(മലയാളം)

## ഗുരുമുഖത്തു നിന്നും

(ഗ്രിഗോറിയൻ പഠനം)

**ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്**

പ്രസാധകർ : സോഫിയാ ബുക്സ്, കോട്ടയം

ഒന്നാം പതിപ്പ് : 2015 നവംബർ

ഡി. റ്റി. പി.
& പ്രിന്റിംഗ് : സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം

**വില: 125.00**

# ഗുരുമുഖത്തു നിന്നും

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്




സോഫിയാ ബുക്സ്
കോട്ടയം

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

കോട്ടയം ബസേലിയോസ് കോളജിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ ബി. എ. യും ഓർത്തഡോക്സ് വൈദികസെമിനാരിയിൽ നിന്നും ജി.എസ്.ടി. യും സെറാമ്പൂർ സർവകലാശാലയിൽ നിന്നും ബി.ഡി. യും കരസ്ഥമാക്കി.

പാരീസിലെ കാത്തലിക് സർവകലാശാലയിൽ നിന്നും പുതിയനിയമത്തിൽ എം.റ്റി.എച്ചും, എബ്രായ ഭാഷയിൽ ത്രിവത്സര ഡിപ്ലോമയും അരമായ ഭാഷയിൽ ദ്വിവത്സര സർട്ടിഫിക്കറ്റും ഗ്രീക്കു ഭാഷയിൽ പ്രാഗത്ഭ്യവും നേടി.

ഷിക്കോഗായിലെ 'ലൂഥറൻ സ്കൂൾ ഓഫ് തിയോളജിയിൽ' ഗവേഷണം നടത്തി. 'വി. പൗലോസിന്റെ ലേഖനങ്ങളിലെ ദൈവതേജസ്സി'നെ അടിസ്ഥാനമാക്കി രചിച്ച ഗവേഷണ പ്രബന്ധത്തിന് സെറാമ്പൂർ സർവകലാശാലയിൽ നിന്നും ഡോക്ടറേറ്റ് ലഭിച്ചു. കേംബ്രിഡ്ജ് സർവകലാശാലയിൽ പോസ്റ്റ് ഡോക്ടറൽ ഗവേഷണം നടത്തി.

മാർത്തോമ്മാ, സി.എസ്.ഐ., ഓർത്തഡോക്സ് സെമിനാരികളുടെ സംയുക്ത വേദശാസ്ത്ര ഗവേഷണപഠനകേന്ദ്രമായ എഫ്.എഫ്.ആർ.ആർ.സി. യുടെ രജിസ്ട്രാർ / ഡയറക്ടർ (1995–2003) ആയി സേവനം അനുഷ്ഠിച്ചു.

ഓർത്തഡോക്സ്-മാർത്തോമ്മാ സംവാദ സമിതി, ഓർത്തഡോക്സ് – ലൂഥറൻ സംവാദ സമിതി, ബൈബിൾ സൊസൈറ്റി കേരളാ ഓക്സിലറി കമ്മിറ്റി, തിയോള ജിക്കൽ ലിറ്ററേച്ചർ സമിതി എന്നിവയിൽ ആറു വർഷം വീതം മലങ്കരസഭയെ പ്രതിനിധീകരിച്ചു. ഭാരതത്തിലെ വേദപണ്ഡിതരുടെ സംഘടനയായ സൊസൈറ്റി ഫോർ ബിബ്ലിക്കൽ സ്റ്റഡീസിന്റെ ട്രഷറാർ ആയ് (1996–2000) പ്രവർത്തിച്ചു.

കോട്ടയം ഓർത്തഡോക്സ് സെമിനാരി പുതിയനിയമ വിഭാഗം പ്രൊഫസർ (1982–2005), ഇംഗ്ലണ്ടിലെ ബർമ്മിങ്ഹാം കേന്ദ്രമായി പ്രവർത്തിക്കുന്ന എക്യുമെനിക്കൽ പ്രസ്ഥാനമായ ജോർജ് ബെൽ ഇൻസ്റ്റിറ്റ്യൂട്ട് ഫെലോ, സെറാമ്പൂർ സർവകലാശാല അക്കാഡമിക് അഡ്മിനിസ്ട്രേറ്റീവ് കമ്മിറ്റി മെമ്പർ (2003–2005) പരിശുദ്ധ വട്ടശ്ശേരിൽ മാർ ഡയനീഷ്യസ് എൻഡോവ്മെന്റ് ഫണ്ട് സെക്രട്ടറി (1983–2005) എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചു.

2005–ൽ മലങ്കര ഓർത്തഡോക്സ് സഭയിൽ മെത്രാപ്പോലീത്തായായി. തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രധാന ഇടയനായി സേവനമനുഷ്ഠിക്കുന്നു. കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ പ്രസിഡണ്ടാണ്.

പ്രമുഖ ധ്യാനഗുരു, പൗരസ്ത്യ വേദശാസ്ത്രജ്ഞൻ, അനുഗ്രഹീതനായ അജപാ ലകൻ, അദ്ധ്യാപകൻ, ഗ്രന്ഥകാരൻ, പ്രഭാഷകൻ, സംഘാടകൻ, ചിന്തകൻ എന്നീ നിലകളിൽ അറിയപ്പെടുന്നു.

**ഗ്രന്ഥങ്ങൾ:** ദൈവതേജസ്സിലേക്ക് (1984), Towards A New Humanity (Co-editor, 1992), കുരിശും തേജസ്സും (1998) ഗുരുമുഖത്തുനിന്നും (1998), ആദ്ധ്യാത്മികത യുടെ യഥാർത്ഥ സ്രോതസ്സുകൾ (1999), ഗുരുമുഖത്തുനിന്നും രണ്ടാം ഭാഗം (2004). ഇംഗ്ലീഷിലും മലയാളത്തിലുമായി 100–ൽ പരം ഗവേഷണ പ്രബന്ധങ്ങൾ രചിച്ചി ട്ടുണ്ട്.

# പൗരസ്ത്യ വേദശാസ്ത്ര പഠനത്തിന് ഒരു കൈവിളക്ക്

## പ്രൊഫ. എം. തോമസ് മാത്യു

'കേരള ഫിലസോഫിക്കൽ കോൺഗ്രസ്' എന്ന പേരിൽ ഒരു സംഘടന ഒരു കാലത്ത് നമ്മുടെ നാട്ടിൽ പ്രവർത്തിച്ചിരുന്നു. അതിന്റെ വാർഷിക ചർച്ചാ സമ്മേളനങ്ങൾ ആഴത്തിലാഴത്തിൽ അന്വേഷിച്ചു പോകുന്ന ശീലം കൊണ്ട് ബുദ്ധിക്ക് നല്ല ഉന്മേഷം പകരുമായിരുന്നു. ആ ചർച്ചകൾ കേൾക്കാൻ, വെറും കേൾവിക്കാരായി, ചില യുവാക്കൾ എത്തിയിരുന്നു. തത്ത്വചിന്ത, ദൈവശാസ്ത്രം തുടങ്ങിയ വിഷയങ്ങളിൽ അവർ കേവലം പാമരന്മാരായിരുന്നു – വെറും അൽമേനികൾ! അക്കൂട്ടത്തിലെ ഒരു പതിവുകാരനായിരുന്നു ഞാൻ. അക്കാലത്ത് താല്പര്യമെടുത്തിരുന്ന സാഹിത്യ സിദ്ധാന്തവും കലാദർശനവും ഏറെക്കുറെ വഴങ്ങിക്കിട്ടണമെങ്കിൽ തത്ത്വചിന്താപരമായ ചില മുന്നൊരുക്കങ്ങൾ ആവശ്യമാണെന്ന ബോധമാണ് എന്നെ അവിടെ എത്തിച്ചത്. ആ പശ്ചാത്തലം വേണ്ടത്രയില്ലാതെ എഴുതിയിറങ്ങിയ ചില പ്രബന്ധങ്ങളും, ചില ഗ്രന്ഥങ്ങൾ തന്നെയും, വേണ്ടത്ര താക്കീതുകൾ തന്നിരുന്നു. ഏതു നിലപാടു തറയിൽ നിന്നാണ് സംസാരിക്കുന്നതെന്ന് നിശ്ചയമില്ലെങ്കിൽ പറയുന്ന കാര്യങ്ങൾ യുക്തിഭദ്രമാകാതെ കുഴയുന്നതു കണ്ടിട്ടുണ്ട്. അതുകൊണ്ട്, സാഹിത്യ പഠനത്തിന് അവശ്യം വേണ്ട പശ്ചാത്തല സജ്ജീകരണം ഒരുക്കുന്നതിനുള്ള ചില സഹായങ്ങൾ പ്രതീക്ഷിച്ചു കൊണ്ടു കൂടിയാണ് ഞങ്ങളിൽ ചിലർ അവിടെ ചെന്നു കയറി ഇടംപിടിച്ചിരുന്നത്. അത് ഏറെ പ്രയോജനം ചെയ്തു എന്ന് ഇന്നു ഞാൻ കൃതജ്ഞതയോടെ ഓർക്കുന്നു. അവിടെ വെച്ചാണ് ഞാൻ ആദ്യമായി പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയെ കാണുന്നതും പരിചയപ്പെടുന്നതും. അന്ന് അദ്ദേഹം പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയല്ല, പോൾ വർഗ്ഗീസ് അച്ചനാണ്. പുരോഹിതന്മാർ ഏറെപ്പേർ പങ്കെടുക്കുന്ന സമ്മേളനങ്ങളായിരുന്നു അവ, പ്രത്യേകിച്ചും കത്തോലിക്കാ സഭയിലെ പുരോഹിതന്മാർ. തത്ത്വചിന്താപഠനം വൈദിക പരിശീലനത്തിന്റെ അവിഭാജ്യഘടകമായിരുന്നതിനാൽ കത്തോലിക്കാ പുരോഹിതന്മാർ അതിൽ പങ്കെടുക്കുക സ്വാഭാവികമാണ്. പഠിച്ച കാര്യങ്ങൾ പച്ച വിടാതെ മനസ്സിൽ നില്ക്കുന്ന യുവവൈദികർ നല്ല ഉത്സാഹത്തോടെയാണ് അവിടെ വന്നിരുന്നത്. ഇടയവൃത്തിക്ക് തത്ത്വചിന്തയും വേണ്ടാ ദൈവശാസ്ത്രവും വേണ്ടാ

---

* ഗുരുമുഖത്തുനിന്നും രണ്ടാം വാല്യത്തിന് എഴുതിയ അവതാരിക.

എന്ന് ഇടവകജനങ്ങൾ അവരെ പഠിപ്പിക്കുന്നതു വരെ ആ വരവ് ഉണ്ടാവുകയും ചെയ്യും. പതുക്കെപ്പതുക്കെ അവർ പ്രായോഗികബുദ്ധി വളർത്തിയെടുത്ത്, അന്വേഷണകൗതുകത്തിന് അന്ത്യകൂദാശയണച്ച് 'ദേശത്തുപട്ടക്കാരനു' വേണ്ട സദ്ഗുണങ്ങൾ പരിപോഷിപ്പിച്ച് ഇടവകഭരണത്തിൽ ഒതുങ്ങും. ഇതര സഭാവിഭാഗങ്ങളിലെ പട്ടക്കാർക്ക് ഇത്തരത്തിലുള്ള അലോസരങ്ങൾ ഉണ്ടാകാതിരിക്കാനുള്ള പ്രതിരോധ സജ്ജീകരണങ്ങൾ മുൻകൂറായിത്തന്നെ ഉള്ളതിനാൽ അവർ പ്രായേണ തങ്ങളുടെ അനുഗൃഹീതാവസ്ഥയിൽ നിന്ന് പുറത്താക്കപ്പെടുന്നില്ല. അതുകൊണ്ട്, അവരാരും തങ്ങളെ ഏല്പിച്ച ആടുകളെ അനാഥരായി വിട്ടിട്ട് ഫിലോസഫി കോൺഗ്രസിനു വന്നു കണ്ടിരുന്നില്ല.

എന്നാൽ, പോൾ വർഗ്ഗീസ് അച്ചൻ ആദ്യം മുതല്ക്കേ അതിൽ ഉണ്ടായിരുന്നു. ഉണ്ടായിരുന്നു എന്നു മാത്രമല്ല ഡോ. എ. ജി. കൃഷ്ണവാര്യർ, സിദ്ധിനാഥാനന്ദ സ്വാമികൾ, ഡോ. ആൽബർട്ട് നമ്പ്യാപറമ്പിൽ, പ്രൊഫ. ജി. സുകുമാരൻ നായർ തുടങ്ങിയവരോടൊപ്പം മുൻനിരയിൽ സജീവമായി വർത്തിച്ചിരുന്നു. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളേക്കാൾ എന്നെ ഏറെ ആകർഷിച്ചിരുന്നത് ചർച്ചയിലുള്ള ഇടപെടലുകളായിരുന്നു എന്ന് ഇന്നു ഞാൻ ഓർക്കുന്നു. പ്രഭാഷണങ്ങൾ താരതമ്യേന കുറവുമായിരുന്നു. എന്നാൽ, ഇടപെടലുകൾ അങ്ങനെയല്ല. ചെറിയ ചോദ്യവുമായി അത് ആരംഭിക്കുന്നു. മിക്കപ്പോഴും ഉപയോഗിച്ചിരിക്കുന്ന വാക്ക് ഏത്, തത്തുല്യമായ ഏതേതു വാക്കുകൾ ഉപയോഗിക്കാവുന്ന സ്ഥാനത്താണ് ഈ സവിശേഷപദം പ്രയോഗിച്ചിരിക്കുന്നത് എന്നീ മട്ടിലാവും ചോദ്യം. ആദ്യം തോന്നുക എന്തൊരു കുനുഷ്ടും കുസൃതിയും ആണ് ഈ ചോദ്യമെന്നായിരിക്കും. പക്ഷേ, വാക്കിന്റെ നിരുക്തത്തിലേക്കും ചിന്തയുടെ ചരിത്രത്തിൽ ആ വാക്കിന്മേൽ പതിഞ്ഞ അർത്ഥാന്തര സംസ്ക്കാരത്തിന്റെ പ്രസക്തിയിലേക്കും കടന്ന്, ആ പദം തന്നെ പ്രയോഗിക്കുമ്പോൾ എങ്ങനെയാണ് തത്ത്വചിന്താപരമായും ദൈവശാസ്ത്രപരമായും ഉള്ള ഒരു നിലപാടിന്റെ സുനിശ്ചിതമായ വെളിപ്പെടുത്തലായിത്തീരുന്നതെന്ന് വ്യക്തമാക്കിക്കൊണ്ടായിരിക്കും ആ ഇടപെടൽ അവസാനിക്കുക. അതൊന്നും ഒരിക്കലും ഏറെ നേരം കൊണ്ടു നടത്തുന്ന പ്രവൃത്തിയല്ല. ഏതാനും നിമിഷങ്ങൾ, ഏതാനും ചെറുവാക്യങ്ങൾ.... അത്ര മതി ആശയങ്ങളുടെ ഒരു വിപുലലോകം അദ്ദേഹം തുറന്നു തരും. ശ്രോതാക്കളിലേക്ക് തന്റെ ആശയങ്ങൾ ചൊരിഞ്ഞുകൊടുക്കുന്ന രീതിയുമല്ല അത്. ചിന്തയുടെ ഒരു പ്രക്രിയയിലേക്ക് നമ്മെ കടത്തിനിർത്തുകയാണ് അദ്ദേഹത്തിന്റെ രീതി. സ്വന്തം നിഗമനങ്ങൾ അന്യരിലേക്ക് ശാഠ്യത്തോടെ പകരാൻ അദ്ദേഹം തിരക്കു കൂട്ടുന്നില്ല. ഈ വഴിക്കും ചിന്തിച്ചു നോക്കേണ്ടതല്ലേ എന്നൊരു സ്നേഹമസൃണമായ ക്ഷണമാണ് അദ്ദേഹത്തിന്റെ

വാക്കുകൾ. സ്വന്തം നിലപാടുകളിൽ അദ്ദേഹത്തിനു ചാഞ്ചല്യമില്ല; അതിൽ വിട്ടുവീഴ്ച ചെയ്യാൻ അദ്ദേഹം ഒരുക്കവുമല്ല. പക്ഷേ, ആ നിഗമന ങ്ങളിലെത്താൻ ഏതേതു പടികൾ ചവിട്ടണമെന്ന് കാണിച്ചുതരികയും അതിൽ നടക്കാൻ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന ഒരു വഴികാട്ടി മാത്രമായിരിക്കാൻ അദ്ദേഹം ഇഷ്ടപ്പെടുന്നു.

ഏതു വാക്ക് പ്രയോഗിച്ചു എന്നതു മാത്രമല്ല, ഏതേതു വാക്കുകൾ ഉപയോഗിക്കാവുന്നിടത്ത്, അവയെയെല്ലാം തള്ളിയിട്ടാണ് ആ വാക്കു പ്രയോഗിച്ചതെന്നു കൂടി നോക്കിയിട്ടാണ് ഭാഷയിലെ അർത്ഥ നിർണ്ണ യനം നടക്കുന്നതെന്ന് ഭാഷാ ശാസ്ത്രത്തിന്റെയും സാഹിത്യ ശാസ്ത്ര ത്തിന്റെയും സാമാന്യപരിചയമെങ്കിലും ഉള്ളവർക്ക് ഇപ്പോൾ അറിയാം. എന്നാൽ, ഇതൊന്നും കേരളത്തിലെ അന്വേഷണ കുതുകികൾക്കോ വിദ്വൽപ്പരിഷത്തിനോ കേട്ടുകേഴ്വി പോലും അല്ലാതിരുന്ന കാലത്തു തന്നെ ഈ ഭാഷാ ദർശനത്തിന്റെ പാഠങ്ങൾ തിരുമേനി അറിഞ്ഞിരുന്നു എന്നു മാത്രമല്ല, തന്റെ വിചാരശൈലിയെ രൂപപ്പെടുത്തുന്നതിന് അവയെ സഫലമായി ഉപയോഗിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ഗ്രന്ഥങ്ങളിലൂടെ കടന്നുപോകുന്ന ഏവർക്കും അദ്ദേഹത്തിന്റെ പദനിഷ്ഠയോടൊപ്പം പദങ്ങൾക്കു പിന്നി ലുള്ള അർത്ഥത്തിന്റെയും അർത്ഥാന്തരവ്യാപനത്തിന്റെയും കാര്യത്തി ലുള്ള സൂക്ഷ്മവിചാര കൗതുകത്തെയും ശ്രദ്ധിക്കാൻ കഴിയും. ഭാഷയും ആശയ പരിണാമവും തമ്മിലുള്ള പാരസ്പര്യത്തെക്കുറിച്ചുള്ള ദൃഢാവ ബോധമാണ് ഇതിന്റെ പ്രേരണ.

ഫിലോസഫി കോൺഗ്രസിൽ വന്നിരുന്ന പോൾ വർഗീസ് അച്ചനെ സംബന്ധിച്ച്, താരതമ്യേന അപ്രസക്തമെന്നു തോന്നിയിരുന്ന ഒരു കാര്യം കൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ. പഴയ നസ്രാണി കത്തനാരന്മാർ ഉപ യോഗിച്ചിരുന്ന ളോഹയുടെ ശേലിലുള്ള വസ്ത്രധാരണമായിരുന്നു അദ്ദേ ഹത്തിന്റേത്. പുതിയ തരം കുപ്പായം അദ്ദേഹം അണിഞ്ഞു കണ്ടിട്ടില്ല. എന്നാൽ അതിൽ അദ്ദേഹം അതീവ ശ്രദ്ധാലുവുമായിരുന്നു; ഒരു ചുളിവോ ഒരു പാടോ അതിലെങ്ങും കാണുകയില്ല. നിസ്സാരമെന്നു തോന്നാവുന്ന ഈ കാര്യം പലതും കൂട്ടിച്ചേർത്തു വായിക്കുമ്പോൾ അത്യന്തം ദൃഢമായ ഒരു പാരമ്പര്യാവബോധത്തിന്റെ പ്രതിഫലനമാ യിരുന്നു എന്നു മനസ്സിലാക്കാൻ പ്രയാസമില്ല. ഒരാളുടെ വസ്ത്രധാരണരീ തിയിൽ നിന്ന് ആശയഗതി സ്വരൂപിക്കുന്ന കാര്യമല്ല ഞാൻ പറയുന്നത്. പക്ഷേ, ചിന്തയുടെ വഴി അറിയുമ്പോൾ ആ വിചാരശൈലി ജീവിത ത്തിന്റെ എല്ലാ വശങ്ങളിലും തന്റെ മുദ്ര പതിപ്പിച്ചിരിക്കുന്നതു കാണാൻ കഴിയും. ചിന്തയ്ക്ക് ബുദ്ധിയുടെ തലത്തിൽ മാത്രം അസ്തിത്വം ഉണ്ടായാൽ പോരാ എന്നു മാത്രം. വ്യക്തിസത്തയുടെ പ്രകാശനമായി

ട്ടാണ് ആശയങ്ങൾ ഉയിർക്കൊള്ളുന്നതെങ്കിൽ, സംശയം വേണ്ടാ, അത് എല്ലാ ചര്യകളിലും സാന്നിധ്യം അറിയിയ്ക്കുക തന്നെ ചെയ്യും. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ വ്യക്തിത്വം ഇത്തര ത്തിൽ സമ്പൂർണ സംസക്തിയുടെ സന്തുഷ്ടമായ ലയം പ്രത്യക്ഷീകരി ക്കുന്നതാണെന്ന് സംശയലേശമെന്യേ പറയാവുന്നതാണ്.

ആ വ്യക്തിത്വത്തിന്റെയും ചിന്തയുടെയും ഘടനയിൽ പാരമ്പര്യ ബോധത്തിന് സുപ്രധാനമായ സ്ഥാനവുമുണ്ട്. കേരളീയ വേദശാസ്ത്ര മണ്ഡലത്തിന് പ്രായേണ അപരിചിതമായ ആശയധാരകൾ മൗലികത യുടെ തിളക്കത്തോടു കൂടി അവതരിപ്പിക്കുമ്പോഴും അദ്ദേഹം പറഞ്ഞു കൊണ്ടിരിക്കുന്നു, ഇതൊരു തുടർച്ചയാണ്, പരിശുദ്ധാത്മനിറവിൽ വേദ സത്യങ്ങൾ വിവേചിക്കാൻ ആത്മാവിനെ അർപ്പിച്ച പൂർവ്വസൂരികൾ ആവി ഷ്ക്കരിച്ച ആശയങ്ങളുടെ തുടർച്ചയാണ്, ഇതിൽ ഞാൻ ഒരു ഉപകരണം മാത്രം എന്ന്. മൗലികതയും പാരമ്പര്യവും തമ്മിലുള്ള ബന്ധം അനുഭവ സത്യമെങ്കിലും തൊട്ടുകാണിക്കാൻ വിഷമമുള്ള ഒന്നാണ്. എത്രയെത്ര ഉറവകൾ ചാലു വെച്ചിട്ടാണ് നാം കാണുന്ന ഒഴുക്ക് ഈ മട്ടിൽ ഇരുകരക ളേയും പുല്കി സാഗരോന്മുഖമായി ആയം പിടിക്കുന്നത്! വിചാരങ്ങളുടെ പ്രവാഹത്തിനും പ്രസക്തമാണ് ഈ കാര്യം. ഗ്രിഗോറിയോസ് തിരുമേ നിയ്ക്ക് ഇക്കാര്യം അറിയാമെന്നതല്ല പ്രധാനം. അത്രയേ ഉള്ളുവെങ്കിൽ നാം പറഞ്ഞു സമർത്ഥിക്കേണ്ടതില്ലാത്തവിധം വ്യക്തമാണത്. എന്നാൽ, ഈ പാരമ്പര്യത്തിന്റെ പ്രഭവസ്ഥാനം ഏതൊക്കെ എന്ന് കണ്ടെത്താനും അവിടങ്ങളിലേക്ക് ഒരു തീർത്ഥാടകന്റെ വിനയത്തോടെ യാത്ര ചെയ്യാനും അദ്ദേഹം സന്നദ്ധനാകുന്നു. അങ്ങനെ ചെയ്യാൻ സവിശേഷമായ കാരണ വുമുണ്ട്. ആ കാരണം ഏകദേശമായെങ്കിലും വിവരിക്കാൻ കഴിഞ്ഞാൽ മാർ ഗ്രിഗോറിയോസിന്റെ ചിന്താലോകത്തിന്റെ അതിരുകൾ അടയാള പ്പെടുത്താൻ കഴിഞ്ഞേക്കും.

ആ സാഹസകർമ്മത്തിന് ഞാൻ തുനിയാൻ പോകുന്നു എന്ന വിളം ബരമല്ല മേൽ എഴുതിയ വാക്യം. ഈ പരിശ്രമത്തിന്റെ സാഫല്യമാണ് ഫാ. ഡോ. കെ. ജെ. ഗബ്രിയേലിന്റെ 'ഗുരുമുഖത്തു നിന്നും' എന്ന കൃതി എന്ന് ചൂണ്ടിക്കാണിക്കുക മാത്രമാണ് എന്റെ ധർമ്മം.

പാശ്ചാത്യ മിഷനറിമാർ (മിഷൻ, മിഷനറി എന്നീ പദങ്ങൾ അർത്ഥ സൂക്ഷ്മതയില്ലാതെയാണ് നാം പ്രയോഗിച്ചു പോരുന്നതെന്ന് മാർ ഗ്രിഗോറിയോസ് തിരുമേനിക്ക് അഭിപ്രായമുണ്ട്) കേരളത്തിൽ വന്നതിനു ശേഷമാണല്ലോ ഇവിടെയുള്ള സഭാ വിശ്വാസികൾ വേദശാസ്ത്ര നിലപാടുകളെക്കുറിച്ചുള്ള ക്രോഡീകരണങ്ങളെ വഴിപോലെ പരിചയിച്ചു തുടങ്ങിയത്. കത്തോലിക്കാ പാരമ്പര്യമായാലും പ്രൊട്ടസ്റ്റന്റു പാരമ്പര്യ മായാലും ആ ക്രോഡീകരണങ്ങളുടെ മൂലകാണ്ഡം വിശുദ്ധ അഗസ്ത

നീസിന്റെ ചിന്തകളായിരുന്നു. ആ ചിന്തകളിലും ഉണ്ടായിരുന്നു പലതരം കലർപ്പുകളും ശൂന്യമായ ഇടങ്ങളും. അതുകൊണ്ട് കേരളത്തിലെ സഭ പൗരസ്ത്യമായ ഒരു പാരമ്പര്യം പിൻതുടരേണ്ടതുണ്ട് എന്ന് തിരുമേനി വിചാരിക്കുന്നു. സമ്പന്നവും ഗഹനവുമായ ഭാരതീയ തത്ത്വചിന്താ പദ്ധതികളുടെ പശ്ചാത്തലത്തിൽ വിശ്വാസസത്യങ്ങളെ അവതരിപ്പിക്കാൻ ഉതകുന്നതും ഇത്തരത്തിലുള്ള ഒരു ചട്ടക്കൂടിനുള്ളിലായിരിക്കുകയും ചെയ്യും. മനുഷ്യന്റെ വിശകലന വൈഭവങ്ങൾക്ക് അപ്രാപ്യമായ ദൈവിക രഹസ്യങ്ങൾക്ക് അഭിമുഖമായി മനുഷ്യന്റെ ആത്മാവിനെയും ധിഷണയെയും നിർത്താൻ കഴിയുന്നതും ഇങ്ങനെയൊരു വിചാരശൈലിയ്ക്കായിരിക്കും. എന്തിനേയും ഏതിനേയും യുക്തിയുടെ ഘടനയ്ക്കുള്ളിൽ ഒതുക്കിനിർത്താൻ കഴിയും എന്ന പാശ്ചാത്യചിന്തയുടെ ധാർഷ്ട്യം പാരൃന്തിക സത്യത്തിൽ നിന്ന് നമ്മെ അകറ്റിക്കളയുകയേയുള്ളൂ എന്നാണ് അദ്ദേഹത്തിന്റെ വിചാരം. ഈ പരിമിതികളെല്ലാമുള്ള പാശ്ചാത്യ പാരമ്പര്യത്തെ അതേപടി കൈക്കൊള്ളാൻ പൗരസ്ത്യസഭകൾക്ക് ബാദ്ധ്യതയേതുമില്ല. പൗരസ്ത്യ വിചാര പാരമ്പര്യത്തെ മനസ്സിലാക്കാൻ ഒരിക്കലും ശ്രമിച്ചിട്ടില്ലാത്ത പാശ്ചാത്യർക്ക് ഈ പരിമിതികളിൽ നിന്ന് രക്ഷപെടാൻ കഴിയുകയില്ലായിരിക്കാം. പക്ഷേ, ആ പാരതന്ത്ര്യത്തിൽ പങ്കു പറ്റാൻ എന്തിനാണ് നമ്മൾ പാഞ്ഞു ചെല്ലുന്നത്? ഇതാണ് മാർ ഗ്രിഗോറിയോസ് തിരുമേനി ചോദിക്കുന്നത്.

പക്ഷേ, ഈ ആപത്തിൽ പെടാതെ കാക്കണമെങ്കിൽ പൗരസ്ത്യ വേദശാസ്ത്രത്തിന്റെ വ്യതിരക്തതയെന്തെന്ന് നന്നായി മനസ്സിലാക്കിയിരിക്കണം. ആ ചിന്തയുടെ ധന്യമായ സാഫല്യമായി മാർ ഗ്രിഗോറിയോസ് കാണുന്നത് നിസ്സായിലെ ഗ്രിഗോറിയോസിന്റെ രചനകളെയാണ്. തലനാരിഴകീറി വ്യാഖ്യാനിക്കേണ്ട വേദശാസ്ത്ര സമസ്യകളുടെ മുമ്പിൽ നില്ക്കേണ്ടി വരുമ്പോൾ അദ്ദേഹം ഗ്രിഗോറിയോസിലേക്കു തിരിയുന്നു; അപഗ്രഥനങ്ങൾക്കപ്പുറം ഘനീഭവിക്കുന്ന ഇരുട്ടിലേക്ക് നടക്കാൻ ദൃഷ്ടിയെ പരിശീലിപ്പിക്കുമ്പോൾ അവ്യാഖ്യേയമായ ആദ്ധ്യാത്മിക സത്യങ്ങൾ അനുഭവപ്രത്യക്ഷമായി നല്കുന്ന കൃപയുടെ സാന്നിദ്ധ്യം ഉണ്ടാകുന്നു. എന്തും വ്യാഖ്യാനിച്ചു വെളിപ്പെടുത്താം എന്ന അഭിമാനത്തിന്റെ ലഹരി നിസ്സായിലെ ഗ്രിഗോറിയോസിന് ഇല്ല; എന്നാൽ, ആദ്ധ്യാത്മികചിന്തയിൽ യുക്തിബോധം നിഷ്പ്രയോജനം എന്ന വിചാരവും ഇല്ല. യുക്ത്യതീതമെന്നാൽ യുക്തിവിരുദ്ധം എന്നല്ല അർത്ഥമെന്ന് അറിയുന്ന വിവേകത്തിന്റെ അനുഗ്രഹം സാക്ഷി നില്ക്കുന്നതുകൊണ്ടാണ് പൗലോസ് മാർ ഗ്രിഗോറിയോസ് നിസ്സായിലെ ഗ്രിഗോറിയോസിനെ ഗുരുവിനെപ്പോലെ പ്രണമിക്കുന്നത്. കത്തോലിക്കാ വേദശാസ്ത്രജ്ഞന്മാരോടു പൊതുവിൽ വിസംവദിച്ചു നില്ക്കുമ്പോഴും ഈശോ സഭക്കാര

നായ ഷെർദാൻ അദ്ദേഹത്തിന്റെ ആദരവിനു പാത്രമാകുന്നതിന്റെ കാരണവും ഇതാണ്. ഏത് അതിർത്തി വരെയാണ് യുക്തി സഹായത്തിനു വരിക; ഏത് അതിർത്തിയിൽ എത്തുമ്പോഴാണ് യുക്തി പിൻവാങ്ങി ദൈവിക രഹസ്യത്തിന്റെ മുമ്പിൽ വിനയാന്വിതനാകാൻ ശീലിക്കേണ്ടത് എന്ന് കണിശമായി അറിഞ്ഞവന്റെ പ്രസാദം ഷെർദാന്റെ രചനകൾക്കുണ്ട്.

നിസ്സായിലെ ഗ്രിഗോറിയോസിന്റെ ചിന്തകളിൽ ഇത്രമാത്രം ആവേശത്തോടെ അഭിരമിക്കാൻ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയെ പ്രേരിപ്പിക്കുന്ന മറ്റൊരു ഘടകവുമുണ്ട്. സ്വാതന്ത്ര്യമാണ് ഇരുവരുടേയും കേന്ദ്ര പ്രമേയം. കുരിശ് സ്വാതന്ത്ര്യത്തിന്റെ കവാടമാണ് തുറക്കുന്നത്; യേശു കുരിശേറുമ്പോൾ സ്വത്വപൂർണ്ണതയായ സ്വാതന്ത്ര്യത്തിന്റെ നിറവാണ് അനുഭവിച്ചത്. ക്രിസ്തുമാർഗ്ഗം സ്വാതന്ത്ര്യത്തിന്റെ മാർഗ്ഗമാണ്.

ഈ സ്വാതന്ത്ര്യം മനുഷ്യനു മാത്രമായി സംവരണം ചെയ്യപ്പെട്ടതാണോ? അതോ ജൈവ - അജൈവ വസ്തുക്കളെല്ലാം ഒരുപോലെ അവകാശികളാണോ സ്വാതന്ത്ര്യത്തിന്. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി മനുഷ്യനെ സ്വാതന്ത്ര്യശ്രേണിയിലെ ഉയർന്ന പടവിൽ നിർത്തുന്നെങ്കിലും സ്വാതന്ത്ര്യത്തെ മനുഷ്യന്റെ കുത്തകയായി പരിമിതപ്പെടുത്തുന്നില്ല. ഈ ആശയം വിശദീകരിക്കാൻ അദ്ദേഹം ആധുനിക ശാസ്ത്രത്തിന്റെ പരികല്പനകളേയും സഹായത്തിനു വിളിക്കുന്നു. അതുകൊണ്ട് രണ്ടു പ്രയോജനങ്ങൾ ഉണ്ടായി. ഒന്നാമത് ശാസ്ത്രത്തിനും വേദശാസ്ത്രത്തിനും പകവിടാത്ത ശത്രുക്കൾ എന്ന നില ആവശ്യമില്ലെന്നു വ്യക്തമാക്കി; മനുഷ്യനെ സൃഷ്ടപ്രപഞ്ചത്തിന്റെ ഒരു ഭാഗം തന്നെയായി ഇണക്കി നിർത്തിയെന്നതാണ് രണ്ടാമത്തെ പ്രയോജനം. അതോടെ 'അധികാരം' എന്ന സങ്കല്പനത്തിന് ആശാസ്യ മായ ഒരർത്ഥം കല്പിക്കാനും കഴിഞ്ഞു.

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ചിന്താലോകത്തെ ഒതുക്കിപ്പിടിച്ച് ഏതാനും താളുകളിൽ സംഗ്രഹിക്കാനല്ല ഞാൻ ഉദ്യമിച്ചത്. അവ എത്രമാത്രം ഭദ്രമാണ് എന്നു പരീക്ഷിക്കാനുള്ള വൈഭവവും എനിക്കില്ല. ഫാ. ഡോ. ഗബ്രിയേൽ ആ വിചാരപഥത്തിലൂടെ എന്തൊരു ഉല്ലാഘവത്വത്തോടെയാണ് നടക്കുന്നതെന്നും എത്ര അനായാസമായിട്ടാണ് നമ്മെ നടത്തുന്നതെന്നും കാണാനുള്ള ശ്രമം മാത്രമാണ് ഇവിടെ ഉണ്ടായത്. 'ഗുരുമുഖത്തു നിന്നും' എന്നാണ് ഈ ഗ്രന്ഥത്തിന് അദ്ദേഹം പേരിട്ടിരിക്കുന്നത്. ഗുരുവിന്റെ കൃതാർത്ഥത അർത്ഥലോപമോ, അർത്ഥവക്രതയോ കൂടാതെ തന്റെ വാക്കുകൾ ശിഷ്യരിൽ എത്തിയിരിക്കുന്നു എന്നു കാണുന്നതാണ്. മനുഷ്യനു രണ്ടു ചെവികൾ ദൈവം തന്നിരിക്കുന്നത് ഒരു ചെവിയിൽക്കൂടി കേട്ടത് മറു ചെവിയിൽക്കൂടി പുറത്തേക്കു

വിടാനാണ് എന്നു വിചാരിക്കുന്നവരാണ് ശിഷ്യസമൂഹത്തിൽ ഏറിയ പങ്കും. ഏഥൻസിലെ പ്ലേറ്റോയുടെ അക്കാദമിയെക്കുറിച്ച് ആ ഗുരു തന്നെ പറയുകയുണ്ടായത്രേ, അക്കാദമിക്കു രണ്ടു ഘടകങ്ങളുണ്ട്, അരിസ്റ്റോട്ടി ലിന്റെ മസ്തിഷ്കവും മറ്റ് ശിഷ്യന്മാരുടെ ശരീരവും എന്ന്. ഇതാ, ഇവിടെ ഒരു ശിഷ്യൻ ഗുരുമുഖത്തു നിന്ന് നിസ്സരിച്ച വാക്കുകൾ ശ്രദ്ധ വെച്ചു കേൾക്കുകയും ഒന്നൊഴിയാതെ ഹൃദയത്തിൽ സംഗ്രഹിക്കുകയും ചെയ്തിരിക്കുന്നു. ആ വാക്കുകൾ നേരിൽ കേൾക്കാൻ ഭാഗ്യമില്ലാതെ പോയവർക്കു വേണ്ടി അവ ചിട്ടയോടെ പ്രതിപാദിക്കുകയും ചെയ്തിരി ക്കുന്നു. കേൾക്കുകയും കേട്ടത് ഓർമ്മിക്കുകയും മാത്രം ചെയ്താൽ ഈ കർമ്മം നിറവേറ്റാൻ കഴിയുകയില്ല. നന്നായി പചിച്ച് ആത്മസാ ത്ക്കരിച്ച്, സ്വചിന്തയുടെ നിലയിലേക്ക് ആനയിച്ച്, ആത്മ പ്രകാശന ത്തിന്റെ സ്വാച്ഛന്ദ്യം അനുഭവിച്ചാലേ ഇത്തരം രചന സാധിക്കുകയുള്ളു. ഫാ. ഗബ്രിയേൽ അവിടെ നില്ക്കുന്നില്ല; മാർ ഗ്രിഗോറിയോസിന്റെ ചിന്തകളുടെ പ്രസക്തിയെന്തെന്നും വിപുലമായ വേദശാസ്ത്ര വിചിന്ത നത്തിന്റെ ലോകത്ത് അവയുടെ അനന്വയമായ സ്ഥാനം എന്തെന്നും ചൂണ്ടിക്കാണിക്കാനും അദ്ദേഹത്തിനു കഴിഞ്ഞിരിക്കുന്നു. ആ പ്രതിപാദന മാകട്ടെ, തികച്ചും ലളിതമാണ്; അതേസമയം അതിലളിതവത്ക്കരണം കൊണ്ട് അസത്യത്തിലേക്കു ചായാതിരിക്കാനും ആ ആശയലോക ത്തിന്റെ ഗഹനത കുറച്ചു കാണാൻ അനുവദിക്കാതിരിക്കാനും ശ്രദ്ധിച്ചിരി ക്കുന്നു. ആത്മവിശ്വാസത്തോടെ നിങ്ങൾക്ക് അതിൽ പ്രവേശിക്കാം; പക്ഷേ, ഉദാസീനത അരുത് എന്ന താക്കീത് അനുപദം നല്കാനും - അനുച്ചാരിതമായി നല്കാനും - അദ്ദേഹം ശ്രദ്ധിച്ചിരിക്കുന്നു. ഉയർന്ന നിലയിൽ സ്വാംശീകരണം നടന്ന ആശയങ്ങളുടെ കാര്യത്തിൽ മാത്രമേ ഇത്തരം പ്രതിപാദനം സാദ്ധ്യമാകൂ. എന്തൊരു സാർത്ഥകമായ ഗുരുപൂജ എന്ന് ആർക്കാണ് അനുമോദിക്കാൻ തോന്നാത്തത്!

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സർവ്വസ്പർശക മായ അന്വേഷണകൗതുകം ഏതു കേന്ദ്രബിന്ദുവിൽ നിന്ന് പുറപ്പെട്ടിട്ടാണ് ഈ ശബളകാന്തി വഴിയുന്ന ആശയഗരിമാവിനെ സാക്ഷാത്ക്കരിച്ചതെന്ന് അറിയാൻ ഈ ഗ്രന്ഥം നമ്മെ സഹായിക്കുന്നു; ആ ആശയപ്രപഞ്ചത്തെ കൂടുതൽ അറിയാനുള്ള ഉത്തേജനമായും ഈ ഗ്രന്ഥം പ്രവർത്തിക്കുന്നു. ഈ വരിഷ്ഠതയുടെ മുമ്പിൽ കടന്നു നിന്ന് ഈ വാക്യങ്ങൾ കുറിക്കാൻ എന്നെ നിയോഗിച്ച സ്നേഹത്തിന് ഞാൻ എങ്ങനെ നന്ദി പറയേണ്ടൂ?



# അവതാരിക

ആലുവാ അന്ന് ഒരു വലിയ ഗ്രാമം. ഇന്നത്തെ പെരുമ്പാവൂരിനേക്കാൾ ചെറിയ സ്ഥലം. വേനൽക്കാലത്ത് കുളിച്ച് താമസിക്കുവാൻ വരുന്നവരുടെ 'നദി' തഴുകിയിരുന്ന നാട്. കാത്തായി മില്ലിന് തൊട്ടുകിഴക്ക് കൊവേന്തയുടെ ബോർഡുനിന്ന പഴയ വളവ് കഴിഞ്ഞാൽ കാണുന്ന നെടുമ്പറമ്പായിരുന്നു അന്ന് ആലുവാ. പിന്നെ ഒരു തീയേറ്റർ, സി.എസ്.ഐ. - കത്തോലിക്കാ പള്ളികളും വൈ.എം.സി.എ. യും ഒരു ചെറിയ ട്രാൻസ്പോർട്ട് ഓഫീസും. അന്നും ഇന്നും മാറ്റമില്ലാത്തതായി മാർത്താണ്ഡവർമ്മ പാലം മാത്രമുണ്ട്.

എനിക്ക് 15 വയസ്സ് പ്രായമുള്ളപ്പോൾ ഞാൻ ആലുവാ യു.സി. കോളജിലെ വിദ്യാർത്ഥിയായിരുന്നു. അല്പം വായാടിത്തരം അന്നും ഉണ്ടായിരുന്നതുകൊണ്ടും, റാങ്ക് വാങ്ങിച്ച് ചെന്നതുകൊണ്ടും, അന്നവിടെ അല്മായക്കാരനായി താമസിച്ച് ബൈബിൾ പഠിപ്പിച്ചുകൊണ്ടിരുന്ന പോൾ വർഗീസ് സാറിന് എന്നോട് വളരെ വാത്സല്യമുണ്ടായി. കൗമാരത്തിന്റെ ആന്ദോളനങ്ങളിൽ സഭയേയും ദൈവത്തേയും വേദപുസ്തകത്തെയും സ്നേഹിക്കുവാൻ കുടുംബത്തിൽനിന്ന് ലഭിച്ചിരുന്ന പരിശീലനത്തിൽ എന്നെ ഉറപ്പിച്ചുനിർത്തിയത് ആലുവായിലെ അന്തരീക്ഷവും പോൾ വർഗീസ് സാർ ഉൾപ്പെടെയുള്ള മൂന്നോ നാലോ ഗുരുജനങ്ങളുമായിരുന്നു. ഞായറാഴ്ചയും കംപൽസറി ഗെയിംസുള്ള ദിവസങ്ങളുമൊഴികെയുള്ള ആഴ്ചയിലെ അഞ്ചു ദിവസങ്ങളിലും, വൈകുന്നേരം ഖദർ ജൂബായുമിട്ട് ഒരു കാലൻകുടയുമായി നടക്കാൻപോകുന്ന പോൾ വർഗീസ് സാറിന്റെ കൂടെ നടന്ന് അറിവിന്റെ അനേക കഷണങ്ങൾ സ്വാംശീകരിക്കുവാൻ എനിക്ക് അവസരമുണ്ടായിട്ടുണ്ട്.

പല സായാഹ്നങ്ങളിലും കോളജ് കുന്നിൽനിന്ന് ആലുവായിലെ മാർത്താണ്ഡവർമ്മ പാലത്തിനടുക്കലേക്ക് പോൾ വർഗീസ് സാറിനോടൊപ്പം നടക്കുന്നതും, പെരിയാറിലേക്ക് നോക്കിനിന്ന് അറിവിന്റെ അപാരതകളെക്കുറിച്ച് അനേക സംഗതികൾ അദ്ദേഹം എനിക്ക് പറഞ്ഞുതരുന്നതും ഇപ്പോഴും എന്റെ മനസ്സിലുള്ള നിത്യഹരിതമായ സ്മരണകളിലൊന്നാണ്. മാർത്താണ്ഡവർമ്മ പാലത്തിന്റെ കൈവരികളിൽ പിടിച്ചുനിന്നുകൊണ്ട്, കൈവഴികളായി പിരിഞ്ഞൊഴുകിപ്പോകുന്ന പെരിയാറിനെ നോക്കിക്കൊണ്ട് എത്രയോ സായാഹ്നങ്ങളിൽ അദ്ദേഹം എനിക്ക് എന്തെല്ലാം പറഞ്ഞുതന്നു! ആലുവാ സെറ്റിൽമെന്റ് കുന്നിന്റെ മുകളിൽ ചാപ്പലിന്റെ പടിഞ്ഞാറ് വശത്തുള്ള അരമതിലിലിരുന്നുകൊണ്ട് എത്രയോ അസ്ത

---

* ഗുരുമുഖത്തുനിന്നും ഒന്നാം വാല്യത്തിന് എഴുതിയ അവതാരിക.

മനസൂര്യന്മാരെ സാക്ഷിനിർത്തിക്കൊണ്ട് ആ പിതാവ് എന്നെ പഠിപ്പിച്ചു – അറിവിന്റെ അതിരില്ലായ്മയെക്കുറിച്ച്. 'അറിവ് ഒരു ചക്രവാളം കണക്കെ ഒരു മരീചിക കണക്കെയാണ്. അറിവിന് അതിരില്ലായെന്ന് അറിയുന്നതാണ് ആദ്യത്തെ അറിവ്.' ഇന്നും അറിവിന്റെ അതിരില്ലായ്മയെക്കുറിച്ച് പറഞ്ഞുതന്ന മഹാനായ ആ പണ്ഡിതനെ ഓർക്കാതിരിക്കുവാൻ, അദ്ദേഹം പറഞ്ഞുതന്ന വാക്കുകളുടെ അർത്ഥഗാംഭീര്യം എത്രയുണ്ടെന്ന് അനുദിനം അനുസ്മരിക്കാതിരിക്കുവാൻ കഴിയുന്നില്ല.

പിന്നീട് കളക്ടറായി കോട്ടയത്ത് വന്നപ്പോൾ പോൾ വർഗീസ് അച്ചൻ വൈദികസെമിനാരിയുടെ പ്രിൻസിപ്പലായി അവിടെയുണ്ടായിരുന്നു. ചാർജ്ജ് എടുക്കുന്നതിനു മുമ്പ് കോട്ടയത്തു മൂന്നു പേരെയാണ് ഞാൻ കണ്ട് അനുഗ്രഹം തേടിയത്. എന്റെ വന്ദ്യപിതാവിന്റെ നിർദ്ദേശപ്രകാരം അച്ചന്റെ മല്പാനായിരുന്ന ഔഗേൻ ബാവായേയും മദ്രാസ് ക്രിസ്ത്യൻ കോളജിൽ ഈ നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ അച്ചന്റെ അദ്ധ്യാപകനായിരുന്ന മലയാള മനോരമ ചീഫ് എഡിറ്റർ ശ്രീ. കെ. എം. ചെറിയാനെയും, എന്റെ സ്വന്തം താല്പര്യപ്രകാരം പോൾ വർഗീസ് അച്ചനെയും. അദ്ദേഹം എന്നോട് ആദ്യം ചോദിച്ച ചോദ്യം ഓർക്കുമ്പോൾ ഇപ്പോഴും എന്റെ ചുണ്ടുകളിൽ ഒരു മന്ദഹാസം വിരിയുന്നു, "ബാബു ഇപ്പോഴും വായനാശീലം തുടരുന്നുണ്ടോ? അതോ പണ്ട് സംഭരിച്ച ഊർജ്ജം ഉപയോഗിച്ച് വണ്ടി ഓടിക്കുകയാണോ?" അക്ഷരവിരോധിയായി മാറിയിട്ടില്ലായെന്ന് ഞാൻ മറുപടി പറഞ്ഞു. വായനയ്ക്ക് ആഴത്തെക്കാൾ പരപ്പുണ്ടായിരുന്ന ചെറുപ്രായം. കഷ്ടിച്ച് മുപ്പതു വയസ്സ്. കയ്യിൽ കിട്ടുന്നതെന്തും വായിക്കുന്ന സ്വഭാവം വിട്ടിരുന്നില്ല. എന്നാൽ താല്പര്യം ബൈബിളിലും, വേദശാസ്ത്ര – ദാർശനിക മേഖലകളിലും ചുരുങ്ങിവരാൻ തുടങ്ങിയിട്ടുണ്ടോ എന്ന് സംശയം തോന്നുന്ന കാര്യം ഞാൻ അദ്ദേഹത്തോട് പറഞ്ഞു. അത് അറിവിലേക്കുള്ള ശരിയായ പാത തന്നെയാണ് എന്ന് ഗുരു എന്നെ ധൈര്യപ്പെടുത്തി. പരപ്പ് നിലനിർത്തിക്കൊണ്ടുതന്നെ ആഴത്തിലുള്ള താല്പര്യം ഇനിയും ചുരുങ്ങിവരേണ്ടതുണ്ട് എന്ന് ധൈര്യപ്പെടുത്തുന്നമട്ടിൽ പറഞ്ഞതുമോർക്കുന്നു. ഇന്ന് രണ്ട് വ്യാഴവട്ടങ്ങൾക്കിപ്പുറം തിരിഞ്ഞുനോക്കുമ്പോൾ ആ പറഞ്ഞതിന്റെ അർത്ഥം എനിക്ക് മനസ്സിലാകുന്നു. ബ്രഹ്മമുഹൂർത്തത്തിലെ ഏകാന്ത ധ്യാനത്തിലേക്കും ഏതാണ്ട് നിത്യേനയുള്ള കുർബ്ബാനാനുഭവത്തിലേക്കും എന്റെ ഹർഷോന്മാദം ആദ്ധ്യാത്മികതലത്തിൽ പരിമിതപ്പെട്ടുവെങ്കിൽ ബൗദ്ധികതലത്തിൽ എന്റെ സംതൃപ്തി ബൈബിളിലേക്കും ഗീതയിലേക്കും മനുഷ്യാവതാരം എന്ന മനസ്സിലാകാത്ത അത്ഭുതത്തിലേക്കും ഒതുങ്ങിയിരിക്കുന്നു. അന്നൊരിക്കൽ കോട്ടയത്തു വച്ചു നടന്ന കേരള ദാർശനിക സമിതിയുടെ വാർഷികസമ്മേളനം ഉദ്ഘാടനം ചെയ്യുവാൻ അതിന്റെ

സംഘാടകരിൽ പ്രമുഖനായിരുന്ന തിരുമേനി എന്നെ ക്ഷണിച്ചപ്പോൾ ഞാൻ പ്രകടിപ്പിച്ച വികാരം ഭയം ആയിരുന്നു. “ടേക്ക് ഇറ്റ് ആസ് എ ചലഞ്ച്. ഗോഡ് വിൽ ഗിവ് യു സംതിങ്ങ് ടു ടെൽ അസ്” എന്ന് ധൈര്യപ്പെടുത്തിയ തിരുമേനി അതിനും ഒരു വർഷം മുമ്പ് ഓർത്തഡോക്സ് സെമിനാരിയുടെ ബിരുദദാന പ്രസംഗം നടത്തുവാൻ എന്നെ ക്ഷണിച്ചതും 30 തികയാത്ത ഞാൻ അതിനു യോഗ്യനല്ലായെന്ന് മറുപടി അയച്ചതും തിരുമേനിയും ഞാനും അപ്പോൾ അനുസ്മരിച്ചു (എങ്കിലും പിന്നെ ചില ദുർബല നിമിഷങ്ങളിലെങ്കിലും അന്ന് ആ ക്ഷണം സ്വീകരിച്ചെങ്കിൽ ഇന്ന് അതൊരു ഗമയായിരുന്നേനേ എന്ന് തോന്നിയിട്ടുണ്ട് എന്ന് കുമ്പസാരിച്ചുകൊള്ളട്ടെ). എന്റെ ഉദ്ഘാടന പ്രസംഗം നന്നായിരുന്നു എന്ന് തിരുമേനി മറ്റു ചിലരോട് പറഞ്ഞ് ഞാനറിഞ്ഞപ്പോൾ ഐ.എ.എസ്. ന്റെ ഫലം അറിവായ ദിവസം തോന്നിയ വികാരം തന്നെയാണ് തോന്നിയത്.

ഞങ്ങൾ വളരെ വ്യക്തമായി രണ്ട് അഭിപ്രായസരണികൾ പ്രകടിപ്പിക്കുകയും ഞാൻ തിരുമേനിയെത്തന്നെ വ്യക്തിപരമായി വിമർശിച്ചുകൊണ്ട് എഴുതുകയും ചെയ്തിട്ടുള്ള കാലത്തുപോലും ആ സ്നേഹത്തിനും വാത്സല്യത്തിനും ഒരു കുറവും ഉണ്ടായില്ല. ഒരു വലിയ മനസ്സിന്റെയും വലിയ സ്നേഹത്തിന്റെയും ഉറവിടമായിരുന്നു ആ തിരുമേനി. എന്നാൽ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനം മലങ്കര മെത്രാപ്പോലീത്തായ്ക്കുള്ളതാണെന്നും, കാതോലിക്കാസ്ഥാനം ടെഗ്രീസിന്റെ തുടർച്ചയാണെങ്കിൽ മുറിമറ്റത്തെ ബാവാ (ഒന്നാം കാതോലിക്കാ) പൗലോസ് ദ്വിതീയൻ ആയിരിക്കേണ്ടതാണെന്നും ഞാൻ പറഞ്ഞിട്ട് തിരുമേനി മറുപടി പറഞ്ഞില്ലായെന്ന് എഴുതിയത് തിരുമേനിയെ ശരിക്കും കോപിപ്പിച്ചു എന്നാണ് എനിക്ക് തോന്നുന്നത്. ഏതായാലും പിന്നീട് കുറേക്കാലം തിരുമേനിയെക്കാണാൻ എനിക്ക് ധൈര്യവും എന്നെക്കാണാൻ തിരുമേനിക്ക് താല്പര്യവുമില്ലായിരുന്നുവെന്ന് തോന്നുന്നു. തിരുമേനി രോഗബാധിതനായതിനെ തുടർന്നാണ് ഗുരുസന്നിധിയിൽ ഞാൻ വീണ്ടും എത്തിയത്. ജർമ്മനിയിൽ നിന്ന് കോട്ടയത്ത് തിരിച്ചെത്തിയ ആദ്യനാളുകളിൽ ഞാൻ പഴയസെമിനാരിയിൽ ചെന്ന് പാദംതൊട്ട് നമസ്ക്കരിച്ച് കൈ മുത്തി. ഒന്നൊന്നര മണിക്കൂർ ഞങ്ങൾ സംസാരിച്ചിരുന്നു. ഫിസിയോതെറാപ്പിക്കുള്ളയാൾ കാത്തിരിക്കുന്നുവെന്ന് രണ്ടാമതും അറിയിപ്പു വന്നപ്പോഴാണ് ഞാൻ മുട്ടുകുത്തി അനുഗ്രഹം പ്രാപിച്ച് യാത്രയായത്. അന്ന് സുപ്രീം കോടതി വിധിയൊന്നും വന്നിട്ടില്ലല്ലോ. തിരുമേനി പറഞ്ഞ ഒരു ഫലിതം ഇപ്പോഴും ഓർക്കുന്നു: “നമ്മുടെ ബന്ധം അറിഞ്ഞുകൂടാത്ത ശെമ്മാശന്മാർ ബാബു പോൾ എന്തോ പാരപണിയാൻ വന്നിരിക്കുകയാണ് എന്ന് പറയുന്നുണ്ടായിരിക്കും.” തിരുമേനി പൊട്ടിച്ചിരിച്ചു. സാഹചര്യങ്ങളുടെ നിർബന്ധംകൊണ്ട് അകന്നു കഴിയാൻ നിർബന്ധിതമായ കാലയളവിനെ

ക്കുറിച്ച് ഉള്ള ദുഃഖമായിരുന്നു അപ്പോഴും എന്റെ മനസ്സു നിറയെ. തിരു മേനി ആ കെട്ടിടത്തിലേക്ക് (ശ്രുതി) മാറിയതിനുശേഷം ഞാൻ ആദ്യമാ യിട്ടാണ് അവിടെയെത്തിയത് എന്നതുതന്നെ എനിക്കനുഭവപ്പെട്ട നഷ്ട ബോധത്തിന്റെ ഒരു തെളിവാണ്. എന്നാൽ, പിന്നീട് കോട്ടയം വഴി കട ന്നുപോകുമ്പോൾ സൗകര്യപ്പെട്ടാൽ തിരുമേനിയെ കാണുകയും അല്ലെ ങ്കിൽ ഫോൺ ചെയ്യുകയും പതിവായി. അങ്ങനെയൊരു സന്ദർഭത്തി ലാണ് തിരുമേനിയുടെ വിനയത്തിന്റെ ഏറ്റവും ഉദാത്തമായ, ബാഹ്യ ലോകം അധികം കണ്ടിട്ടില്ലാത്ത ഒരു മുഖം ഒരിക്കൽ എനിക്ക് കാണു വാൻ കഴിഞ്ഞത്. സംസാരമദ്ധ്യേ തിരുമേനി എന്നോടു പറഞ്ഞു: "പഠി പ്പിക്കുമ്പോഴാണ് ബാബു ഞാൻ പഠിക്കുന്നത്. ഞാൻ ഇന്ന് എം.റ്റി.എച്ച്. കാർക്ക് ഹെർമന്യൂട്ടിക്സിന് ഒരു ക്ലാസ്സെടുക്കുവാനായി ഒരുങ്ങിയപ്പോൾ, ഒരിക്കലും എന്റെ മനസ്സിൽ ഇതിനു മുമ്പ് ഉദിച്ചിട്ടില്ലാത്ത രണ്ട് ആശയ ങ്ങൾ എനിക്ക് കിട്ടി." അപ്പോൾ ഞാൻ തിരുമേനിയോടു ചോദിച്ചു: "ഇപ്പോഴും എം.റ്റി.എച്ചു. കാരെ പഠിപ്പിക്കുവാൻ തിരുമേനി ക്ലാസ്സിനു മുൻകൂട്ടി തയ്യാറെടുക്കുമോ?" അതിന് അദ്ദേഹം പറഞ്ഞ മറുപടിയാണ് വിനയത്തിന്റെ പ്രതീകമായി ഞാൻ കണ്ടത്. "That is what I owe my students." അതായിരുന്നു പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി.

* * * * * * * * * * * *

ഓർമ്മയുടെ ഓളങ്ങളിൽ ഒതളങ്ങ പോലെ ഒഴുകിനടന്ന് ഈ അവ താരിക എന്റെ ആത്മകഥയിലെ ഒരദ്ധ്യായംപോലെയായി ഭവിച്ചത് അനു വാചകർ ക്ഷമിക്കണം. കൃതിയെക്കുറിച്ച് കൂടെ അല്പം ചിലത് പറഞ്ഞു കൊള്ളട്ടെ.

ലേഖനങ്ങളായി വന്നപ്പോൾത്തന്നെ ഞാൻ ശ്രദ്ധാപൂർവ്വം വായിച്ചു പഠിച്ചതാണ് ഇത്. ഗ്രിഗോറിയോസ് തിരുമേനിയുടെ ദാർശനികതലത്തി ലേക്ക് ഉയർന്ന് അതിന്റെ സത്തയും സാരാംശവും ഗ്രഹിച്ച് തിരികെ നമ്മെ പ്പോലുള്ള സാധാരണ മനുഷ്യരുടെ തലത്തിലേക്ക് ഇറങ്ങിവന്ന് ലളി തവും സുഗ്രാഹ്യവുമായ ഭാഷയിൽ ഒരു വിശ്വോത്തര ദാർശനികന്റെ ചിന്തകൾ അവതരിപ്പിക്കുക എന്നത് ലഘുവായ സംഗതിയല്ല (വിശ്വോ ത്തര ദാർശനികൻ എന്നു പ്രയോഗിച്ചത് അതിശയോക്തിയായി കരുതേ ണ്ടതില്ല. 'ആദിശങ്കരന് ശേഷം ഭാരതം ലോകത്തിന് നൽകിയ ഏറ്റവും മഹാനായ മൗലിക ദാർശനികനായ പൗലോസ് മാർ ഗ്രിഗോറിയോസ്' എന്ന് 'വേദശബ്ദരത്നാകര'ത്തിൽ (പേജ് 566) ഞാൻ എഴുതിയിട്ടുണ്ട്. അതിനെക്കുറിച്ച് വിമർശനരൂപേണ പരാമർശിച്ച ഡോ. വി. എസ്. ശർമ്മ പോലും മാധ്വാചാര്യരെയും മറ്റും കൂടെ പരാമർശിക്കാതിരുന്നതിൽ മാത്ര മാണ് കുറവു കണ്ടത്.). നിസ്സായിലെ ഗ്രിഗോറിയോസ് ഗ്രീക്ക് തത്വചി

ന്തയേയും ക്രിസ്തുവിന്റെ ഉപദേശങ്ങളെയും കുറിച്ചു പഠിക്കുവാനും അവയുടെ പാരസ്പരികത അപഗ്രഥിക്കുവാനും ശ്രമിച്ചിട്ടുള്ളതായി പുനർജന്മത്തെക്കുറിച്ചുള്ള ഒരു പഠനത്തിൽ കാണുന്നുണ്ട്. നിസ്സായിലെ ഗ്രിഗോറിയോസിനെ ഇതിൽ സ്വാധീനിച്ചത് ഓറിഗൺ ആയിരുന്നു. അവിടെനിന്ന് ബഹുദൂരം യാത്ര ചെയ്യുവാൻ നിസ്സായിലെ ഗ്രിഗോറിയോസിനു കഴിഞ്ഞു എന്ന് നമുക്കൊക്കെ അറിയാം. ആ ചിന്തകളെ ചില പ്രത്യേക മേഖലകളുടെ പരിമിതിയിൽനിന്നുകൊണ്ട് അവതരിപ്പിക്കുകയാണ് ഈ കൃതിയിൽ ചെയ്തിട്ടുള്ളത്. ക്രിസ്തീയ മിസ്റ്റിക്കുകളുടെ പ്രത്യേകതകളെ ജ്ഞാനവാദത്തിൽ നിന്നും മാണിക്കേയിസത്തിൽനിന്നും യഹൂദ-ഗ്രീക്ക് ചിന്തകളിൽ നിന്നും വേർതിരിച്ച് കാണുവാനുള്ള പരിശ്രമം പൗരസ്ത്യ ദൈവവിജ്ഞാനീയത്തിന്റെ അവിഭാജ്യ ഘടകമാണ്. പഴയനിയമത്തിലെ ജ്ഞാനസാഹിത്യവും പിൽക്കാലത്തെ സൂഫി പാരമ്പര്യങ്ങളും ജ്ഞാനത്തിന്റെ കാമുകനാണ് (philosophia) ദാർശനികൻ എന്ന യവന സങ്കൽപവും കുമ്രാൻ ലിഖിതങ്ങളും പൗലോസിന്റെയും യോഹന്നാന്റെയും വേദശാസ്ത്ര ചിന്തകളും തുടങ്ങി ഒട്ടനേകം ഘടകങ്ങൾ സങ്കീർണ്ണമാക്കുന്ന ഒരു മേഖലയിലാണ് ഗ്രന്ഥകർത്താവ് അയത്നലളിതമായി സഞ്ചരിക്കുന്നത്. ഇതിന്റെ തുടർച്ചയായി ഭാരതീയ ദർശനങ്ങളുമായി ബന്ധപ്പെടുത്തി നമ്മുടേതായ ഒരു ദൈവവിജ്ഞാനീയം രൂപപ്പെടേണ്ടിയിരിക്കുന്നു. പാശ്ചാത്യ സ്വാധീനത്തിൽ നിന്നുള്ള മോചനം ബൈസന്റയിൻ ചട്ടക്കൂടുകളിൽ ഉള്ള ബന്ധനം ആകരുത്. ഭാരതത്തിലെ ക്രൈസ്തവസഭയ്ക്ക്, വിശേഷിച്ചും മലങ്കര സുറിയാനി സഭയ്ക്ക്, അടുത്ത നൂറ്റാണ്ടിൽ ഏറ്റെടുക്കാനുള്ള വെല്ലുവിളി ഒരു മലങ്കര ദൈവവിജ്ഞാനീയത്തിന്റെ വികസനമാണ്. ഭാഗ്യസ്മരണാർഹനായ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി "ഇതാ ഇതിലെ" എന്ന് വ്യക്തമായി ബഹുമാനപ്പെട്ട ഗബ്രിയേൽ അച്ചനെപ്പോലെ ചിലർക്കെങ്കിലും കാണിച്ചുകൊടുത്തിട്ടുള്ള ഈ പാത ദുർഗ്ഗമമെങ്കിലും അവശ്യം സഞ്ചരിക്കേണ്ടതു തന്നെയാണ്. മഹത്തായ ആ വൈജ്ഞാനിക തീർത്ഥയാത്രയിലെ ആദ്യത്തെ ഇടത്താവളമായിട്ടാണ് ഞാൻ ഈ കൃതിയെ വിലയിരുത്തുന്നത്. ഈ യാത്രയിൽ പങ്കുചേരാൻ ഓർത്തഡോക്സ് പാരമ്പര്യത്തോട് വിശ്വസ്തതയും ഭാരതീയ ദർശനങ്ങളോട് ബഹുമാനവും ഉള്ള സുമനസ്സുകൾ കൂടുതൽ കൂടുതലായി പങ്കുചേരുവാൻ ഈ കൃതി ഉപകരിക്കട്ടെ എന്ന പ്രാർത്ഥനയോടെ വിനയപൂർവ്വം, ഞാൻ ഇത് സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

**ഡോ. ഡി. ബാബു പോൾ**

# വാങ്മുഖം

'ഗുരുമുഖത്തുനിന്നും' എന്ന ശീർഷകത്തിൽ 'മലങ്കരസഭാദീപ'ത്തിൽ പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന ലേഖനങ്ങളുടെ സമാഹാരമാണ് ഈ ഗ്രന്ഥം. വാമൊഴിയായും വരമൊഴിയായും അഭിവന്ദ്യ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പകർന്നുതന്ന ചിന്തകളുടെ അനുധ്യാനങ്ങളാണ് ഓരോ അദ്ധ്യായത്തിലെയും ഉള്ളടക്കം.

ലേഖനങ്ങൾ പ്രസിദ്ധീകരിച്ചുകൊണ്ടിരുന്നപ്പോൾ തന്നെ ചില ആശങ്കകൾ ഉയർന്നിരുന്നു: 'ഗുരുമുഖത്തുനിന്നും' യഥാർത്ഥത്തിൽ ഗുരുചിന്തയോ അതോ ശിഷ്യന്റെ സ്വതന്ത്ര ചിന്തയോ? ഗുരുവിനെയും ശിഷ്യനെയും തമ്മിൽ തിരിച്ചറിയാൻ ബുദ്ധിമുട്ടാവുന്നതിനാൽ ശീർഷകത്തിന് പ്രസക്തിയെന്ത്? എന്നിങ്ങനെ. ഈ ചോദ്യങ്ങളുടെ വെളിച്ചത്തിൽ 'ഗുരുമുഖം' എന്ന പദത്തിന് ഒരു വിശദീകരണം ആവശ്യമായി വന്നിരിക്കുന്നു. 'ഗുരുമുഖത്തുനിന്നും' എന്ന പംക്തിയിൽ വന്ന ലേഖനങ്ങൾ വെറും കേട്ടെഴുത്തോ, കണ്ടെഴുത്തോ, വിവർത്തനമോ, പരാവർത്തനമോ അല്ല. ഓരോ ലേഖനവും അതിൽതന്നെ ഒരന്വേഷണമാണ്. അതേസമയം അത് ഗുരുമുഖത്തുനിന്നും സ്വാംശീകരിച്ചതാണു താനും. ചില ഭാഗങ്ങൾ മാർ ഗ്രിഗോറിയോസിന്റെ തന്നെ വാക്കുകൾ ഓർമ്മയിൽ നിന്നു പകർത്തിയതാവാം. മറ്റു ചിലവ അദ്ദേഹം വളരെ സംക്ഷിപ്തമായി പറഞ്ഞുവച്ച ചില ചിന്തകളുടെ പുനരാവിഷ്ക്കാരമാവുന്നു. വേറെ ചിലവ തിരുമേനി സൂചിപ്പിക്കുക മാത്രം ചെയ്ത ചില ചിന്തകൾ പഠനമനനങ്ങളിലൂടെ വികസിപ്പിച്ചെടുത്തവയത്രെ. ഇവയെല്ലാം അദ്ദേഹത്തിന്റെ ചിന്താപരിധിയിൽത്തന്നെ നിൽക്കുന്നുണ്ടെന്ന് മാർ ഗ്രിഗോറിയോസിന്റെ ചിന്തകൾ ആഴമായി പഠിച്ചിട്ടുള്ളവർക്ക് തിരിച്ചറിയാൻ വിഷമമില്ല. മറ്റൊരുവിധത്തിൽ പറഞ്ഞാൽ മാർ ഗ്രിഗോറിയോസിന്റെ ചിന്തകൾ മൗലികങ്ങളെങ്കിൽ പുനരാവിഷ്ക്കാരത്തിനും തനതായ മൗലികതയുണ്ട്. എന്നാൽ ഗുരുവിന്റേതിൽ നിന്ന് അന്യമായ ഒരു മൗലികത ശിഷ്യൻ അവകാശപ്പെടുന്നില്ലെന്നു മാത്രം. ശിഷ്യന് സർവ്വവും ഗുരുവരപ്രസാദം ആകുന്നു.

പൗരസ്ത്യനാടുകളിലെ ഗുരുസങ്കല്പത്തോട് ചേർത്ത് ചിന്തിക്കുമ്പോൾ മുൻപറഞ്ഞ വിശദീകരണം കൂടുതൽ സ്പഷ്ടമായി വരുന്നത് കാണാം. പൗരസ്ത്യ പാരമ്പര്യത്തിൽ ഗുരു ചൊല്ലിക്കൊടുക്കുന്നവ അതേപടി ഓർമ്മവയ്ക്കുക മാത്രമല്ല ശിഷ്യൻ ചെയ്യുന്നത്. ഗുരുമൊഴികൾ ശിഷ്യൻ നന്നായി ഹൃദിസ്ഥമാക്കി വച്ചിട്ടുണ്ടാവും. പഴയകാലങ്ങളിൽ ഇന്നത്തേക്കാളേറെ ഓർമ്മശക്തിയുണ്ടായിരുന്നു താനും. എന്നാൽ ഗുരുകുലം ഗുരുശിഷ്യ സംവാദത്തിനുള്ള കളരി കൂടിയായിരുന്നു. ഗുരുവിൽനിന്ന് ശിഷ്യനും ശിഷ്യനിൽനിന്ന് ഗുരുവും പഠിക്കുന്നു. ശിഷ്യൻ

അടുത്ത് ഒരുപടി താഴെ ഗുരുവിന് അഭിമുഖമായാണ് ഇരിക്കുക. ഗുരുവും ശിഷ്യനും തമ്മിലുള്ള ഈ ആഭിമുഖ്യവും പാരസ്പര്യവും തൽക്കാലത്തു മാത്രം നിലനിൽക്കാനുള്ളതല്ല. ശിഷ്യനിൽ ഇത് ക്രമേണ സ്ഥായീഭാവ മായി പരിണമിക്കുന്നു. ഗുരുവിന്റെ ഇഹലോകവാസശേഷവും ഗുരുമുഖം ശിഷ്യന് അഭിമുഖമായിരിക്കുന്നു. ശിഷ്യനിലൂടെ ഗുരു ജീവിക്കുന്നു. ഇങ്ങനെ ഒരു ഗുരുപരമ്പര തന്നെ ആവിർഭവിക്കുകയായി.

ഗുരുമുഖത്തെക്കുറിച്ചുള്ള ഈ ഉൾക്കാഴ്ച സുവിശേഷങ്ങളുടെ വ്യാഖ്യാനത്തിന് ഒരു പുതിയ സമീപനത്തിന് വഴിതെളിയിക്കുന്നു. ഇതിന് ഏറ്റം നല്ല മാതൃകയായി എടുത്തു കാണിക്കാവുന്നത് യോഹന്നാന്റെ സുവിശേഷമാണ്. സുവിശേഷ വ്യാഖ്യാനത്തിന് ഇന്നും പ്രബലമായി ഉപയോഗിച്ചുവരുന്നത് ചരിത്രനിഷ്ഠ-വിമർശനാത്മക സമീപനമാണ് (Historical - Critical Method). യോഹന്നാന്റെ സുവിശേഷത്തിൽ, കർത്താവ് യഥാർത്ഥത്തിൽ പറഞ്ഞ വചനങ്ങളെ സുവിശേഷകനും സംശോധകരും കൂട്ടിച്ചേർത്തവയിൽ നിന്ന് വേർതിരിച്ചെടുക്കാനുള്ള ശ്രമം പാശ്ചാത്യ വേദ പണ്ഡിതരുടെയിടയിൽ ഇന്നും കാണുന്നു. ചരിത്രനിഷ്ഠ - വിമർശനാ ത്മക സമീപനത്തിന്റെ ഭാഗമാണ് ഈ അന്വേഷണം. എന്നാൽ ഈ സമീ പനം അർത്ഥശൂന്യമാണെന്ന് വളരെ മുമ്പുതന്നെ ഗ്രിഗോറിയോസ് തിരു മേനി വാദിച്ചിരുന്നു. ഞാൻ വൈദികസെമിനാരിയിൽ പഠിക്കുമ്പോൾ ഞങ്ങളെ യോഹന്നാന്റെ സുവിശേഷം വ്യാഖ്യാനിച്ചു പഠിപ്പിച്ചത് ഗ്രിഗോ റിയോസ് തിരുമേനി ആയിരുന്നു. ചരിത്രനിഷ്ഠ - വിമർശനാത്മക സമീ പനം സ്വീകരിക്കുന്നപക്ഷം നാലാം സുവിശേഷത്തിന്റെ ഗതീയതയും സൗന്ദര്യവും നഷ്ടമായിത്തീരും എന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു. യോഹന്നാന്റെ സുവിശേഷത്തിലെ ദീർഘമായ പ്രഭാഷണങ്ങൾ പരിശോ ധിക്കുന്നപക്ഷം ഗുരുവിന്റെ വചനങ്ങളും യോഹന്നാന്റെ വിചിന്തനങ്ങളും വേർതിരിക്കാനാവാത്തവിധം കലർന്നുവരുന്നതായി കാണാം. ഇതിൽ ഗുരു എവിടെ? ശിഷ്യൻ എവിടെ? എന്നീ ചോദ്യങ്ങൾ അപ്രസക്തമാകുന്നു. കാരണം ഗുരുവിന്റെ മൊഴിയും ശിഷ്യന്റെ അനുധ്യാനവും തമ്മിലുള്ള അകലം പരിശുദ്ധാത്മ വ്യാപാരത്തിൽ നേർത്തുനേർത്തുവന്ന് തീർത്തും ഇല്ലാതായിത്തീർന്നിരിക്കുന്നുവെന്ന് കാണാം. തന്മൂലം യോഹന്നാന്റെ സുവിശേഷത്തിന് അസാധാരണവും അലൗകികവുമായ ഒരു സൗന്ദര്യം കൈവന്നിട്ടുണ്ട്. ഇത് ചരിത്രനിഷ്ഠ - വിമർശനാത്മക സമീപനംകൊണ്ട് തിരിച്ചറിയാൻ കഴിയുന്നതല്ല. അനുധ്യാനംകൊണ്ട് അനുഭവിച്ചറിയാനേ തരമുള്ളു. ഗുരുമുഖസങ്കല്പം ഒരു വ്യാഖ്യാന സമീപനമായിക്കണ്ട് (Hermeneutic) സുവിശേഷങ്ങളുടെ ആഴവും വിപുലവുമായ അർത്ഥത ലങ്ങളിലേക്ക് പ്രവേശിക്കുവാൻ ഭാരതത്തിലെ വേദപണ്ഡിതർക്ക് കഴി യേണ്ടതാണ്. ഇതേ സംബന്ധിച്ച് ചില സൂചനകൾ നൽകാനല്ലാതെ

വിപുലമായ ചർച്ചയ്ക്ക് ഇവിടെ ഇടമില്ല. അനുവാചകർ ഇവിടെയൊരു പ്രശ്നമുന്നയിക്കാൻ ഇടയുണ്ട്. സുവിശേഷത്തിന് സമാനമായ ഒരു സംരംഭമാണ് 'ഗുരുമുഖത്തുനിന്നും' എന്ന ലേഖനപരമ്പരയെന്ന് പറഞ്ഞുവയ്ക്കുകയാണോ? ഒരിയ്ക്കലുമല്ല. അങ്ങനെയെങ്കിൽ അതൊരു അഹംഭാവം തന്നെയാകും. മറിച്ച്, ഗുരുമുഖ സങ്കല്പത്തിന് വിപുലമായ അർത്ഥതലങ്ങൾ ഉൾക്കൊള്ളുന്നുവെന്നും അത് ഒരേസമയം പൗരസ്ത്യവും ഭാരതീയവും ക്രിസ്തീയവുമാണെന്നും പുതിയനിയമ പഠനത്തിന് ഒരു വ്യാഖ്യാനസങ്കേതമായി അത് സ്വീകരിക്കുവാൻ കഴിയുമെന്നും ആനുഷംഗികമായി ചൂണ്ടിക്കാണിച്ചുവെന്നു മാത്രം.

1966 ഡിസംബർ 15-നാണ് ഞാൻ ഗ്രിഗോറിയോസ് തിരുമേനിയെ ആദ്യമായി സെമിനാരിയിൽ വച്ച് കാണുന്നതും അദ്ദേഹത്തിന്റെ പ്രഭാഷണം കേൾക്കുന്നതും. അന്നെനിക്ക് 17 വയസു മാത്രം പ്രായം. ആദർശലോകത്തിൽ വിഹരിക്കുന്ന ഘട്ടം. ജീവിതത്തിന് ദാർശനികവും ആദ്ധ്യാത്മികവുമായ ഒരു അടിത്തറയുണ്ടാവണമെന്ന അഭിവാഞ്ച ഹൃദയത്തിൽ പേറി നടക്കുന്ന പ്രായം. ഈ ദശാസന്ധിയിലാണ് ഗ്രിഗോറിയോസ് തിരുമേനിയെ കണ്ടെത്തുന്നത്. 1996 നവംബർ 24-ന് അദ്ദേഹം കാലംചെയ്യുന്നതുവരെ മൂന്നു പതിറ്റാണ്ടുകൾ ആ ഗുരുമുഖത്തുനിന്നും കേൾക്കാനും ഗ്രഹിക്കാനും കഴിഞ്ഞു. അദ്ദേഹത്തിൽ നിന്നു ലഭിച്ച അറിവിന്റെ ഓരോ ശകലവും നമുക്കു മുമ്പിൽ ഒരു ആശയപ്രപഞ്ചം തന്നെയായി രൂപപ്പെട്ടുവരുന്നതു കാണാം. നിരന്തരം വികസ്വരമാകുന്ന ഇത്തരം എത്രയെത്ര ആശയ പ്രപഞ്ചങ്ങൾ! ഇവിടെ അറിവ് ഒരു അനുഭൂതിയായി പരിണമിക്കുന്നു. ഇന്നും ആ ഗുരുസാന്നിദ്ധ്യത്തിന് മുമ്പിലിരുന്നുകൊണ്ടാണ് അദ്ദേഹത്തിന്റെ ചിന്തകളെപ്പറ്റിയുള്ള ധ്യാനമനനങ്ങളിലേർപ്പെടുന്നത്. ഇത് ബുദ്ധിപരമായ ഒരു അന്വേഷണം മാത്രമല്ല. ജീവിതത്തിന് അർത്ഥം തേടിയുള്ള തീർത്ഥാടനമാകുന്നു. ജീവിതത്തിന്റെ സമസ്തതലങ്ങളേയും സ്പർശിക്കുന്നതും വിവിധഭാവങ്ങളെ സമുദ്ഗ്രഥിക്കുവാൻ കെല്പുള്ളതുമായ ഒരു ജീവിതദർശനത്തിലേക്ക് നമ്മെ ഉപനയിച്ച ഗുരുവരനാണ് മാർ ഗ്രിഗോറിയോസ്.

* * * * * * * * * * *

ദൈവത്തെ നമുക്ക് എങ്ങനെ അറിയാം? യുക്തിയുടെ താർക്കികത കൊണ്ട് തെളിയിച്ചെടുക്കാവുന്നതാണോ ദൈവവിശ്വാസം? ബുദ്ധിപരമായ തീരുമാനങ്ങൾ എടുക്കുന്നത് ദൈവത്തെക്കുറിച്ചുള്ള അറിവായോ? ഉണർവു ഗാനങ്ങളും ഉണർവു പ്രസംഗങ്ങളും കൊണ്ടുണ്ടാകുന്ന വികാരപരതയാണോ ദൈവാനുഭവം? ദൈവദർശനവും ധർമ്മനിഷ്ഠയും തമ്മിലുള്ള പാരസ്പര്യമെന്ത്? ഇത്തരം ചോദ്യങ്ങൾക്ക് പൗലോസ് മാർ ഗ്രിഗോ

റിയോസ് നൽകുന്ന ഉത്തരം ഏതാണ്ടിങ്ങനെ സംക്ഷേപിക്കാം. നിഷ്ഠ യോടെയുള്ള അനുഷ്ഠാനങ്ങളിലൂടെ ദൈവത്തെ ആരാധിക്കുന്നതു വഴി മാത്രമേ മനുഷ്യന് ദൈവത്തെ അറിയാനും ദൈവീകതയിലേയ്ക്ക് ഉയ രാനും കഴിയൂ. അനുഷ്ഠാനങ്ങൾക്ക് കർമ്മങ്ങളും ആചാരങ്ങളുമുണ്ട്. കർമ്മാചാരങ്ങൾക്ക് ചട്ടങ്ങളും ചിട്ടകളുമുണ്ട്. ചട്ടപ്രകാരം ചിട്ടയോടെ കർമ്മങ്ങൾ നടത്തുന്നതുകൊണ്ടു മാത്രം അനുഷ്ഠാനം പൂർണ്ണമാവു ന്നില്ല. ശ്രദ്ധയും ശുദ്ധിയും കൊണ്ടേ അനുഷ്ഠാനങ്ങൾക്ക് ഫലസിദ്ധിയു ണ്ടാവൂ. ശ്രദ്ധ ബോധത്തിന്റെ സൂക്ഷ്മതയും തെളിമയുമാണ്. ബോധ ത്തിന്റെ തെളിച്ചമാവട്ടെ വിശുദ്ധിയുടെ വെളിച്ചവും. വിശുദ്ധിയുടെ വെളിച്ചം മനോവാക്കർമ്മങ്ങളിലെല്ലാം നിറഞ്ഞു കവിയുന്ന ജീവിത വൃത്തിയാകുന്നു. ജീവിതവൃത്തിയാകട്ടെ സ്വാർത്ഥമകന്ന് സ്നേഹ ത്തിലും സേവനത്തിലും സോദരിലേക്കും പ്രപഞ്ചത്തിലേക്കും ഒഴുകി എത്തുന്ന പ്രവിശാലമായ പരിവൃത്തിയുമാകുന്നു.

പൗലോസ് മാർ ഗ്രിഗോറിയോസ് 1967-ൽ സെമിനാരിയിൽ പ്രിൻസി പ്പലായി വന്ന വർഷം തന്നെ രചിച്ച *The Joy of Freedom. Eastern Worship and Modern Man* എന്ന ഗ്രന്ഥത്തിൽ ആധുനിക മനുഷ്യൻ അനുഷ്ഠാ നത്തിലൂന്നിയ ആരാധനയിലേക്ക് മടങ്ങിപ്പോവണമെന്ന് ശക്തമായി ആവ ശ്യപ്പെടുന്നു. 28 വർഷങ്ങൾക്കു ശേഷം, 1995-ൽ എഴുതിയ "Does Neoplatonism Have Anything to say to Postmodern Spirituality" എന്ന ലേഖ നത്തിൽ മാർ ഗ്രിഗോറിയോസ് എത്തിനിൽക്കുന്നതും ഇതേ അടിസ്ഥാന പ്രമാണം ഊന്നിപ്പറഞ്ഞുകൊണ്ടാണ്. ആദ്യം സൂചിപ്പിച്ച ഗ്രന്ഥത്തിൽ ആധുനികതയുടെ വക്താക്കളെയാണ് മാർ ഗ്രിഗോറിയോസ് അഭിസം ബോധന ചെയ്യുന്നതെങ്കിൽ രണ്ടാമത്തേതിൽ ഉത്തരാധുനികതയെ വാഴ്ത്തിപ്പാടുന്നവരെ ലക്ഷ്യം വയ്ക്കുന്നു. ആധുനികതയുടെ പോരായ്മ കൾ തിരുത്താൻ കഴിയുന്ന ചിന്താധാരയാണ് ഉത്തരാധുനികത എന്ന അഭിപ്രായത്തോട് മാർ ഗ്രിഗോറിയോസ് വിയോജിക്കുന്നു എന്നു സാരം. ഇതേ സംബന്ധിച്ച് വിശദമായ ചർച്ച ആവശ്യമാകയാൽ അതിനിവിടെ ഇടമില്ലല്ലൊ.

അറിവിന്റെ വിവിധവും അധുനാതനങ്ങളുമായ മേഖലകൾ കൈ കാര്യം ചെയ്യാൻ കഴിവുള്ള മാർ ഗ്രിഗോറിയോസ് വളരെ യാഥാസ്ഥി തികമെന്ന് കരുതാവുന്നതും എന്നാൽ അടിസ്ഥാനപരമായി യഥാർത്ഥ മെന്ന് പരക്കെ ബോധ്യപ്പെട്ടു വരുന്നതുമായ പ്രമാണത്തിൽ ചുവടുറപ്പിച്ച് അന്നും ഇന്നും നിലകൊള്ളുന്നു. വിശാലമായ വായനയും ആഴമായ ബോധ്യവും കപടരഹിതമായ ആദ്ധ്യാത്മികാനുഭവവും ഉള്ള, ലോകം കണ്ട അപൂർവ്വം ചില ഗുരുവരരിൽ ഒരാളായിരുന്നു അദ്ദേഹം. മാർ ഗ്രിഗോ റിയോസിന്റെ ചിന്തകളുടെ ചില ധാരകൾ ഇഴതിരിച്ച് പരിശോധിക്കാൻ

മാത്രമേ എളിയ ശിഷ്യനായ എനിക്ക് കെല്പുള്ളു. എങ്കിലും അതുതന്നെ ഒരു മഹാഭാഗ്യവും നിയോഗവുമായി ഞാൻ സ്വീകരിക്കുന്നു. മറ്റൊന്നു കൊണ്ടുമല്ല, ഈ പരിശ്രമം എന്റെ ചിന്തയേയും ആധ്യാത്മികതയേയും പരിപോഷിപ്പിക്കുന്നു എന്നതുകൊണ്ടു തന്നെ.

ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ള അദ്ധ്യായങ്ങൾ എല്ലാം തന്നെ മലങ്കര സഭാദീപത്തിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചിട്ടുള്ളതാകുന്നു. ബഹു. എം. ഒ. ജോണച്ചന്റെ നിർബന്ധപൂർവമായ പ്രോത്സാഹനത്തിനു നന്ദി. ഇത് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്നതിന് മുൻകൈയെടുത്ത രണ്ടു പേരാണ് ബഹു. റ്റി. പി. ഏലിയാസച്ചനും, ശ്രീ. ജോയ്സ് തോട്ട യ്ക്കാടും. സോഫിയാ ബുക്സിന്റെ അമരക്കാരായ രണ്ടു പേരോടും ഞാൻ കടപ്പെട്ടിരിക്കുന്നു. ഇവരുടെ സഹകരണം ഒന്നു കൊണ്ടു മാത്ര മാണ് ഈ ഗ്രന്ഥം പുറത്തിറങ്ങുന്നത്. ബഹു. ജോൺ തോമസ് കരിങ്ങാട്ടി ലച്ചൻ ഈ ഗ്രന്ഥം എഡിറ്റു ചെയ്ത് ഭംഗിയാക്കുന്നതിൽ വളരെ സഹാ യിച്ചു. ഏറെ നന്ദി.

പ്രൗഢമായ ആമുഖ പഠനം കൊണ്ട് ഈ ഗ്രന്ഥം സമ്പന്നമാക്കിയ പ്രശസ്ത സാഹിത്യ നിരൂപകനും ചിന്തകനുമായ ആദരണീയനായ പ്രൊഫ. എം. തോമസ് മാത്യുവിനോടും; ചിന്തോദ്ദീപകമായ അവതാ രിക കൊണ്ട് ഈ ഗ്രന്ഥത്തെ അനുഗ്രഹിച്ച ഡോ. ഡി. ബാബു പോളി നോടുമുള്ള നന്ദി വിനയപൂർവ്വം രേഖപ്പെടുത്തട്ടെ.

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പാവനസന്നിധിയിൽ ശ്രദ്ധാഞ്ജലികളോടെ ഈ ഗുരുദക്ഷിണ സമർപ്പിച്ചുകൊള്ളുന്നു.

**ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്**

# പ്രസാധകക്കുറിപ്പ്

പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ജ്ഞാനത്തിന്റെ മഹാസാഗരമായിരുന്നു. ആ ജ്ഞാനത്തിന്റെ ശ്രീഭണ്ഡാരത്തിൽ നിന്ന് മുത്തുകൾ ശിഷ്യന്മാർക്ക് പകർന്നു കൊടുക്കുന്നതിൽ അദ്ദേഹം എപ്പോഴും ശ്രദ്ധിച്ചിരുന്നു. വാമൊഴിയായും വരമൊഴിയായും പകർന്നു കൊടുത്ത ഗുരുവരുളുകൾ ഏറെപ്പേരെ ആകർഷിച്ചെങ്കിലും വളരെ കുറച്ചുപേർക്കേ അത് പൂർണമായും സ്വാംശീകരിക്കുവാൻ കഴിഞ്ഞുള്ളു.

പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ചിന്താമണ്ഡലത്തെയും ജീവിതത്തെയും ഉൾക്കൊണ്ടുകൊണ്ട് അദ്ദേഹം പകർന്നു നൽകിയ അറിവിന്റെ പൊൻമുത്തുകൾ വ്യാഖ്യാനിച്ച് എഴുതുവാൻ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ 'ഗുരുമുഖത്തു നിന്നും' എന്ന പംക്തിയിലൂടെ ശ്രമിച്ചിരുന്നു. മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ വാത്സല്യശിഷ്യനും സഹപ്രവർത്തകനും ആയിരുന്ന അദ്ദേഹം സാധാരണക്കാരായ വായനക്കാർക്കു വേണ്ടി ലളിതസുന്ദരമായ ഭാഷയിൽ രചിച്ച ലേഖനങ്ങളുടെ സമാഹാരമാണ് ഈ ഗ്രന്ഥം.

'മലങ്കരസഭാദീപം' ദ്വൈവാരികയിൽ പ്രസിദ്ധീകരിച്ച ലേഖനങ്ങളുടെ ആദ്യഭാഗം മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ 1998-ലും രണ്ടാം ഭാഗം സോഫിയാ ബുക്സ് 2004-ലും 'ഗുരുമുഖത്തുനിന്നും' എന്ന പേരിൽ പ്രസിദ്ധീകരിച്ചിരുന്നു. രണ്ടു ഗ്രന്ഥങ്ങളും ഒരുമിച്ച് ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

പൗരസ്ത്യ വേദശാസ്ത്രത്തിന്റെ വിശാലവും അഗാധവുമായ തലങ്ങളെ സംക്ഷിപ്തമാക്കി പ്രകാശിപ്പിക്കുന്നതിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അനിതരസാധാരണമായ വ്യുൽപത്തി ഈ പഠനത്തിൽ വെളിപ്പെടുത്തുന്നു. വേദശാസ്ത്രത്തിന്റെ വിവിധ തലങ്ങൾ അനുഭവിച്ചറിയുവാനും വാക്കുകളിലും അക്ഷരങ്ങളിലും കാച്ചിക്കുറുക്കി എടുക്കുവാനും കഴിവുറ്റ വ്യക്തിത്വത്തിനുടമയായ ഡോ. ഗബ്രിയേൽ മെത്രാപ്പോലീത്താ 'ഗ്രിഗോറിയൻ വിചാരലോക'ത്തിലേക്ക് പ്രവേശിക്കുവാൻ സാധാരണക്കാരെ ഈ ഗ്രന്ഥം വഴി പ്രാപ്തമാക്കുന്നു. സഭ, സമൂഹം, സ്വാതന്ത്ര്യം, സാക്ഷ്യം, അധികാരം, സംസ്ക്കാരം, ദൈവീകരണം, ആദ്ധ്യാത്മികത തുടങ്ങിയ സംജ്ഞകൾക്ക് ഗ്രിഗോറിയൻ കാഴ്ചപ്പാടിൽ അർത്ഥവും വ്യാഖ്യാനവും പകർന്നു നൽകുന്ന ഈ ഗ്രന്ഥം സോഫിയാ ബുക്സ് അഭിമാനപൂർവ്വം മലയാളികൾക്ക് കാഴ്ചവയ്ക്കുന്നു.

പൗരസ്ത്യ സഭാജ്യോതിസ്സായ പൗലോസ് മാർ ഗ്രിഗോറിയോസിന്റെ

വാമൊഴികളും അദ്ദേഹത്തെക്കുറിച്ചുള്ള പഠനങ്ങളും ഉൾക്കൊള്ളുന്ന ഈ സമാഹാരം അഭിമാനപൂർവ്വം ഞങ്ങൾ സമർപ്പിക്കുന്നു.

സോഫിയാ ബുക്സിനു വേണ്ടി,

**ഫാ. ഡോ. റ്റി. പി. ഏലിയാസ്**
**ജോയ്സ് തോട്ടയ്ക്കാട്**
(കാര്യദർശികൾ)



“ദൈവം നന്മയാണ്. അവൻ മാത്രമാണു യഥാർത്ഥമായും പൂർണമായും നന്മ. തിന്മയുടെ സങ്കലനം കൂടാതെ നന്മയാണവൻ. അവനിൽ സകല തിന്മയും അന്തർദ്ധാനം ചെയ്യുന്നു. അവനിൽ തിന്മയ്ക്കു യാതൊരു സ്ഥാനവുമില്ല – പ്രകാശത്തിൽ ഇരുട്ടിനു യാതൊരു സ്ഥാനവുമില്ലാത്തതുപോലെതന്നെ. തിന്മ ചെയ്യാൻ അവനു കഴിയുകയില്ല. തിന്മ അവനിൽ നിന്നു വരുന്നില്ല. അവൻ അതിനെ സൃഷ്ടിച്ചില്ല. അവൻ തന്റെ സൃഷ്ടിക്കു സ്വാതന്ത്ര്യം നല്കി; ഒന്നിച്ചുതന്നെ സൃഷ്ടിക്കപ്പെട്ട നന്മയെ നിരാകരിക്കാനുള്ള സ്വാതന്ത്ര്യം, അതുവഴി തിന്മയെ തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യവും. സൃഷ്ടിക്കപ്പെട്ട ഉണ്മയുടെതന്നെ നിഷേധമാണ് തിന്മ. നന്മയെ കൂടാതെ അതിനു തനിയെ നിലനില്പില്ല. സ്വാതന്ത്ര്യത്തിലാണ് തിന്മയുടെ വേര്. പക്ഷേ തിന്മയ്ക്കു തനിയേ നിലനില്ക്കാൻ കഴിവില്ല. നന്മയോടുള്ള സമ്മിശ്രണത്തിലല്ലാതെ തിന്മയ്ക്കു നിലനില്പില്ല. നന്മയ്ക്കു മാത്രമേ സ്ഥിരമായ നിലനില്പുള്ളൂ. ഉണ്മയും നന്മയും വേർതിരിക്കാനാവില്ല. ഏതെങ്കിലും വ്യക്തിത്വം നന്മയെ നിഷേധിക്കുകയും നിരാകരിക്കുകയും ചെയ്യുമ്പോൾ സ്വന്തം ഉണ്മയെത്തന്നെ നിഷേധിക്കലാണ് അത്. കാരണം, സൃഷ്ടിക്കപ്പെട്ട യഥാർത്ഥ വ്യക്തി, അതിന്റെ സ്രഷ്ടാവിനെപ്പോലെ, നന്മയാണ്.

.... എല്ലാ നന്മയും അവനിൽ നിന്നു വരുന്നു. നന്മയായതെല്ലാം അവനിൽ നിന്നു മാത്രമല്ല, അവന്റെ സാന്നിധ്യത്തിൽനിന്നു കൂടി വരുന്നു. എവിടെ നന്മയുണ്ടോ അവിടെ ദൈവസാന്നിദ്ധ്യവുമുണ്ട്. നന്മയെ വ്യത്യസ്ത വിശ്വാസങ്ങളിലും മതങ്ങളിലുംപ്പെട്ട ജനങ്ങളിലും, ദൈവത്തിൽ വിശ്വസിക്കുന്നില്ല എന്ന് അവകാശവാദം ഉന്നയിക്കുന്നവരിലും, പക്ഷികളിലും, മൃഗങ്ങളിലും, വൃക്ഷങ്ങളിലും പൂക്കളിലും, പർവതങ്ങളിലും, നദികളിലും, വായുവിലും ആകാശത്തിലും, സൂര്യനിലും ചന്ദ്രനിലും, ശില്പങ്ങളിലും ചിത്രരചനയിലും, സംഗീതത്തിലും കലയിലും, ശിശുവിന്റെ പുഞ്ചിരിയിലും ജ്ഞാനിയുടെ ബുദ്ധിയിലും, പ്രഭാതത്തിന്റെ അരുണിമയിലും സൂര്യാസ്തമയത്തിന്റെ വർണ്ണശബളിമയിലും, എവിടെ കാണപ്പെട്ടാലും ഞാൻ പ്രണമിക്കുന്നു. നന്മ എവിടെയോ അവിടെയാണു ദൈവരാജ്യം.”

**– പൗലോസ് മാർ ഗ്രിഗോറിയോസ്**

(അന്ത്യ സന്ദേശത്തിൽ നിന്ന്)

# ഉള്ളടക്കം

**Appendix**

# 1

# ഉപനയനം

1966-ലാണ് ഞാൻ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയെ (അന്ന് ഫാ. ടി. പോൾ വർഗീസ്) ആദ്യമായി കാണുന്നത്. അഖിലലോക സഭാകൗൺസിൽ അസോസിയേറ്റ് സെക്രട്ടറിയായിരുന്ന അദ്ദേഹം 1966 ഡിസംബറിൽ സെമിനാരി സന്ദർശിച്ചു (സെമിനാരി വിസിറ്റേഴ്സ് ഡയറിയിൽ അദ്ദേഹം സ്വന്തം കൈപ്പടയിൽ ഇങ്ങനെ കുറിച്ചിരിക്കുന്നു: "De. 15, 1966. Fr. Paul Varghese, WCC, Geneva, *Home for only two days!*"). ഞാൻ സെമിനാരിയിൽ വിദ്യാർത്ഥിയായി ചേർന്ന വർഷം. അന്ന് സെമിനാരി പ്രിൻസിപ്പൽ ആയിരുന്ന ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ നിർദ്ദേശാനുസരണം സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം അദ്ദേഹം സെമിനാരി ചാപ്പലിൽ പ്രസംഗിച്ചു. വി. കന്യകമറിയാമിന് സഭയിലുള്ള സ്ഥാനമായിരുന്നു വിഷയം. ദൈവത്തോട് നാം പ്രാർത്ഥിക്കുന്നു. കന്യകമറിയാമിനോടും പ്രാർത്ഥിക്കുന്നു. രണ്ടും തമ്മിൽ എന്താണ് വ്യത്യാസം? ഓർത്തഡോക്സ് സഭ, വി. കന്യകമറിയാമിനെ ദൈവമാക്കുകയാണോ? ഈ ചോദ്യങ്ങൾ അക്കാലത്ത് മനസ്സിനെ അലട്ടിയിരുന്നു. ഫാ. പോൾ വർഗീസിന്റെ പ്രസംഗം എന്റെ സംശയങ്ങൾ ദുരീകരിച്ചു. അദ്ദേഹം പറഞ്ഞു: ദൈവം സ്രഷ്ടാവാണ്. കന്യകമറിയം സൃഷ്ടിയുമാണ്. സൃഷ്ടിയുടെ പരിധിക്കുള്ളിൽ മാത്രമാണ് കന്യകമറിയാമിന്റെ സ്ഥാനം. എന്നാൽ സൃഷ്ടിയുടെ പരിധിക്കുള്ളിൽത്തന്നെ എല്ലാ പരിശുദ്ധന്മാരുടെയും നിരയിൽ വി. കന്യകമറിയാമിന് അഗ്രിമസ്ഥാനമുണ്ട്. കാരണം, അവൾ മനുഷ്യാവതാരം ചെയ്ത ദൈവത്തെപ്പെറ്റ അമ്മയാണ്. അത്ര ശ്രേഷ്ഠമായ ദൗത്യത്തിന് അർഹയായി ദൈവം കണ്ട് തിരഞ്ഞെടുത്ത് വേർതിരിച്ചവളാണ്. അവൾ നമ്മുടെ അമ്മയാണ്. ക്രിസ്തുവിൽ രൂപപ്പെട്ടുവരുന്ന ഒരു പുതിയ ജനതയുടെ ആദിസ്ഥാനത്ത് അവൾ നമുക്കു മാതാവും മാതൃകയുമായി നിലകൊള്ളുന്നു. സമസ്തലോകത്തിനുംവേണ്ടി കർത്താവിനെ വഹിച്ചുകൊണ്ടു നിൽക്കുന്ന അമ്മ സഭയുടെ പ്രതിനിധിയും പ്രതീകവുമാണ്. തിരിഞ്ഞുനോക്കുമ്പോൾ ഓർത്തഡോക്സ് വിശ്വാസ പഠനത്തിലേക്കുള്ള എന്റെ ഉപനയനം ഗുരുവോ ശിഷ്യനോ ബോധപൂർവ്വമറിയാതെ അന്നവിടെ നടന്നുകഴിഞ്ഞിരുന്നു.

1967-ൽ ഫാ. ടി. പോൾ വർഗീസ് പ്രിൻസിപ്പലായി വന്നു. അക്കാലത്ത് താരതമ്യേന കൂടുതൽ സമയം അദ്ദേഹം സെമിനാരിയിൽ ചിലവഴിച്ചിരുന്നു. ധാരാളം വിഷയങ്ങൾ അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചു. പുതിയ നിയമം, ദൈവശാസ്ത്രം, ആരാധനാശാസ്ത്രം, സഭ, കൂദാശകൾ ഇവ

യെല്ലാം അദ്ദേഹം കൈകാര്യം ചെയ്തിരുന്ന വിഷയങ്ങളാണ്. പുറമെ സംവാദങ്ങളും പ്രഭാഷണങ്ങളും ഉണ്ടാവും. അന്താരാഷ്ട്ര സമ്മേളനങ്ങളിൽ പങ്കെടുത്തശേഷം തിരികെ എത്തുമ്പോൾ നടത്തിയിരുന്ന അവലോകനങ്ങൾ സഭയിലും സമൂഹത്തിലും ഉയർന്നുവരുന്ന ഏറ്റവും പുതിയ പ്രവണതകളും ചിന്തകളും പരിചയപ്പെടാനുള്ള സന്ദർഭങ്ങളായിരുന്നു. ഒരു വശത്ത് ഓർത്തഡോക്സ് വിശ്വാസം യുക്തിസഹവും, വേദാധിഷ്ഠിതവും പിതാക്കന്മാരുടെ പ്രബോധനങ്ങളിൽ ഊന്നിയതും തീർത്തും പൗരസ്ത്യവുമാണെന്ന ആത്മാർത്ഥവും ആഴവുമായ ബോധ്യം. മറുവശത്ത്, ദാർശനികവും ചിന്താപരവുമായ പുതിയ പ്രവണതകളോടും സഭയിലും സമൂഹത്തിലും ഉയർന്നുവരുന്ന ഓരോ ചലനങ്ങളോടും സംവദിക്കാനും ക്രിയാത്മകമായി പ്രതികരിക്കാനുമുള്ള പ്രത്യുൽപ്പന്നമതിത്വം. ഇവ രണ്ടും സമഞ്ജസമായി സമ്മേളിച്ചിരിക്കുന്നുവെന്നതാണ് ഗ്രിഗോറിയോസ് തിരുമേനിയുടെ വ്യക്തിത്വത്തിന്റെയും ചിന്തയുടെയും സവിശേഷത.

പൗരസ്ത്യചിന്തയുടെ മർമ്മത്തിലേക്കു കടന്നുചെല്ലാനും അതിനെ പാശ്ചാത്യചിന്തയിൽ നിന്ന് വേർതിരിച്ച് കാണാനും സഹായിക്കുന്ന ഒരു കൂട്ടം താക്കോൽവാക്കുകൾ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ നിന്നും പ്രഭാഷണങ്ങളിൽ നിന്നും ശേഖരിക്കാൻ കഴിയും. ഇത്തരം താക്കോൽവാക്കുകൾ പൗരസ്ത്യചിന്തയിലെ അടിസ്ഥാനപ്രമാണങ്ങളുടെ സൂചികകളായി അദ്ദേഹം ഉപയോഗിക്കുന്നു. വേദപുസ്തകത്തിൽനിന്നോ പൗരസ്ത്യ പിതാക്കന്മാരുടെ ഗ്രന്ഥങ്ങളിൽനിന്നോ സ്വീകരിച്ച ഇത്തരം പദങ്ങളുടെ ഉൽപത്തിയും ആശയ സമ്പുഷ്ടിയും വിശദീകരിക്കാനുള്ള ഭാഷാനൈപുണ്യം ആയിരുന്നു അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെ ആധാരശില. കർക്കശവും കഠിനവുമായ അധ്വാനവും തപസ്യയും കൊണ്ടാണ് അദ്ദേഹം ഇത് നേടിയെടുത്തത്. ഗ്രിഗോറിയോസ് തിരുമേനി ഇങ്ങനെ വികസിപ്പിച്ചെടുത്ത ധാരാളം വാക്കുകൾ എടുത്തുകാട്ടാൻ കഴിയും. ചില മാതൃകകൾ മാത്രം ചുവടെ ചേർക്കുന്നു.

വി. കുർബ്ബാനയെ കർത്താവിന്റെ ക്രൂശിലെ യാഗത്തോടു ബന്ധിപ്പിച്ച് എങ്ങനെ വിശദീകരിക്കാം? പെന്തക്കോസ്തു സഭാവിഭാഗങ്ങൾ വി. കുർബ്ബാന യാഗമല്ലെന്നും കർത്താവിന്റെ അന്ത്യ അത്താഴത്തിന്റെ പ്രതീകാത്മകമായ ഓർമ്മ മാത്രമാണെന്നും പഠിപ്പിക്കുന്നു. ഇതെ സംബന്ധിച്ച് ഓർത്തഡോക്സ് സഭയുടെ പ്രബോധനം എന്താണ്? ആംഗ്ലിക്കൻ സഭയുടെ വിശദീകരണം കടമെടുത്താണ് നാമിതിന് ഉത്തരം നൽകിയിരുന്നത്. വി. കുർബ്ബാനയെ സംബന്ധിച്ചു മാത്രമല്ല വി. കൂദാശകളെ സംബന്ധിച്ച് പൊതുവെയുള്ള പ്രബോധനവും ഏതാണ്ട് ഇങ്ങനെ തന്നെയായിരുന്നു. എന്നാൽ അനുഷ്ഠാനത്തിലും വിശ്വാസത്തിലും പൗരസ്ത്യ

ഓർത്തഡോക്സ് സഭയുടെ പാരമ്പര്യം നാം നിലനിർത്തിയും പോന്നു. വി. കുർബ്ബാന കർത്താവിന്റെ യാഗത്തിന്റെ തുടർച്ച (Continuation) യാണെന്നും കർത്താവിന്റെ യഥാർത്ഥ സാന്നിദ്ധ്യം (real presence) വി. കുർബ്ബാനയിലുണ്ടെന്നും ആംഗ്ലിക്കൻസഭ പഠിപ്പിക്കുന്നു. എന്നാൽ ഈ രണ്ടു പദങ്ങളും സഭയുടെ വിശ്വാസം പ്രതിഫലിപ്പിക്കുന്നില്ലെന്ന് ഗ്രിഗോ റിയോസ് തിരുമേനി ഞങ്ങൾക്ക് ചൂണ്ടിക്കാട്ടിത്തന്നു. വി. കുർബ്ബാന ക്രിസ്തുവിന്റെ ക്രൂശിലെ യാഗത്തിന്റെ ആവർത്തനമോ തുടർച്ചയോ അല്ല; അതിലുള്ള പങ്കാളിത്തവും (participation) സംബന്ധവുമാണെന്ന് (Communion) അദ്ദേഹം പഠിപ്പിച്ചു. സുറിയാനി ആരാധനയിൽ വി. കുർബ്ബാ നയ്ക്ക് ഉപയോഗിക്കുന്ന "ശൗത്തോഫുതോ" എന്ന പര്യായപദം ഈ ആശയത്തിലേക്ക് വിരൽചൂണ്ടുന്നു.

ക്രിസ്തുവിന്റെ ഒരിക്കലായുള്ള യാഗം വി. കുർബ്ബാനയിൽ പരിശു ദ്ധാത്മനിവാസത്താൽ പുനരാവിഷ്ക്കരിക്കപ്പെട്ട് (re-presented and re-enacted) കാലികമാക്കപ്പെടുകയാണ്. ഇത് ദേവാലയ ബലിപീഠത്തിൽ മാത്രം നടക്കുന്ന അനുഷ്ഠാനമല്ല. ജീവിതത്തിന്റെ പ്രായോഗികതല ത്തിലും നടക്കണം. സ്നേഹത്തിലൂന്നിയ പരിത്യാഗമായി ജീവിതം രൂപാ ന്തരപ്പെടുകയും ആ ജീവിത പശ്ചാത്തലത്തിൽ നിന്ന് ബലിവേദിയി ലേയ്ക്ക് അർപ്പിക്കപ്പെടുന്ന നമ്മുടെ യാഗം ക്രിസ്തുവിന്റെ പരമയാഗ ത്തോട് ഏകീഭവിക്കുകയും നാമതിൽ വീണ്ടും വീണ്ടും സംബന്ധികളാ വുകയും ചെയ്യുന്നു. ഇവിടെ വിശുദ്ധ കുർബ്ബാന കർത്താവിന്റെ തിരു ശരീരരക്തങ്ങളിലുള്ള സംബന്ധം തന്നെ ആണെന്ന ആശയമാണ് ചേർന്നു വരുന്നത്. ഇത് നമ്മുടെ വിശ്വാസത്തിലുള്ളതു തന്നെ ആയിരു ന്നെങ്കിലും ഇതാണ് നമ്മുടെ വിശ്വാസമെന്ന് താരതമ്യം ചെയ്തു പഠിപ്പി ച്ചുറപ്പിച്ചത് ഗ്രിഗോറിയോസ് തിരുമേനി ആയിരുന്നു.

ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ മർമ്മം എന്തെന്നു ഗ്രഹിക്കാൻ ഗ്രിഗോറിയോസ് തിരുമേനി പഠിപ്പിച്ച മറ്റൊരു പദമാണ് 'എക്കോ ണമി' (economy - oikonomia എന്നാണ് ഗ്രീക്ക് രൂപം). ഇത് അദ്ദേഹ ത്തിന്റെ സ്വന്തമായ പദമല്ല. പിതാക്കന്മാർ ഉപയോഗിച്ചതും സുറിയാനി ആരാധനയിൽതന്നെ ഉള്ളതുമാണ്. 'എക്കോണമി' എന്ന വാക്കിന് വ്യവ ഹാര ഭാഷയിൽ 'സമ്പദ്വ്യവസ്ഥ' എന്നോ 'ഭരണം' എന്നോ അർത്ഥം കൊടുക്കാം. 'വീട്ടുനിയമം' (house law) എന്നാണ് വാച്യാർത്ഥം. ദൈവ ശാസ്ത്രത്തിൽ ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ വിശദീകരിക്കാൻ പിതാക്കന്മാർ ഉപയോഗിച്ച വാക്കാണിത്. അഗോചരനും അപരിമേയനു മായ ദൈവം പരിമിതികൾക്ക് വിധേയനായി മനുഷ്യനായി ജനിക്കുന്ന തെങ്ങനെ? വേദന അനുഭവിക്കുന്നതെങ്ങനെ? മരിക്കുന്നതെങ്ങനെ?

ഇതിനു സാധാരണ യുക്തിയെ തൃപ്തിപ്പെടുത്തുന്ന ഒരുത്തരം നൽകാനാവില്ല. ദൈവത്തിന് മനുഷ്യരോടുള്ള സ്നേഹാതിരേകത്താൽ അവൻ മനുഷ്യനായിത്തീർന്നു, ജനിച്ചു, പീഡയേറ്റു, മരിച്ചു. സ്വയം മറന്നും ത്യജിച്ചും അമ്മ കുഞ്ഞിനെ സ്നേഹിക്കുന്നതുപോലെയാണിത്. യുക്തിയെ വെല്ലുന്ന, അതിശയിക്കുന്ന സ്നേഹം. മനുഷ്യന്റെ സ്ഥലകാല പരിധിക്കുള്ളിലേയ്ക്ക് കടന്നുവന്നുള്ള ദൈവത്തിന്റെ വ്യാപാരത്തെയാണ് 'എക്കോണമി' എന്ന പദംകൊണ്ട് വിവക്ഷിക്കുന്നത്. ഈ മനുഷ്യാവതാര വ്യാപാര നിയമം ദൈവത്തിന്റെ ഉണ്മയിൽ അധ്യാരോപിച്ചാൽ അബദ്ധം വരാം. മനുഷ്യാവതാര വ്യവസ്ഥയിലേ ഇതു പ്രസക്തമാവുകയുള്ളു. അതുകൊണ്ടാണ് മനുഷ്യാവതാര നിയമപ്രകാരം കർത്താവ് കഷ്ടമനുഭവിച്ച് ക്രൂശിക്കപ്പെട്ട് മരിച്ചുവെന്ന് നമ്മുടെ ആരാധനക്രമങ്ങളിൽ ആവർത്തിച്ചു പറയുന്നത്. മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ വിവർത്തനം ചെയ്ത് പ്രസിദ്ധീകരിച്ചിരിക്കുന്ന കഷ്ടാനുഭവ ആഴ്ചയിലെ പ്രുമിയോനിൽ 'ഭരണപ്രകാരം' എന്ന് പലയിടത്തും പരിഭാഷപ്പെടുത്തിയിരിക്കുന്നത് 'മനുഷ്യാവതാരപ്രകാരം' എന്ന് മാറ്റി വായിക്കണമെന്ന് ഗ്രിഗോറിയോസ് തിരുമേനി നിർദ്ദേശിച്ചത് ഇപ്പോഴും ഓർക്കുന്നു (കഷ്ടാനുഭവ ആഴ്ച തിങ്കൾ: സന്ധ്യ: സെദറാ; തിങ്കൾ: രാത്രി: നാലാം കൗമാ: പ്രുമിയോൻ; തിങ്കൾ: മൂന്നാം മണി: സെദറാ; ചൊവ്വ: സന്ധ്യ: പ്രുമിയോൻ; ചൊവ്വാ: ആറാം മണി: സെദറാ; ബുധൻ: രാത്രി: നാലാം കൗമാ: സെദറാ; വെള്ളി: മൂന്നാം മണി: സെദറാ; വെള്ളി: ഒമ്പതാം മണി: സെദറാ ഈ ഭാഗങ്ങളിലെല്ലാം 'ഭരണം' എന്ന വാക്ക് 'മനുഷ്യാവതാര നിയമം', 'മനുഷ്യാവതാരവ്യവസ്ഥ' എന്നതിനു പകരം ഉപയോഗിച്ചിരിക്കുന്നു. ഇത് തിരുത്തി വായിക്കേണ്ടതാണ്). ദൈവം യഥാർത്ഥമായും ജനിച്ച് പീഡയേറ്റു മരിച്ചു എന്ന വിശ്വാസത്തെ പൗരസ്ത്യ പിതാക്കന്മാർ ഒട്ടുംതന്നെ ലാഘവപ്പെടുത്തുകയല്ല ഈ പദത്തിലൂടെ. മറിച്ച്, മനുഷ്യാവതാര രഹസ്യത്തെ വിശദമാക്കാൻ ശ്രമിക്കുക മാത്രമാണ്. പൗരസ്ത്യ പിതാക്കന്മാരുടെ ചിന്താലോകത്തിന്റെ പശ്ചാത്തലം മനസ്സിലാക്കാതിരുന്ന ചിലരെങ്കിലും ഈ വിഷയം സംബന്ധിച്ച് ഗ്രിഗോറിയോസ് തിരുമേനിയുടെ പ്രബോധനത്തോട് വിയോജിപ്പ് പ്രകടിപ്പിച്ചു കണ്ടിട്ടുണ്ട്.

# 2

# ഓർത്തഡോക്സിയിലേയ്ക്ക്

ഈ നൂറ്റാണ്ട് ഏതാണ്ട് അവസാനിക്കാറാവുന്നു. തിരിഞ്ഞുനോക്കു മ്പോൾ ഓർത്തഡോക്സ് വിശ്വാസത്തെക്കുറിച്ച് പാശ്ചാത്യലോകത്ത് ഒരു പുതിയ അവബോധം ഉണ്ടായി എന്നത് ഈ നൂറ്റാണ്ടിന്റെ പ്രത്യേകത യായി കാണാൻ കഴിയും. ഇതര സഭാവിഭാഗങ്ങളിൽപ്പെട്ടവർ ഓർത്ത ഡോക്സ് സഭാംഗങ്ങളായി എന്നല്ല. ഓർത്തഡോക്സ് വിശ്വാസത്തിന് വേദപുസ്തകത്തിൽ അധിഷ്ഠിതമായി ആദിപിതാക്കന്മാരുടെ പ്രബോ ധനങ്ങളിലൂടെ വളർന്നുവന്ന ഒരനസ്യൂതതയുണ്ടെന്ന തിരിച്ചറിവ് പാശ്ചാത്യ സഭാലോകത്തുണ്ടായി എന്നതാണ്. ഈ തിരിച്ചറിവിന്റെ വെളി ച്ചത്തിൽ കത്തോലിക്കാ-പ്രൊട്ടസ്റ്റന്റ് പണ്ഡിതന്മാർ അവരുടെ വേദ ശാസ്ത്രപരമായ നിലപാടുകൾ പുനഃപരിശോധിക്കുന്നതിനും തിരുത്തു ന്നതിനും ഇടയായിട്ടുണ്ട്. ഈ നിലയിൽനിന്നു നോക്കുമ്പോൾ സഭൈ ക്യപ്രസ്ഥാനത്തിന് ഓർത്തഡോക്സ് സഭകളുടെ സംഭാവന സുപ്രധാ നമാണെന്ന് കാണാം. ഓർത്തഡോക്സ് വേദശാസ്ത്രം പാശ്ചാത്യലോ കത്തിന് പരിചയിപ്പിച്ച പണ്ഡിതന്മാരുടെ മുൻനിരയിൽ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിക്ക് സുപ്രധാന സ്ഥാനമുണ്ട്. ഇത് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനിക്കാൻ വക നൽകുന്നു.

1961-ൽ ന്യൂഡൽഹിയിൽ വച്ചു നടന്ന അഖിലലോക സഭാകൗൺസിൽ സമ്മേളനത്തിൽ വേദപഠനം നടത്തിക്കൊണ്ടാണ് പൗലോസ് മാർ ഗ്രിഗോ റിയോസ് (അന്ന് ഫാ. പോൾ വർഗ്ഗീസ്) ലോക സഭാനേതൃത്വത്തി ലേയ്ക്കു കടന്നുവരുന്നത് എന്നു പറയാം. അന്നുമുതൽ അദ്ദേഹം കാലം ചെയ്യുന്നതുവരെ സഭൈക്യവേദികളിൽ അദ്ദേഹം ബൈസന്റയിൻ - ഓറി യന്റൽ ഓർത്തഡോക്സ് സഭകളുടെ വിശ്വസ്തനും ശക്തനുമായ പ്രതി നിധിയും വക്താവുമായിരുന്നു.

പൗരസ്ത്യ ക്രിസ്തീയ ചിന്തയിലേയ്ക്ക് പാശ്ചാത്യ പണ്ഡിതന്മാരുടെ ശ്രദ്ധയാകർഷിക്കാൻ ഇടയായത് ഏതാണ്ട് 1920 മുതൽക്കാണ്. 1917-ൽ റഷ്യയിൽ നടന്ന വിപ്ലവത്തെത്തുടർന്ന് റഷ്യയിൽ നിന്ന് നാടുകടത്ത പ്പെട്ട റഷ്യൻ ഓർത്തഡോക്സ് സഭാംഗങ്ങളിൽ ചിലർ വേദപണ്ഡിത ന്മാരും ദാർശനികരുമായിരുന്നു. ഇവരിൽ പാരീസിൽ വന്നു താമസിച്ച നാലു പണ്ഡിതന്മാരുടെ സംഭാവനകൾ എടുത്തു പറയേണ്ടതാണ്. സെർ ഗിയസ് ബുൾഗാക്കോവ് (1871-1944) 1923 മുതൽ 1944-ൽ നിര്യാതനാകു ന്നതുവരെ പാരീസിലെ ഓർത്തഡോക്സ് തിയോളജിക്കൽ അക്കാദമി

യിൽ ഡീൻ ആയിരുന്നു. 1922-ൽ റഷ്യയിൽ നിന്നു പുറത്താക്കപ്പെട്ട വ്ളാദിമിർ ലോസ്കി (1903-1958) മരണം വരെ ഫ്രാൻസിൽ തന്നെയാണ് ജീവിതം കഴിച്ചുകൂട്ടിയത്. അദ്ദേഹത്തിന്റെ The Mystical Theology of the Eastern Church (1944) എന്ന പ്രഖ്യാത ഗ്രന്ഥം ആദ്ധ്യാത്മികതയെ സംബന്ധിച്ച് ഇന്നയോളം എഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളിൽ ഒന്നാംതരത്തിൽപ്പെടുന്നു. The Vision of God (1963), The Image and Likeness of God (1967), Orthodox Theology: An Introduction (1978) എന്നീ മൂന്ന് പ്രസിദ്ധ ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ മരണശേഷമാണ് പ്രസിദ്ധീകരിച്ചത്. 1922 മുതൽ പാരീസിൽ താമസമാക്കിയ നിക്കോളാസ് ബർദിയേവ് (1874-1948) റഷ്യൻ ഓർത്തഡോക്സ് സഭാംഗമായ ഒരു ദാർശനികനായിരുന്നു. മറ്റൊരു വേദ പണ്ഡിതനായ ജോർജ് ഫ്ളോറോവ്സ്കി (1893-1979) 1920-ൽ റഷ്യ വിട്ട് 1926 മുതൽ പാരീസിലുള്ള ഓർത്തഡോക്സ് തിയോളജിക്കൽ അക്കാദമിയിൽ അദ്ധ്യാപകനായി. 1948-ൽ യു.എസ്.എ. യിലേയ്ക്ക് പോയ ഫ്ളോറോവ്സ്കി ഹാർവാർഡിലും പ്രിൻസ്റ്റണിലും പഠിപ്പിച്ചു. 1804-1860 വരെ റഷ്യയിൽ ജീവിച്ചിരുന്ന അലക്സിസ് സ്റ്റെഫാനൊവിച്ച് ഖോമിയാക്കോഫ് എഴുതിയ The Church is one (സഭ ഒന്നാകുന്നു) എന്ന ഗ്രന്ഥം സഭാവിജ്ഞാനീയം സംബന്ധിച്ച ആധികാരിക ഗ്രന്ഥമായി സ്വീകരിച്ച് ഗ്രിഗോറിയോസ് തിരുമേനി ഞങ്ങളെ പഠിപ്പിച്ചിരുന്നു. മുൻപറഞ്ഞവരും അല്ലാത്തവരുമായ റഷ്യൻ ഓർത്തഡോക്സ് പണ്ഡിതന്മാരുടെ ഗ്രന്ഥങ്ങൾ ഗ്രിഗോറിയോസ് തിരുമേനിയെ സ്വാധീനിച്ചിട്ടുണ്ടെന്നുള്ളതിന് സംശയമില്ല. പ്രത്യേകിച്ചും വ്ളാഡിമിർ ലോസ്കിയുടെയും ഖോമിയാക്കോഫിന്റെയും ഗ്രന്ഥങ്ങൾ. എന്നാൽ അവരുടെ അഭിപ്രായങ്ങൾ അദ്ദേഹം അപ്പാടെ സ്വീകരിച്ചിരുന്നുമില്ല. വേദപുസ്തകത്തിന്റെയും പിതാക്കന്മാരുടെ (പ്രത്യേകിച്ചും കപ്പദോക്യൻ പിതാക്കന്മാരുടെ) ഉപദേശങ്ങളുടെയും അടിസ്ഥാനത്തിൽ തള്ളേണ്ടതു തള്ളിയും കൊള്ളേണ്ടതു കൊണ്ടുമാണ് അദ്ദേഹം തനതായ പൗരസ്ത്യ ക്രിസ്തീയ ചിന്തയ്ക്ക് രൂപംകൊടുത്തത്. എന്നാൽ ഈ ഓർത്തഡോക്സ് പശ്ചാത്തലം ഗ്രിഗോറിയോസ് തിരുമേനിയുടെ ചിന്തയെ രൂപപ്പെടുത്തുന്നതിൽ പ്രധാനമായ ഒരു പങ്ക് വഹിച്ചിട്ടുണ്ട്.

പൗരസ്ത്യ ക്രിസ്തീയ വിശ്വാസത്തോട് പാശ്ചാത്യസഭ ഈ നൂറ്റാണ്ടിൽ, പ്രത്യേകിച്ചും അതിന്റെ ഉത്തരാർദ്ധത്തിൽ കൂടുതൽ ആദരവു കാണിച്ചുതുടങ്ങി എന്നു സൂചിപ്പിച്ചുവല്ലോ. പാരീസിലെ കാത്തലിക് യൂണിവേഴ്സിറ്റിയിൽ ഞാൻ വിദ്യാർത്ഥിയായിരിക്കുമ്പോൾ (1979-82) റഷ്യൻ ഓർത്തഡോക്സ് സഭയിൽപ്പെട്ട ഒലിവിയർ ക്ലെമന്റ് എന്ന പണ്ഡിതൻ ഓർത്തഡോക്സ് വിശ്വാസം സംബന്ധിച്ച ക്ലാസ്സുകളും സെമിനാറുകളും നടത്തിയിരുന്നത് ഓർക്കുന്നു. വൈദികരും അവൈദികരുമായ

കത്തോലിക്കാ സഭാംഗങ്ങൾ താൽപര്യത്തോടെ പ്രസ്തുത ക്ലാസ്സുക ളിൽ സംബന്ധിച്ചിരുന്നു. രണ്ടാം വത്തിക്കാൻ സുന്നഹദോസാണ് കത്തോലിക്കാ സഭയിൽ ഇങ്ങനെയൊരു അന്തരീക്ഷം സൃഷ്ടിക്കാൻ കാരണമായിത്തീർന്നത്. ഓർത്തഡോക്സ് സഭകളിൽനിന്ന് വരുന്ന വിദ്യാർത്ഥികളോട് കാത്തലിക് യൂണിവേഴ്സിറ്റികളിലെ അദ്ധ്യാപകർക്ക് ബഹുമാനമുണ്ടായിരുന്നു. വിദ്യാർത്ഥികളിൽനിന്ന് പൗരസ്ത്യ ക്രിസ്തീയ വിശ്വാസവും അനുഷ്ഠാനങ്ങളും സംബന്ധിച്ച് കേൾക്കാനും അവരോട് സംവദിക്കാനും അവർക്ക് താല്പര്യമുണ്ടായിരുന്നു. പൗരസ്ത്യ വിശ്വാ സത്തിൽ നിന്നുകൊണ്ടുതന്നെ പ്രബന്ധങ്ങൾ രചിക്കാനുള്ള സ്വാതന്ത്ര്യം വിദ്യാർത്ഥികൾക്ക് നൽകിയിരുന്നു. കാര്യകാരണസഹിതം സമർത്ഥിക്ക ണമെന്നു മാത്രമേ നിഷ്ക്കർഷിച്ചിരുന്നുള്ളു. പൗരസ്ത്യ ക്രിസ്തീയചിന്ത വേദപുസ്തകത്തിലും പിതാക്കന്മാരുടെ പ്രബോധനങ്ങളിലും അധിഷ്ഠി തമാണെന്നും പാശ്ചാത്യസഭയ്ക്ക് ഈ തുടർച്ച ഒരു പരിധിവരെ നഷ്ട പ്പെട്ടിട്ടുണ്ടെന്നും കത്തോലിക്കാ വേദപണ്ഡിതന്മാർക്ക് ബോധ്യമുണ്ടായി രുന്നു. പുസ്തകങ്ങളിലും പൊതുവേദികളിലും പരസ്യമായി പറയുന്നി ല്ലെങ്കിലും വ്യക്തിപരമായ സംഭാഷണങ്ങളിൽ അവർ അത് സമ്മതിച്ചി രുന്നു. ഇത്തരം ഒരു സാഹചര്യത്തിലേയ്ക്ക് പാശ്ചാത്യസഭയെ മെരുക്കി യെടുക്കുന്നതിൽ ഗ്രിഗോറിയോസ് തിരുമേനി വഹിച്ച പങ്ക് ഒട്ടും ചെറുതല്ല.

# 3

# രഹസ്യങ്ങൾ

മിസ്റ്ററി, മിസ്റ്റിക്, മിസ്റ്റിസിസം (Mystery, Mystic, Mysticism) എന്നീ പദങ്ങൾ പാശ്ചാത്യചിന്തയിൽ തെറ്റായി വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. ഈ പദങ്ങളുടെ ഉൽപത്തിയും വേദപുസ്തകത്തിലും സഭാപിതാക്കന്മാരുടെ എഴുത്തുകളിലും ഇവ ഏതർത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നു എന്നും കണ്ടെത്തി അവയുടെ ശരിയായ അർത്ഥം പുനഃസ്ഥാപിച്ചെടുക്കുന്നതിന് ഗ്രിഗോറിയോസ് തിരുമേനി വളരെയധികം പരിശ്രമിച്ചിട്ടുണ്ട്. പൗരസ്ത്യ ക്രിസ്തീയ ചിന്ത മനസ്സിലാക്കുന്നതിന് ഈ പദങ്ങളുടെ താരതമ്യ പഠനം വളരെ സഹായിക്കും എന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചുതന്നു.

## മിസ്റ്ററീസ് (രഹസ്യങ്ങൾ)

വി. കൂദാശകൾക്ക് പര്യായമായി പൗരസ്ത്യസഭകൾ ഉപയോഗിക്കുന്ന പദമാണ് രഹസ്യങ്ങൾ. സുറിയാനിയിലുള്ള വി. കുർബ്ബാന തക്സായിൽ വി. കുർബ്ബാനയ്ക്ക് പല പദങ്ങളും മാറിമാറി ഉപയോഗിക്കുന്നുണ്ട്. “ദിവ്യ രഹസ്യങ്ങൾ (റോസെ ആലോഹോയേ)”, “കാഴ്ച (യാഗം-കുർ ബോനോ)”, “സ്തോത്രബലി (തൗദീസോ ദേബഹ്സോ-എവ്ക്കാറി സ്തീയാ)”, “ആത്മീയ വിരുന്ന് (സ്വർഗ്ഗീയ വിരുന്ന്)”, “സംബന്ധം (ശൗത്തോഫൂതോ-കൊയ്നോനിയ എന്ന് ഗ്രീക്കു രൂപം-1 കൊരി. 10:16)”, “വിശുദ്ധതകൾ (കൂദോശെ).” ഇവയിൽ കൂടുതലായി ഉപയോഗിച്ചിരി ക്കുന്നവയാണ് “ദിവ്യരഹസ്യങ്ങൾ”, “കാഴ്ച (കുർബ്ബോനോ)” എന്നീ പദങ്ങൾ.

വി. കുർബ്ബാനയ്ക്ക് രഹസ്യങ്ങൾ (റോസേ-രഹസ്യം; റോസൊ എന്ന് ഏകവചനത്തിലും പറയുന്നുണ്ടെങ്കിലും ബഹുവചനപ്രയോഗമാണ് കൂടു തലും) എന്ന പദം എങ്ങനെ ഉപയോഗിക്കാനിടയായി? പൗരസ്ത്യചിന്ത യിൽ ഈ പദപ്രയോഗത്തിനുള്ള സവിശേഷത എന്താണ്? ഈ ചോദ്യ ങ്ങൾക്ക് മൂന്നു തലങ്ങളിൽ നിന്ന് ഉത്തരം കണ്ടെത്താൻ കഴിയും. പുതിയ നിയമത്തിൽ “രഹസ്യങ്ങൾ” (mysteries) കാലത്തികവിൽ ക്രിസ്തുവിൽ വെളിപ്പെട്ട, പൂർത്തീകരിക്കപ്പെട്ട ദൈവത്തിന്റെ രക്ഷാപദ്ധതിയാണ്. അതായത് പൂർവികർക്ക് മറഞ്ഞുകിടന്നതും ഇപ്പോൾ വിശുദ്ധർക്ക് വെളി വായിരിക്കുന്നതുമായ ക്രിസ്തുവിന്റെ മനുഷ്യാവതാരമാണ് ദൈവികരഹ സ്യങ്ങൾ (ദൈവിക മർമ്മങ്ങൾ). കർത്താവിന്റെ രക്ഷാകരമായ ജീവി തവും പ്രവർത്തനങ്ങളും, പ്രത്യേകിച്ചും ക്രൂശീകരണവും പുനരുത്ഥാ നവും ആണ് ദൈവത്തിന്റെ രക്ഷാകരമായ രഹസ്യപദ്ധതിയുടെ ഉള്ള

ടക്കം. ക്രിസ്തുവിന്റെ രക്ഷണ്യവ്യാപാരത്തിൽ ഇന്നും നമുക്ക് പങ്കുചേരുവാൻ കഴിയുന്നത് വിശുദ്ധ കുർബ്ബാനയിലൂടെയാണ്. ഇക്കാരണത്താലാണ് വി. കുർബ്ബാനയെ ദിവ്യരഹസ്യങ്ങൾ എന്നു വിളിക്കുന്നത്. വി. മാമോദീസാ, വി. മൂറോൻ എന്നിവയ്ക്കും "ദിവ്യരഹസ്യങ്ങൾ" എന്നു പൗരസ്ത്യസഭ നാമകരണം ചെയ്തിരിക്കുന്നത് അവ കർത്താവിൽ പൂർത്തീകരിക്കപ്പെട്ട രക്ഷാപദ്ധതിയിൽ നമുക്കു പങ്കാളിത്തം നൽകുന്നതുകൊണ്ടാകുന്നു.

വി. കുർബ്ബാനയ്ക്ക് "രഹസ്യം" എന്ന പേരു വന്നതിന് രണ്ടാമത്തെ കാരണം: രഹസ്യം എന്ന പുതിയനിയമ പദത്തിന് തുല്യമായ ഗ്രീക്കു പദം "മിസ്റ്റീറിയോൺ" (mysterion) ആണ്. ഈ ഗ്രീക്കുപദത്തിന്റെ ക്രിയാരൂപത്തിന് ആരാധനാസന്ദർഭത്തിൽ 'ഉപനയനം ചെയ്യുക (to initiate into)' എന്ന് അർത്ഥമുണ്ട്. ഈ അർത്ഥത്തിൽ വി. കുർബ്ബാന ദൈവരഹസ്യങ്ങളിലേയ്ക്കുള്ള ഉപനയനം (ഉൾപ്രവേശനം) ആണ്. ദൈവസന്നിധിയിലേയ്ക്ക് അടുത്തുചെല്ലാനുള്ള അടുപ്പവും അവകാശവും സ്വാതന്ത്ര്യവും ഉപനീതരായ ശിഷ്യസംഘത്തിന്, സഭയ്ക്കുണ്ട്. സഭയ്ക്കു പുറത്തുള്ളവർക്ക് ഇവയുടെ പൊരുൾ എന്തെന്ന് തിരിച്ചറിയാനുള്ള ജ്ഞാനം ഇല്ല. ദിവ്യരഹസ്യങ്ങൾ അനുഷ്ഠിക്കപ്പെടുമ്പോൾ അവിശ്വാസികൾക്ക് പ്രവേശനം നൽകാത്തത് ഇക്കാരണത്താലാണ്. വി. കുർബ്ബാനയുടെ ആദ്യ ഭാഗം (വചനശുശ്രൂഷ) കഴിഞ്ഞ് വിശ്വാസപ്രമാണം ചൊല്ലുമ്പോൾ അവിശ്വാസികൾ പുറത്തുപോകണമെന്ന് ആദ്യകാലംമുതൽ സഭ നിഷ്ക്കർഷിച്ചിരുന്നു. സ്നാനം സ്വീകരിച്ച് കർത്താവിന്റെ രക്ഷാകരമായ വ്യാപാരരഹസ്യങ്ങളുടെ പൊരുൾ തിരിച്ചറിയാൻ തക്കവണ്ണം ബോധത്തിന് പ്രകാശനം ലഭിച്ചവർക്കുവേണ്ടിയുള്ളതാണ് വി. കുർബ്ബാന.

വി. കുർബ്ബാനയ്ക്ക് "രഹസ്യം" എന്നു നാമകരണം ചെയ്യുന്നതിനുള്ള മൂന്നാമത്തെ അടിസ്ഥാനം മുൻപറഞ്ഞ ആശയത്തോടു ചേർന്നുവരുന്നതാണ്. പുറത്തുള്ളവർക്ക് മറവായിരിക്കുന്നതും ഉൾപ്രവേശനം ലഭിച്ചവർക്ക് വെളിവായിരിക്കുന്നതുമായ ദൈവികരഹസ്യം ആണ് വി. കുർബ്ബാന എന്നു പറഞ്ഞു കഴിഞ്ഞു. ഇതിനോട് മിസ്റ്ററി എന്ന പദത്തിന്റെ "വായ് (അധരം) പൂട്ടുക (അടയ്ക്കുക), മൗനം അവലംബിക്കുക" എന്ന നിരുക്തവും കൂടെ ബന്ധിപ്പിച്ച് ചിന്തിക്കാം. കർത്താവിന്റെ രക്ഷാകരപ്രവർത്തനങ്ങൾ പ്രസംഗിക്കപ്പെടേണ്ടതല്ലേ? പിന്നെന്തുകൊണ്ട് മൗനം അവലംബിക്കണം എന്നു നിഷ്ക്കർഷിക്കുന്നു? വി. കുർബ്ബാന ഒരു പ്രസംഗമായി ചുരുക്കാൻ കഴിയുന്നതല്ല; വെറും വാക്കുകൾക്ക് വഴങ്ങുന്നതല്ല. അത് അനുഭവിച്ചറിയലാണ്, ജീവിച്ചറിയലാണ്. വി. കുർബ്ബാനയുടെ ഒന്നാം ഭാഗത്ത് വേദവായനകളും പ്രസംഗവും ആണ് ക്രമീകരിച്ചിരിക്കുന്നത്. ഇവ പ്രധാനം തന്നെ. എന്നാൽ രണ്ടാം ഭാഗത്ത് സ്വർഗ്ഗീയമായ മറ്റൊരു

അനുഭവതലത്തിലേക്ക് പ്രവേശിച്ച് കർത്താവിന്റെ ക്രൂശുമരണത്തിലും പുനരുത്ഥാനത്തിലും സജീവമായി പങ്കാളികളാവുന്നു. ഇത് പറഞ്ഞറിയുകയല്ല അനുഭവിച്ചറിയുകതന്നെ വേണം. അതുകൊണ്ട് വി. കുർബ്ബാന രഹസ്യമായിരിക്കുന്നു.

"ദൈവമർമ്മങ്ങളുടെ ഗൃഹവിചാരകന്മാർ" എന്ന് അപ്പോസ്തോലന്മാരെപ്പറ്റി വി. പൗലോസും (1 കൊരി. 4:1) "യേശുക്രിസ്തുവിന്റെ രഹസ്യങ്ങളുടെ ശുശ്രൂഷകർ" എന്ന് ശെമ്മാശന്മാരെക്കുറിച്ച് വി. ഇഗ്നാത്തിയോസും (AD 35-107) പരാമർശിക്കുന്നു. ആദിമസഭയുടെ ആരാധനാ ചരിത്രത്തിന്റെ അടിസ്ഥാനത്തിൽ അപ്പോസ്തോലന്മാർക്കും ശെമ്മാശന്മാർക്കും വി. കുർബ്ബാനാനുഷ്ഠാനത്തിലുള്ള സ്ഥാനവും പങ്കുമാണ് ഇവ സൂചിപ്പിക്കുന്നത്.

വി. കുർബ്ബാനയെ സംബന്ധിച്ചുള്ള പഠനത്തിൽ വിശാലമായ ഒരു അർത്ഥതലത്തിലേയ്ക്കുള്ള വാതിൽ "രഹസ്യങ്ങൾ" എന്ന പദത്തിലൂടെ തുറന്നു കിടക്കുന്നു. "സാക്രമെന്റും" എന്ന ലത്തീൻ പദവും (ഇംഗ്ലീഷിൽ സാക്രമെന്റ്) "കൂദോശോ" എന്ന സുറിയാനി പദവും അർത്ഥസാമ്യമുള്ള പദങ്ങൾ ആണ്. "വിശുദ്ധം" എന്നാണ് രണ്ടു പദങ്ങളുടെയും അർത്ഥം. "കൂദോശോ" എന്ന പദം വളരെക്കുറച്ചു മാത്രമെ വി. കുർബ്ബാന തക്സായിൽ ഉപയോഗിച്ചു കാണുന്നുള്ളു. ആയതിനാൽ വി. കുർബ്ബാനയെ സംബന്ധിച്ച് പൗരസ്ത്യസഭയുടെ പ്രബോധനത്തിൽ "രഹസ്യങ്ങൾ" എന്ന പദത്തിന്റെ അർത്ഥവ്യാപ്തി സുപ്രധാനമായ ഒരു ഘടകമാണ്.

രഹസ്യങ്ങൾ എന്ന പദത്തിന്റെ പഴയനിയമത്തിലുള്ള സമാനപദങ്ങൾ എബ്രായഭാഷയിലും പുതിയനിയമപദം ഗ്രീക്കുഭാഷയിലും നേരിട്ടു മനസ്സിലാക്കുവാനുള്ള ഭാഷാപാണ്ഡിത്യം ഗ്രിഗോറിയോസ് തിരുമേനിക്കുണ്ടായിരുന്നു. ഒരു സംഭവം പറയാം: 1977-ൽ ആണെന്നാണ് ഓർമ്മ. കോട്ടയം മെഡിക്കൽ സെന്ററിൽ ഒരാഴ്ചത്തെ വൈദ്യപരിശോധനയ്ക്ക് ഗ്രിഗോറിയോസ് തിരുമേനി പ്രവേശിപ്പിക്കപ്പെട്ടു. ഞങ്ങളിൽ ചിലർ അദ്ദേഹത്തിന്റെ ശുശ്രൂഷയ്ക്ക് മാറിമാറി പൊയ്ക്കൊണ്ടിരുന്നു. ആശുപത്രിയിൽ ലഭിച്ച വിശ്രമവേള ഓർത്തഡോക്സ് സഭയുടെ ആരാധനയിൽ ഉപയോഗിക്കുന്ന സങ്കീർത്തനങ്ങൾ എബ്രായഭാഷയിൽ നിന്ന് നേരിട്ട് മലയാളത്തിലേയ്ക്ക് തർജ്ജമ ചെയ്യുന്നതിന് അദ്ദേഹം വിനിയോഗിക്കുകയായിരുന്നു (സങ്കീർത്തനങ്ങളുടെ മൂലഭാഷ എബ്രായഭാഷയായതുകൊണ്ട് സുറിയാനിയിൽ നിന്നുള്ള വിവർത്തനമല്ല മൂലഭാഷയിൽ നിന്നുള്ള വിവർത്തനം തന്നെയാണ് വേണ്ടതെന്നായിരുന്നു ഗ്രിഗോറിയോസ് തിരുമേനിയുടെ അഭിപ്രായം). അദ്ദേഹം കിടന്നുകൊണ്ട് പരിഭാ

ഷപ്പെടുത്തും. ഞങ്ങൾ കുറിച്ചെടുക്കും. നിഘണ്ടുവിന്റെ സഹായം കൂടാതെയാണ് ഇതു ചെയ്തിരുന്നത്. ദൈവശാസ്ത്ര ബിരുദത്തിനുവേണ്ടി മാത്രമാണ് അദ്ദേഹം എബ്രായഭാഷ പഠിച്ചിരുന്നതെന്നു ഓർക്കുക. എബ്രായ ഭാഷാപരിചയം സുറിയാനി ഭാഷ പഠിക്കുന്നതിൽ അദ്ദേഹത്തെ വളരെ സഹായിച്ചു. ഈ ഭാഷാനൈപുണ്യമാണ് തന്റെ ചിന്തകൾ വേദാടിസ്ഥാനത്തിൽ ഉറപ്പിച്ച് രൂപപ്പെടുത്തിയെടുക്കാൻ ഗ്രിഗോറിയോസ് തിരുമേനിയെ സഹായിച്ചത്.

# 4

# യോഗിയും യോഗാത്മകതയും

മിസ്റ്റിക്, മിസ്റ്റിസിസം എന്നീ പദങ്ങൾ വളരെ വികലമായ അർത്ഥ ത്തിലാണ് വ്യവഹാരഭാഷയിലും പാശ്ചാത്യചിന്തയിലും ഉപയോഗിച്ചു കാണുന്നത്. 'മിസ്റ്റിക്' എന്ന പദത്തിന് "യോഗി" എന്നും 'മിസ്റ്റിസിസം' എന്നതിന് "യോഗാത്മകത" എന്നും വിവർത്തനം ചെയ്യാം. ഈ രണ്ടു പദങ്ങളും മിസ്റ്ററി (രഹസ്യം) എന്ന പദത്തോട് ബന്ധപ്പെട്ടിരിക്കുന്നുവെന്ന് നാം കാണുകയുണ്ടായി. മിസ്റ്ററി, മിസ്റ്റിക്, മിസ്റ്റിസിസം എന്നീ മൂന്നു നാമ പദങ്ങളുടെയും ക്രിയാരൂപത്തിന് "ഉപനയനം ചെയ്യുക" (to initiate in to) എന്നാണർത്ഥം. "വായ് പൂട്ടുക" (മൗനമായിരിക്കുക) എന്ന ർത്ഥം വരുന്ന മൂലപദത്തിൽ നിന്നുമാണ് ഈ പദങ്ങളെല്ലാം നിഷ്പദിച്ചി രിക്കുന്നത്. ഈ അർത്ഥതലങ്ങളുടെ അടിസ്ഥാനത്തിൽ വേദപുസ്തക ത്തിലും ആരാധനയിലും പിതാക്കന്മാരുടെ എഴുത്തുകളിലും മിസ്റ്ററി (രഹസ്യം) എന്ന പദത്തിന്റെ പ്രയോഗാർത്ഥങ്ങൾ നാം മനസ്സിലാക്കാൻ ശ്രമിക്കുകയുണ്ടായി.

ആരാണ് മിസ്റ്റിക് (യോഗി)? മിസ്റ്ററി എന്ന പദത്തിന് നൽകിയിരിക്കുന്ന വിശദീകരണത്തിന്റെ വെളിച്ചത്തിൽ ദൈവികസന്നിധിയിലേക്ക് കടന്നു ചെന്ന് ദൈവികരഹസ്യങ്ങൾ പങ്കുവയ്ക്കുവാൻ കഴിയുന്ന ആളാണ് മിസ്റ്റിക് എന്നും വിശുദ്ധ കുർബ്ബാന (മിസ്റ്ററി) യിലൂടെയാണ് ഈ അനു ഭവതലത്തിലേക്ക് പ്രവേശിക്കാൻ കഴിയുന്നതെന്നും സിദ്ധിക്കുന്നു. ഇവിടെ യാഗവും യോഗവും തമ്മിലുള്ള ബന്ധം ശ്രദ്ധേയമാണ്. സ്വയം യാഗമായർപ്പിച്ച് ക്രിസ്തു നമ്മെ ദൈവത്തോട് നിരപ്പിച്ചു, യോജിപ്പിച്ചു. ഈ യോഗം വിശുദ്ധ കുർബ്ബാനയിലൂടെ ഈ കാലഘട്ടത്തിൽ ജീവി ക്കുന്ന സഭ അനുഭവിച്ചറിയുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ഒരു ക്രിസ്തീയ യോഗിയുടെ ജീവിതത്തിന്റെ കേന്ദ്രബിന്ദു വി. കുർബ്ബാന യത്രെ. പരുമല മാർ ഗ്രീഗോറിയോസിനെപ്പോലെയുള്ള സഭയിലെ പരി ശുദ്ധന്മാരുടെ ജീവിതം ഇതു തന്നെയാണ് നമ്മെ പഠിപ്പിക്കുന്നത്. വി. കുർബ്ബാനയിലൂടെയുള്ള യോഗാനുഭവം കുറച്ചുപേർക്ക് മാത്രം നീക്കി വച്ചിട്ടുള്ളതല്ല. എല്ലാവർക്കും വേണ്ടിയുള്ളതാകുന്നു. ഇങ്ങനെ പൗര സ്ത്യസഭയുടെ ചിന്തയിൽ മിസ്റ്റിസിസം (യോഗാത്മകത) വി. കുർബ്ബാ നയിൽ കേന്ദ്രീകരിച്ചിട്ടുള്ളതത്രെ.

വി. കുർബ്ബാനയിലൂടെ ലഭിക്കുന്ന ദൈവസംസർഗ്ഗം (communion) ക്രിസ്തീയ യോഗാത്മകതയെ സംബന്ധിച്ച അടിസ്ഥാനപ്രമാണമായി

സ്വീകരിക്കുമ്പോൾ രണ്ടു കാര്യങ്ങൾ നാം അംഗീകരിക്കുകയാണ്. ഒന്നാമത് ഈ വസ്തുപ്രപഞ്ചവും (material universe) ഈ ഐക്യത്തിൽ പങ്കുചേരുന്നുവെന്ന കാര്യം. ദൈവസന്നിധിയിൽ സമർപ്പിക്കുന്ന അപ്പവീഞ്ഞുകൾ, ഒരുവശത്ത്, നമ്മുടെ ഭൗതികജീവിതത്തിന് ആധാരമായ വസ്തുക്കളാകയാൽ നാം നമ്മെത്തന്നെയാണ് ദൈവസന്നിധിയിൽ സമർപ്പിക്കുന്നത്. മറുവശത്ത്, അവ പ്രപഞ്ചത്തിൽ നിന്നും അടർത്തിയെടുത്തതാകയാൽ അവയിലൂടെ പ്രപഞ്ചവും ദൈവസന്നിധിയിൽ സമർപ്പിക്കപ്പെടുകയാണ്. അങ്ങനെ അപ്പവീഞ്ഞുകൾ ദൈവസന്നിധിയിൽ സമർപ്പിക്കുന്നതിലൂടെ മനുഷ്യനും പ്രപഞ്ചവും ദൈവസന്നിധിയിൽ സമർപ്പിക്കപ്പെടുന്നു. രണ്ടാമത്, വി. കുർബ്ബാനയിൽ ദൈവത്തോട് സംസർഗ്ഗത്തിൽ വരുന്നയാൾ കേവലം ഒരു വ്യക്തിയായല്ല സമൂഹമായാണ് അടുത്തുവരുന്നത്. ഇവിടെ ക്രിസ്തീയ യോഗാത്മകതയ്ക്ക് ഒരു സാമൂഹികമാനവും കൂടെ ഉണ്ടെന്നു വരുന്നു. ചുരുക്കത്തിൽ ദൈവവും മനുഷ്യസമൂഹവും സമസ്ത പ്രപഞ്ചവും ക്രിസ്തുവിൽ ഒന്നായിത്തീരുന്ന അതിശ്രേഷ്ഠമായ ഒരു അനുഭവതലത്തിലേക്ക് വി. കുർബ്ബാനയിലൂടെ നാം ഉയർത്തപ്പെടുകയാണ്. ഇങ്ങനെ പ്രാപഞ്ചികവും (cosmic) സാമൂഹികവും (social) മായ തലങ്ങൾ കൂട്ടിയിണക്കിക്കൊണ്ടുള്ള സമഗ്ര വീക്ഷണം പൗരസ്ത്യ ക്രിസ്തീയ ചിന്തയിൽ സുപ്രധാനമാണ്.

ലോകവ്യാപാരങ്ങളിൽ നിന്നകന്ന് തപശ്ചര്യകളിലൂടെ ജീവിതത്തെ ശിക്ഷണം ചെയ്യാൻ പുറപ്പെട്ടിരിക്കുന്ന ഏകാന്തവാസിയായ ഒരു ക്രൈസ്തവ സന്യാസി പോലും വി. കുർബ്ബാനാനുഭവം തന്റെ അദ്ധ്യാത്മികാനുഭവങ്ങളുടെ അത്യുദാത്തമായ മുഹൂർത്തമായി കാണുന്നു. തപോനിഷ്ഠകൾ വി. കുർബ്ബാനയിലുള്ള പങ്കാളിത്തം കൂടുതൽ അർത്ഥവത്താക്കുന്നതിനുള്ള ഉപാധിയായി മാത്രം കണക്കാക്കുന്നു. ഒരു പക്ഷേ, സമൂഹവാസിയായ ഒരു സാധാരണ ക്രിസ്തീയ വിശ്വാസിയെപ്പോലെ ഏകാന്തവാസിയായ സന്യാസി പ്രത്യക്ഷത്തിൽ സഭയുടെ സാമൂഹ്യ ജീവിതത്തിലേക്ക് കടന്നുവരുന്നില്ലെന്നു വരാം. എങ്കിൽപ്പോലും അയാളുടെ ആദ്ധ്യാത്മിക ജീവിതം ചുറ്റിത്തിരിയുന്നത് വി. കുർബ്ബാനയെ കേന്ദ്രീകരിച്ചുകൊണ്ടായിരിക്കും.

വി. കുർബ്ബാനയെ കേന്ദ്രീകരിച്ചുള്ള പൗരസ്ത്യയോഗദർശനത്തിൽ സാമൂഹികവും പ്രാപഞ്ചികവുമായ തലങ്ങൾ (social and cosmic dimensions) ഉണ്ടെന്നു കണ്ടു. എന്നാൽ പാശ്ചാത്യ ക്രൈസ്തവചിന്തയിൽ വൈയക്തിക മതാനുഭവങ്ങൾ (personal religious experiences) ക്കാണ് പ്രാധാന്യം കൊടുത്തിരിക്കുന്നതെന്നു കാണാം. ഇത് വ്യക്തമാക്കുന്നതിന് The Oxford Dictionary of the Christian Church എന്ന നിഘണ്ടുവിൽ നിന്നും "mysticism" എന്ന വാക്കിന് നൽകിയിരിക്കുന്ന നിർവചനം

ഗ്രിഗോറിയോസ് തിരുമേനി ഉദ്ധരിച്ചത് ഓർക്കുന്നു. നിഘണ്ടുവിൽ ഇങ്ങനെ പറയുന്നു: "mysticism is an immediate knowledge of God attained in this life through personal religious experience" (= "വ്യക്തിനിഷ്ഠമായ മതാനുഭവത്തിലൂടെ മാധ്യമം കൂടാതെ നേരിട്ടു ലഭിക്കുന്ന ദൈവജ്ഞാനമാണ് യോഗാത്മകത"). ഈ നിർവചനത്തിൽ രണ്ടു വാക്കുകൾ പ്രത്യേകം പരാമർശമർഹിക്കുന്നു. ഒന്നാമത് immediate എന്ന വാക്കും, രണ്ടാമത് personal എന്ന വാക്കും. ഇംഗ്ലീഷിൽ immediate എന്നതിന് മാധ്യമം (medium) കൂടാതെ - നേരിട്ട് എന്നാണ് വാച്യാർത്ഥം. Personal എന്നതിന് വ്യക്തിനിഷ്ടം (വൈയയക്തികം) എന്നാണല്ലോ അർത്ഥം. ഈ രണ്ടു പദങ്ങളും പാശ്ചാത്യ ക്രിസ്തീയചിന്ത, പൗരസ്ത്യ ക്രിസ്തീയ ചിന്തയിൽ നിന്നും വ്യത്യസ്തമായിരിക്കുന്നു എന്ന് എടുത്തുകാണിക്കുന്നു.

കാലദേശ പരിമിതികൾക്ക് ഉള്ളിൽ ജീവിക്കുന്നിടത്തോളം മാധ്യമങ്ങളും സങ്കേതങ്ങളും കൂടാതെ മനുഷ്യർ ഒന്നും ചെയ്യുന്നില്ല. നിലനിൽക്കുന്നുമില്ല. ചിന്തിക്കുന്നതും സംസാരിക്കുന്നതും പ്രവർത്തിക്കുന്നതും, ജീവിക്കുന്നതും തന്നെ പ്രപഞ്ചവും പ്രാപഞ്ചിക സങ്കേതങ്ങളും ഉപയോഗിച്ചുകൊണ്ടും അവയുടെ ഭാഗമായും ആണ്. ഇവ്വിധം നോക്കുമ്പോൾ 'immediate experience' എന്നൊന്നില്ല. ഇവിടെ, ദൈവദർശനം കാലദേശ പരിമിതികൾക്ക് അതീതമായ അനുഭവമാണെന്ന കാര്യം വിസ്മരിക്കുന്നില്ല. എന്നാൽ പ്രപഞ്ചത്തിന്റെയും സമൂഹത്തിന്റെയും സാന്നിദ്ധ്യത്തിലും അവയെ തന്നിൽത്തന്നെ സംവഹിച്ചുംകൊണ്ടുമാണ് ഏതൊരാളും ഈ അനുഭവതലത്തിലേക്ക് പ്രവേശിക്കുന്നതെന്ന് ഊന്നിപറയുകയാണ്. പൗരസ്ത്യ ക്രിസ്തീയ ചിന്തയിൽ 'സമൂഹം' എന്ന പദത്തിന് വളരെ വിശാലമായ ഒരർത്ഥമുണ്ട്. പരിശുദ്ധ ത്രിത്വത്തിനു ചുറ്റും രൂപം കൊള്ളുന്ന കാണപ്പെടുന്നതും കാണപ്പെടാത്തതുമായ വളരെ വിപുലമായ ഒരു സമൂഹമാണത്. ദൈവദൂതന്മാരും ലോകം വിട്ടവരും ലോകത്തിൽ അവശേഷിക്കുന്നവരുമായ വിശുദ്ധരുടെ ബൃഹത്സംഘവും സർവ സൃഷ്ടിയും ഈ ദിവ്യസംസർഗ്ഗത്തിൽ പങ്കുചേരുന്നു. ഇങ്ങനെ സാമൂഹികവും പ്രാപഞ്ചികവുമായ പ്രവിശാലമായ ഒരു പശ്ചാത്തലത്തിലാണ് ഒരു പൗരസ്ത്യ ക്രിസ്തീയ വിശ്വാസി അയാളുടെ ആദ്ധ്യാത്മികാനുഭവങ്ങൾക്കു മാത്രമല്ല ജീവിതത്തിനു തന്നെയും അർത്ഥം കണ്ടെത്തുന്നത്.

# 5

# രണ്ടു വലിയ രഹസ്യങ്ങൾ

ക്രിസ്തീയ വിശ്വാസത്തെ താങ്ങിനിർത്തുന്നത് രണ്ടു നെടുന്തൂണു കളാണ്: പരിശുദ്ധ ത്രിത്വ വിശ്വാസവും പുത്രൻതമ്പുരാന്റെ തിരുവവ താരവിശ്വാസവും. ഇവ രണ്ടിനും ഉലച്ചിൽ വന്നാൽ ക്രിസ്തീയ വിശ്വാസം അപ്പാടെ നിലംപൊത്തും. ഇതര വിശ്വാസങ്ങളിൽ നിന്ന് ക്രിസ്തീയ വിശ്വാസത്തെ വ്യത്യാസപ്പെടുത്തി നിർത്തുന്നത് ഈ രണ്ടു കാര്യങ്ങ ളാണ്. ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും മറ്റ് മതവിശ്വാസികൾക്കും അംഗീ കരിക്കാനാവാത്ത രണ്ട് വിശ്വാസങ്ങളാണ് പിതാവും പുത്രനും പരിശു ദ്ധാത്മാവുമായ ത്രിയേകദൈവത്തിലുള്ള വിശ്വാസവും ത്രിത്വത്തിൽ രണ്ടാമനായ പുത്രൻ യഥാർത്ഥമായും മനുഷ്യനായിത്തീർന്നു എന്ന വിശ്വാസവും.

എന്തുകൊണ്ട് ഈ വിശ്വാസങ്ങളെ രഹസ്യങ്ങൾ എന്നു വിളിക്കണം? ഒന്നാമത്, ഈ രണ്ടു വിശ്വാസങ്ങളും അനാദികാലം മുതൽ മനുഷ്യർക്ക് മറഞ്ഞുകിടന്നതും കാലത്തികവിങ്കൽ പുത്രൻതമ്പുരാന്റെ മനുഷ്യാവ താരത്തോടെ വെളിപ്പെട്ടതുമത്രെ. പഴയനിയമത്തിൽ ത്രിത്വവിശ്വാസം ഉണ്ട്. എന്നാൽ അത് നിഴലായി മാത്രമേ കാണുന്നുള്ളു. പുതിയനിയമ ത്തിൽ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തോടെ പിതാവും പുത്രനും പരിശുദ്ധാത്മാവും എന്നീ മൂന്ന് ആളത്വങ്ങൾ ഏകദൈവമായി വ്യാപരി ക്കുന്നതായി കാണുന്നു. ഇത് ആദ്യം വ്യക്തമായി കാണുന്ന സന്ദർഭം കർത്താവിന്റെ സ്നാനമാണ്. സ്നാനത്തിന് നിൽക്കുന്ന പുത്രനും "നീ എന്റെ പ്രിയ പുത്രൻ..." എന്ന പിതാവിന്റെ ശബ്ദവും പരിശുദ്ധാത്മാവ് ദേഹരൂപത്തിൽ പുത്രന്റെ മേൽ ഇറങ്ങുന്നതും ത്രിത്വത്തിന്റെ വെളിപ്പെ ടലാണ്. ഇതുപോലെ തന്നെ കർത്താവിന്റെ മനുഷ്യാവതാരം മനുഷ്യ രെക്കുറിച്ചുള്ള ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ മറഞ്ഞുകിടന്നതും ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെട്ടതുമായ രഹസ്യമത്രെ (1 കോരി. 2:7).

ത്രിത്വവിശ്വാസവും തിരുവവതാര വിശ്വാസവും രഹസ്യങ്ങൾ ആണെന്നു പറയുവാനുള്ള രണ്ടാമത്തെ കാരണം രഹസ്യങ്ങൾ എന്ന വാക്കിന്റെ നിരുക്തവും നിഷ്പത്തിയും പരിശോധിച്ചപ്പോൾ സൂചിപ്പിച്ചി രുന്നു. ക്രിസ്തീയ വിശ്വാസത്തിലേക്ക് ഉപനീതരായവർക്ക് (ഉൾപ്രവേ ശിച്ചവർക്ക്) മാത്രം വെളിവായി വരുന്ന ദൈവികരഹസ്യങ്ങളാണ് അവ. യുക്തികൊണ്ട് അളന്നുതിട്ടപ്പെടുത്തിയും വാക്കുകൊണ്ട് വാദിച്ചും വർണ്ണിച്ചും പരിശുദ്ധ ത്രിത്വത്തെയോ കർത്താവിന്റെ മനുഷ്യാവതാര

ത്തെയോ മനസ്സിലാക്കാനാവില്ല. വിശുദ്ധിയിൽ അടുത്തുചെന്ന് ആരാധിച്ചും ജീവിച്ചും അനുഭവിച്ചറിയണം. ഇതിൽ ബുദ്ധിക്കും യുക്തിക്കും വാക്കിനും വിചാരത്തിനും പങ്കുണ്ട്. എന്നാൽ മാനുഷികബുദ്ധിയിലും വാക്കിലും ദൈവത്തെ ഒതുക്കാനാവില്ല. ഒരു ദൈവാന്വേഷി ഒരു ശാസ്ത്രിയുടെ താർക്കികത വെടിഞ്ഞ് ആരാധകന്റെ കൂപ്പുകൈകളോടെ ദൈവസന്നിധിയിലേക്ക് അടുത്തുചെല്ലണം. ബുദ്ധിയും വാക്കും മനസ്സും ശരീരവും സംവഹിച്ചു കൊണ്ടുതന്നെയാണ് ഒരു വിശ്വാസി ദൈവസന്നിധിയിലേക്ക് കടന്നുവരിക. എന്നാൽ ഇവയെല്ലാം രൂപാന്തരപ്പെടുത്തുന്നതും അതിശയിക്കുന്നതുമായിരിക്കും അയാളുടെ ദൈവികാനുഭവം.

ദൈവം പിതൃപുത്ര പരിശുദ്ധാത്മാവായ ത്രിയേകദൈവമാകുന്നു എന്ന വാക്യം ത്രിത്വത്തെ സംബന്ധിച്ച ഒരു നിർവ്വചനം ആണെന്നു പറയാം. എന്നാൽ ഈ നിർവചനം ദൈവമല്ല. ദൈവത്തിന്റെ ഉണ്മയെ വാക്കുകളിൽ ഒതുക്കാനാവില്ല. നിർവചിച്ച് ദൈവത്തെ അറിയാനുമാവില്ല. ദൈവം എന്തോ ആണെന്നു വിശേഷിപ്പിക്കുകയോ മറ്റെന്തോ അല്ലെന്ന് സൂചിപ്പിക്കുകയോ മാത്രമേ ഈ നിർവചനം കൊണ്ടു കഴിയുന്നുള്ളു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ദൈവത്തിനു നാം നൽകുന്ന പേരുകളും നിർവചനങ്ങളും ദൈവത്തെപ്പറ്റിയുള്ള വിശേഷണങ്ങളോ സൂചകങ്ങളോ മാത്രമാണ്. ഒന്നുംതന്നെ ദൈവത്തിന്റെ യഥാർത്ഥ പേര് ആവുന്നില്ല. ദൈവത്തിന്റെ ഉണ്മ യഥാർത്ഥം ആവിഷ്ക്കരിക്കുന്നുമില്ല. അതുകൊണ്ടത്രെ നാസിയാൻസസിലെ വി. ഗ്രിഗോറിയോസ് പാടുന്നത്: "ഒരായിരം പേരുള്ളവനും എന്നാൽ ഒരു പേരു കൊണ്ടും യഥാർത്ഥമായും വിളിക്കപ്പെടാൻ കഴിയാത്തവനുമേ" എന്ന്.

ഈവിധത്തിൽ നോക്കുമ്പോൾ വിശ്വാസപ്രമാണങ്ങൾക്കുപോലും പരിമിതികളുണ്ടെന്നു വരുന്നു. പൗരസ്ത്യസഭ വിശ്വാസപ്രമാണങ്ങൾക്ക് അർത്ഥം കണ്ടെത്തുന്നത് ആരാധനയുടെ പശ്ചാത്തലത്തിലാണ്. വിശ്വാസപ്രമാണങ്ങൾ രേഖകളായിത്തീരുമ്പോൾ അവയ്ക്ക് ജീവനില്ലാതെ വരുന്നു. വരട്ടുപ്രമാണങ്ങളായി ചുരുങ്ങുന്നു. ആരാധനയിൽ അവ ഉച്ചരിക്കപ്പെടുമ്പോൾ മനനം ചെയ്തു സ്വാംശീകരിക്കപ്പെടേണ്ട മന്ത്രധ്വനികളായി മാറുന്നു. ജീവമൊഴികളായിത്തീരുന്നു. "സ്തുതി താതന്നും തനയന്നും പാവന റൂഹായ്ക്കും" എന്ന സ്തുതിവചനം ഒരു വശത്ത് ഒരു വിശ്വാസപ്രമാണമാണ്. കാരണം, പിതാവിനെയും പുത്രനെയും പരിശുദ്ധാത്മാവിനെയും സമമായി കാണുന്ന സൂത്രവാക്യമാണിത്. എന്നാൽ കാലദേശാതിവർത്തിയായ ത്രിയേകദൈവത്തെ സന്നിഹിതനാക്കാൻ പ്രാർത്ഥിച്ചുകൊണ്ടും ആ ദിവ്യസാന്നിധ്യത്തിന്റെ ആഹ്ലാദം പ്രകടിപ്പിച്ചുകൊണ്ടുമുള്ളതാണ് പ്രധാനമായും ഈ സ്തുതിവചനം.

വി. ത്രിത്വത്തിൽ രണ്ടാമനായ ദൈവപുത്രൻ യഥാർത്ഥമായും മനുഷ്യനായി ലോകത്തിൽ ജനിച്ചു, വ്യാപരിച്ചു, മരിച്ചു, പുനരുത്ഥാനം ചെയ്തു. ഇതിന് പൗരസ്ത്യ പിതാക്കന്മാർ ദൈവത്തിന്റെ “എക്കണോമി” എന്നു പേരിട്ടിരിക്കുന്നു. ലോകാതീത പ്രകൃതിയായ ദൈവം മനുഷ്യനാവാനാവില്ല. എന്നാൽ മനുഷ്യസ്നേഹത്തെപ്രതി പരിമിതികൾ സ്വയം സ്വീകരിച്ച് ദൈവം മനുഷ്യനായിത്തീർന്നു. ഇത് ദൈവത്തിന്റെ യഥാർത്ഥ പ്രകൃതത്തിലുള്ളതല്ല. മനുഷ്യാവതാരത്തിനുവേണ്ടി സ്വീകരിച്ച പ്രത്യേക നിയമമാണ്, വ്യവസ്ഥയാണ്. മനുഷ്യാവതാരം മാത്രമല്ല ദൈവത്തിന്റെ എക്കോണമിയിൽപ്പെടുന്നത്. ദൈവം മനുഷ്യർക്ക് പ്രത്യക്ഷപ്പെടുകയും അവരുടെ വീണ്ടെടുപ്പിനായി പ്രവർത്തിക്കുകയും ചെയ്യുന്നതെല്ലാം ദൈവത്തിന്റെ എക്കണോമി അത്രെ. എന്നാൽ ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെട്ട ദൈവിക വ്യാപാരമാണ് പുതിയനിയമ വെളിച്ചത്തിൽ ദൈവത്തിന്റെ എക്കണോമി എന്നു പ്രധാനമായും പറയുന്നത്. ദൈവം മനുഷ്യനായിത്തീർന്നത് ഒരിക്കലും യുക്തി കൊണ്ട് മനസ്സിലാക്കാവുന്നതല്ല. സാമാന്യബുദ്ധിയിൽ ദൈവം മനുഷ്യനായിത്തീർന്നു എന്ന വിശ്വാസം ഭോഷത്തമായേ വരൂ.

ദൈവത്തിനു പരിണാമവും പരിമിതിയും ഇല്ല. മനുഷ്യൻ ഇവ രണ്ടിനും വിധേയനാണ്. മാറ്റമില്ലാത്തവനായ ദൈവം മാറ്റങ്ങൾക്കു വിധേയനായി മനുഷ്യനായിത്തീരുന്നത് എങ്ങനെ? ക്രൂശിക്കപ്പെടുന്നത് എങ്ങനെ? ‘ക്രൂശിന്റെ വചനം’, യഹൂദന്മാർക്ക് ഇടർച്ചയും ജാതികൾക്ക് (യവനന്മാർക്ക്) ഭോഷത്തവുമെന്ന് (1 കൊരി. 1:23) വി. പൗലോസ് അപ്പോസ്തോലൻ പറയുന്നത് ഇക്കാരണത്താലാണ്. ദൈവസ്നേഹം യുക്തിയുടെ താർക്കികതയെ മിണ്ടടക്കി പ്രകൃതിനിയമങ്ങളുടെ അതിർവരമ്പുകളെ ഭേദിച്ച് മനുഷ്യരൂപം പ്രാപിക്കുന്നതാണ് ക്രിസ്തുവിൽ വെളിവാകപ്പെട്ട രഹസ്യം.

യുക്തിവിചാരം ചെയ്തും വാക്കുകൾ കൊണ്ട് വർണ്ണിച്ചും ഗ്രഹിക്കാവുന്നതല്ല പ. ത്രിത്വത്തെയും ദൈവപുത്രന്റെ മനുഷ്യാവതാരത്തെയും സംബന്ധിച്ച രഹസ്യങ്ങൾ. ക്രിസ്തീയ സമൂഹത്തോടു ചേർന്ന് ആരാധിച്ചും വിശുദ്ധിയിൽ ജീവിച്ചും ഈ രഹസ്യങ്ങളുടെ ആഴം അറിഞ്ഞു, മുതിർന്നു വളരണം. മിസ്റ്ററി (രഹസ്യം) എന്ന പദത്തിന് ക്രിയാരൂപത്തിലുള്ള അർത്ഥം “ഉപനയനം ചെയ്യുക’ എന്നതാണെന്ന് മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഉപനീതരായ വിശ്വാസികൾക്കു മാത്രം വെളിവാകുന്നവയാണ് ദൈവിക രഹസ്യങ്ങൾ. ലോകം പിതാവിനെ അറിയുന്നില്ല. പുത്രനിലൂടെ പൂർത്തീകരിക്കപ്പെട്ട രക്ഷ ഗണ്യമാക്കുന്നില്ല. പരിശുദ്ധാത്മ വ്യാപാരം തിരിച്ചറിയുന്നുമില്ല. ത്രിയേകദൈവം ആരാകുന്നു എന്നും ദൈവം ക്രിസ്തുവിൽ എങ്ങനെ വ്യാപരിക്കുന്നു എന്നും തിരിച്ചറിയുവാ

നുള്ള പ്രകാശം ഉപനീതർക്കുണ്ട്. വി. മാമോദീസായിലൂടെയും മൂറോന ഭിഷേകത്തിലൂടെയും ഈ പ്രകാശത്തിലേക്ക് പ്രവേശിച്ചവർ വി. കുർബ്ബാ നയിലൂടെ ഈ രഹസ്യങ്ങളുടെ അറിവിന്റെ നിറവിലേക്ക് അനുക്രമം വളരുന്നു.

# 6

# ക്രിസ്തീയ യോഗാത്മകത*

ഹൈന്ദവ - ബുദ്ധമതങ്ങളിൽ ഋഷികളും ഇസ്ലാംമതത്തിൽ സൂഫി കളും ഈശ്വരസാക്ഷാത്ക്കാരത്തിനായി ധ്യാനത്തിലൂടെയുള്ള യോഗ പദ്ധതികൾ വികസിപ്പിച്ചെടുത്തിട്ടുണ്ട്. മുമ്പ് സൂചിപ്പിച്ചതുപോലെ, മാധ്യ മങ്ങളൊന്നും കൂടാതെ "ഏകനോടൊത്ത് ഏകനായി" ദൈവസംസർഗ്ഗ ത്തിന്റെ ആഴമായ അനുഭവത്തിനായി പരിശ്രമിച്ചിട്ടുള്ള യോഗികൾ പാശ്ചാത്യ ക്രിസ്തീയ പാരമ്പര്യത്തിലും ഉള്ളതായി കാണുന്നു. എന്നാൽ പാശ്ചാത്യ ക്രൈസ്തവ പണ്ഡിതർ, പൊതുവെ യോഗാത്മകത ക്രിസ്തീയ മതത്തിനിതരമാണെന്ന് ചിന്തിക്കുന്നവരാണ്. ഇതിനു രണ്ടു കാരണങ്ങളാണ് പറഞ്ഞുവരുന്നത്. ഒന്ന്: യോഗാത്മകത യഹൂദ- ക്രിസ്തീയ പാരമ്പര്യത്തിൽ നിന്നും വരുന്നതല്ല; അന്യമതങ്ങളുടെ സ്വാധീനത്തിൽ നിന്നും ഉണ്ടായതാണ്; അതുകൊണ്ട് യോഗാത്മകത യിൽ മതസങ്കലന (syncretism) ത്തിന്റെ പ്രശ്നം ഉണ്ടോ എന്ന് അവർ ശങ്കിക്കുന്നു. രണ്ട്: യോഗപദ്ധതിയുടെ ആത്യന്തികലക്ഷ്യം വ്യക്തി ഈശ്വ രനിൽ ലയിക്കുന്നതാകയാൽ ക്രിസ്തീയ വിശ്വാസത്തിനു നിരക്കുന്ന തല്ല.

മുൻപറഞ്ഞ സമീപനങ്ങളിൽ നിന്നും അകന്നുനിന്നുകൊണ്ട് പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം മറ്റൊരു യോഗപദ്ധതി ആവിഷ്ക്കരി ച്ചിട്ടുണ്ട്. വേദപുസ്തകത്തിൽ അധിഷ്ഠിതവും യഹൂദ-ക്രിസ്തീയ പാര മ്പര്യത്തിൽ നിന്നും ആവിർഭവിച്ച് വന്നിട്ടുള്ളതുമാണ് ഇത്. ഇതിന് ഇംഗ്ലീ ഷിൽ Sacramental Mysticism എന്ന് പറയാം - സഭയുടെ കൂദാശകളിൽ അധിഷ്ഠിതമായ യോഗാത്മകത. ഇത് പ്രത്യേകിച്ചും വി. കുർബ്ബാനയിൽ അധിഷ്ഠിതമായതുകൊണ്ട് ഇതിനെ Eucharistic Mysticism എന്ന് പറ യുന്നു. പൗരസ്ത്യസഭകൾ വി. കൂദാശകളെ പ്രത്യേകിച്ചും വി. മാമ്മോ ദീസ, വി. കുർബ്ബാന എന്നിവയെ Mysteries (രഹസ്യങ്ങൾ - റോസെ എന്ന് സുറിയാനിയിൽ) എന്നു വിളിക്കുന്നു. സഭയുടെ മിസ്റ്ററികളിലൂടെ (വി. കൂദാശകളിലൂടെ) ക്രിസ്തുവിൽ പിതാവാം ദൈവത്തോടുള്ള സംസ ർഗ്ഗത്തിൽ (യോഗത്തിൽ) നിലനിന്നു വളരുന്നതാണ് പൗരസ്ത്യസഭക ളുടെ മിസ്റ്റിസിസം (യോഗാത്മകത). മിസ്റ്ററി, മിസ്റ്റിക്, മിസ്റ്റിസിസം എന്നീ പദങ്ങളുടെ ഉൽപത്തിയും അർത്ഥവും അവയ്ക്ക് സഭയുടെ കൂദാശക

---

* cf. Paulos Mar Gregorios, *The Joy of Freedom*, Madras: CLS, 1986, pp. 14-25.

ളുമായുള്ള ബന്ധവും വിശദമായി പ്രതിപാദിച്ചിട്ടുള്ളതാകയാൽ ഇവിടെ ആവർത്തിക്കുന്നില്ല.

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി "ദ് ജോയ് ഓഫ് ഫ്രീഡം" എന്ന ഗ്രന്ഥത്തിൽ (പേജ് 21) വി. കുർബ്വാനയിൽ അധിഷ്ഠിതമായ പൗരസ്ത്യ ക്രിസ്തീയ യോഗാത്മകതയ്ക്ക് മറ്റു യോഗപദ്ധതികളിൽ നിന്നും വ്യത്യസ്തമായി മൂന്ന് അടിസ്ഥാന ഘടകങ്ങളുണ്ടെന്ന് ചൂണ്ടി ക്കാണിക്കുന്നു.

1. സാമൂഹികത, 2. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ പ്രസക്തി, 3. ചരിത്രപരതയും അന്ത്യയുഗപ്രത്യാശയും.

### 1. സാമൂഹികത:

ഈ ആശയത്തെപ്പറ്റി ഒരു ചെറു വിവരണം നൽകുകയുണ്ടായി. മറ്റു ചില വിശദാംശങ്ങളാണ് ഇവിടെ കുറിക്കുന്നത്. സാമൂഹികത എന്ന മല യാളപദത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ Social, Socialness, Society എന്നീ ഇംഗ്ലീഷ് പദങ്ങൾ മനസ്സിൽ വരും. സമൂഹം എന്ന വാക്കു കൊണ്ട് മലയാളഭാഷയിൽ അർത്ഥമാക്കുന്നത് വ്യക്തികളുടെ കൂട്ടം എന്നാണ്. വ്യക്തികൾ കൂടിച്ചേർന്ന് സമൂഹമാകുന്നു. എന്നാൽ ഗ്രിഗോറിയോസ് തിരുമേനി ഉപയോഗിക്കുന്ന ഇംഗ്ലീഷ് പദം Corporate എന്നാണ്. 'ശരീരം' എന്നർത്ഥം വരുന്ന Corpus എന്ന ലത്തീൻ പദത്തിൽ നിന്നാണ് Corporate എന്ന പദം ഉണ്ടായത്. ശരീരം വിവിധ അവയവങ്ങളുടെ സംഘാത മായിരിക്കുന്നതുപോലെ വിവിധ വ്യക്തികൾ ഉൾക്കൊള്ളുന്ന "സംഘാത ശരീരം", "സംഘാത വ്യക്തിത്വം" എന്ന ആശയമാണ് Corporate എന്ന പദം കൊണ്ടുദ്ദേശിക്കുന്നത്. ഹൃദയത്തിൽ പമ്പു ചെയ്യുന്ന രക്തം എല്ലാ അവയവങ്ങളിലൂടെയും ഒഴുകിയെത്തി ശരീരം ഒരു ജൈവയാഥാർത്ഥ്യ മായി (living organism) നിലനിൽക്കുന്നു. സഭ ക്രിസ്തുവിന്റെ ശരീരം എന്നു പറയുമ്പോൾ ഈ ജൈവബന്ധമാണ് ഉദ്ദേശിക്കുന്നത്. ക്രിസ്തു വാകുന്ന ശിരസ്സിനോട് ചേർന്ന് വിശ്വാസികൾ അവിഭാജ്യ അവയവങ്ങ ളായി ക്രിസ്തുവിന്റെ ശരീരമാകുന്ന സഭ രൂപംകൊണ്ടിരിക്കുന്നു. ക്രിസ്തുവും വിശ്വാസികളും, വിശ്വാസികൾ അന്യോന്യവും ചേർന്നുണ്ടാ കുന്ന ഈ ബന്ധം ആഴമായ ആദ്ധ്യാത്മിക അനുഭവമാണ്. ഇത് പെട്ടി യിൽ പാറക്കഷണങ്ങൾ എന്നപോലെയോ, വ്യായാമമുറകൾ അഭ്യസി പ്പിക്കുന്ന പരിശീലകനൊപ്പം കുട്ടികളൊന്നായി അവയവങ്ങൾ ചലിപ്പി ക്കുന്നതുപോലെയോ അല്ല. തായ്ത്തടിയിൽ നിന്ന് കൊമ്പുകളിലേക്കൊ ഴുകുന്ന ഒരേ ജീവരസം വൃക്ഷത്തെ ഒരു ജൈവയാഥാർത്ഥ്യമാക്കുന്നതു പോലെയോ, ശരീരത്തിൽ ഉണ്ടാകുന്ന ഏറ്റവും പുതിയ കോശം പോലും ശരീരത്തിന്റെ രാസപരിണാമങ്ങളും താളവും ലയവും സ്വാംശീകരിച്ച്

ശരീരത്തോടു യോജിച്ചിരിക്കുന്നതുപോലെയോ, ഒട്ടുമരത്തോടു ചേർക്കപ്പെടുന്ന കൊമ്പ് മരത്തിന്റെ ഭാഗമായിത്തീരുന്നതുപോലെയോ ആകുന്നു. വി. മാമ്മോദീസായിലൂടെ ക്രിസ്തുശരീരത്തോട് ഓരോ വിശ്വാസിയും സംയോജിക്കപ്പെട്ട് ഏകീഭൂതമായ ആളത്വവും അസ്ഥിത്വവുമായി (corporate person and existence) തീരുകയാണ്. ഈ ജൈവബന്ധം വി. കുർബ്ബാനയിലുള്ള സംബന്ധത്തിലൂടെയാണ് സഭ തുടർന്നും അനുഭവിച്ചറിയുന്നത്. കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിച്ച് ക്രിസ്തുശരീരമായി സഭ വളരുകയും നിലനിൽക്കുകയും ചെയ്യുന്നു. ശരീരത്തിൽ നിലനിൽക്കുന്ന ഓരോ അവയവത്തിന്റെയും സ്ഥാനവും പ്രസക്തിയും നഷ്ടപ്പെടാത്തതുപോലെ ക്രിസ്തുശരീരത്തോട് യോജിക്കുന്ന ഓരോ വിശ്വാസിയുടെയും തനതായ വ്യക്തിത്വം ഇല്ലാതാകുന്നില്ല. വി. മാമ്മോദീസായിലൂടെയും വി. കുർബ്ബാനയിലൂടെയും ക്രിസ്തുവിനോടും വിശ്വാസികളോടും ഏകീഭവിച്ച് ഒരു സംഘാതവ്യക്തിത്വമായി, ക്രിസ്തുശരീരമായി തീരുന്നതാണ് പൗരസ്ത്യസഭകൾ പഠിപ്പിക്കുന്ന യോഗാത്മകത.

### 2. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ പ്രസക്തി:

ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലൂന്നിയ യോഗാത്മകതയുടെ ഒരു പ്രധാന സവിശേഷത അത് കാലത്തിലും ലോകത്തിലും ജീവിക്കുന്ന മനുഷ്യരെയും, ഇക്കാണാറായ വസ്തുപ്രപഞ്ചത്തെയും ഉൾക്കൊള്ളുന്നു എന്നതാണ്. ഇങ്ങനെ കർത്താവിന്റെ മനുഷ്യാവതാരത്തിന് ഒരു മാനുഷികതലം മാത്രമല്ല പ്രാപഞ്ചികതലവും കൂടെയുണ്ടെന്നു വരുന്നു. മനുഷ്യൻ മണ്ണിൽ നിന്നും മെനയപ്പെട്ടവനാണ്. പ്രപഞ്ചത്തിന്റെ ഭാഗമാണ്. മനുഷ്യനായിത്തീർന്ന ദൈവം മനുഷ്യനിലൂടെ പ്രപഞ്ചത്തെയും ഉൾക്കൊള്ളുകയായിരുന്നു. കർത്താവിന്റെ പുനരുത്ഥാനം മനുഷ്യന്റെ മാത്രമല്ല പ്രപഞ്ചത്തിന്റെയും പുനരുത്ഥാനത്തിന്റെ നാന്ദിയാണ്.

വി. കുർബ്ബാനയ്ക്കും ഇങ്ങനെയൊരു മാനുഷികതലവും പ്രാപഞ്ചികതലവും ഉണ്ട്. വി. കുർബ്ബാനയിൽ അർപ്പിക്കപ്പെടുന്ന അപ്പവീഞ്ഞുകൾ ഈ വസ്തുപ്രപഞ്ചത്തിന്റെ ഫലങ്ങളും മനുഷ്യജീവന് ആധാരമായ വസ്തുക്കളുമാണ്. അപ്പവീഞ്ഞുകൾ സമർപ്പിക്കുന്നതിലൂടെ മനുഷ്യനും പ്രപഞ്ചവും ദൈവമുമ്പാകെ സമർപ്പിക്കപ്പെടുന്നു. അവ കർത്താവിന്റെ ശരീരരക്തങ്ങളായി രൂപാന്തരപ്പെടുമ്പോൾ മനുഷ്യനും പ്രപഞ്ചവും ഈ രൂപാന്തരത്തിൽ പങ്കുചേരുകയാണ്. വി. കുർബ്ബാനയിലൂടെ ക്രിസ്തുവിൽ മനുഷ്യനും വസ്തുപ്രപഞ്ചവും ഏകീഭവിക്കുന്നു. കാരണം, വി. കുർബ്ബാന കർത്താവിന്റെ രക്ഷാകരമായ മനുഷ്യാവതാരത്തിന്റെ കാലികമായ പുനരാവിഷ്ക്കാരമാണ്. ഓരോ കാലഘട്ടത്തിലും ജീവിക്കുന്ന വിശ്വാസികൾ വി. കുർബ്ബാനയിലൂടെ തങ്ങളെത്തന്നെയും തങ്ങളിലൂടെ

പ്രപഞ്ചത്തെയും ക്രിസ്തുവിനോട് സംയോജിപ്പിക്കുന്നു. ഇതാണ് വി. കുർബ്ബാനയിൽ അധിഷ്ഠിതമായ യോഗാത്മകതയിൽ ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ പ്രസക്തി.

### 3. ചരിത്രപരതയും അന്ത്യയുഗ പ്രത്യാശയും:

വി. കുർബ്ബാനയുടെ സ്ഥാപനവചനങ്ങൾക്കുശേഷം പുരോഹിതൻ നടത്തുന്ന പ്രാർത്ഥനയ്ക്ക് ജനം ഇങ്ങനെ ചൊല്ലുന്നു: “ഞങ്ങളുടെ കർത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓർക്കുകയും, നിന്റെ ഉയിർത്തെഴുന്നേൽപ്പിനെ ഏറ്റുപറയുകയും നിന്റെ രണ്ടാമത്തെ എഴുന്നെള്ളത്തിനായി ഞങ്ങൾ നോക്കിപ്പാർക്കുകയും ചെയ്യുന്നു. നിന്റെ അനുഗ്രഹങ്ങൾ ഞങ്ങൾ എല്ലാവരുടെമേലും ഉണ്ടായിരിക്കണമേ.” കർത്താവിന്റെ മരണവും പുനരുത്ഥാനവും രണ്ടായിരം വർഷങ്ങൾക്കു മുമ്പ് നടന്ന ചരിത്രസംഭവങ്ങളാണ്. പരിശുദ്ധാത്മ വ്യാപാരത്താൽ വി. കുർബ്ബാനയിലൂടെ ഇവ ഈ കാലത്തിൽ സഭ അനുഭവിച്ചറിയുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവിൽ പൂർത്തീകരിക്കപ്പെടുവാനുള്ള അന്ത്യയുഗ പരിസമാപ്തിയിലുള്ള പ്രത്യാശ വി. കുർബ്ബാനയിലൂടെ സഭ വീണ്ടും വീണ്ടും പുതുക്കി കർത്താവിന്റെ രണ്ടാമത്തെ വരവിനായി കാത്തിരിക്കുകയാണ്. ഇതാണ് മുകളിൽ കൊടുത്തിരിക്കുന്ന പ്രാർത്ഥനയുടെ പൊരുൾ.

അന്ത്യയുഗം ക്രിസ്തുവിന്റെ മനുഷ്യാവതാരത്തോടെ ആരംഭിച്ചു കഴിഞ്ഞു. അവന്റെ രണ്ടാമത്തെ വരവിൽ അന്ത്യയുഗം അതിന്റെ പരിസമാപ്തിയിലേക്ക് പ്രവേശിക്കും. ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെട്ട രക്ഷയുടെ സമ്പൂർണ്ണമായ അനുഭവം കർത്താവിന്റെ രണ്ടാമത്തെ വരവിൽ ഉണ്ടാകും. എന്നാൽ നാം കാത്തിരിക്കുന്ന രക്ഷാപൂർണ്ണത ഇപ്പോൾത്തന്നെ നാം അനുഭവിച്ചു തുടങ്ങിയിരിക്കുന്നു. വി. കുർബ്ബാന ദൈവരാജ്യത്തിന്റെ വിരുന്നാണല്ലോ. കർത്താവ് തന്റെ രണ്ടാമത്തെ പ്രത്യക്ഷതയിൽ നമ്മെ തന്റെ മണവറയിലേക്ക് പ്രവേശിപ്പിച്ച് തന്നോടൊപ്പം സ്വർഗ്ഗീയ വിരുന്നിൽ പന്തിക്കിരുത്തും. നാം പ്രത്യാശയോടെ കാത്തിരിക്കുന്ന ഈ സ്വർഗ്ഗരാജ്യാനുഭവത്തിലേക്ക് വി. കുർബ്ബാനയിലൂടെ നാം പ്രവേശിച്ചു കഴിഞ്ഞു.

ചുരുക്കത്തിൽ, ചരിത്രത്തിൽ ക്രിസ്തുവിലൂടെ പൂർത്തീകരിക്കപ്പെട്ട രക്ഷയും നാം കാത്തിരിക്കുന്ന രക്ഷാസമ്പൂർണ്ണതയും വി. കുർബ്ബാനയിൽ വർത്തമാനകാലത്തിന്റേതായി നാം അനുഭവിച്ചറിയുന്നു. അങ്ങനെ ഒരേസമയം ചരിത്രത്തിൽ ഊന്നിനിൽക്കുന്നതും അന്ത്യയുഗ പ്രത്യാശയിൽ ഉറച്ചതുമാണ് വി. കുർബ്ബാനയിൽ അധിഷ്ഠിതമായ ക്രിസ്തീയ യോഗാത്മകത.

# 7

# യോഗാത്മകതയുടെ സമഗ്ര ദർശനം

യോഗാത്മകതയെ സംബന്ധിച്ച ഏതൊരു സമീപനവും ദൈവവും മനുഷ്യനും തമ്മിലും ദൈവവും പ്രപഞ്ചവും തമ്മിലും മനുഷ്യനും മനുഷ്യനും തമ്മിലും മനുഷ്യനും പ്രപഞ്ചവും തമ്മിലുമുള്ള ബന്ധം സംബന്ധിച്ച് നൽകുന്ന നിർവചനത്തെ ആശ്രയിച്ചിരിക്കുന്നു. ഒന്നിനെ മറ്റൊന്നിൽ നിന്ന് അകറ്റിനിർത്തിക്കൊണ്ടുള്ള യോഗസങ്കൽപം ഏകപക്ഷീയവും അപൂർണ്ണവുമായിരിക്കും. സമഗ്രവും സമ്പൂർണ്ണവുമാകയില്ല. ദൈവത്തെ മനുഷ്യനോടും പ്രപഞ്ചത്തോടും, മനുഷ്യനെ ദൈവത്തോടും അന്യോന്യവും പ്രപഞ്ചത്തോടും ചേർത്തിണക്കി നിർത്തുന്ന ഒരു സമഗ്ര ദർശനം പൗരസ്ത്യ ക്രിസ്തീയ യോഗാത്മകതയ്ക്കുണ്ടെന്നും ഈ യോഗാത്മകതയുടെ കേന്ദ്രബിന്ദു വി. കുർബ്ബാനയിൽ അധിഷ്ഠിതമായ യോഗാത്മകതയാണെന്നും (Eucharistic Mysticism) ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നു. പൗരസ്ത്യ ക്രിസ്തീയ യോഗാത്മകതയെ സംബന്ധിച്ച ഈ അടിസ്ഥാനപ്രമാണത്തിലൂന്നി നിന്നുകൊണ്ട് പൗരസ്ത്യാരാധനയുടെ പൊരുൾ എന്തെന്ന് "ദ് ജോയ് ഓഫ് ഫ്രീഡം" എന്ന ഗ്രന്ഥത്തിലൂടെ (പേജ് 14-25) അദ്ദേഹം ആധുനിക മനുഷ്യന് വ്യാഖ്യാനിച്ചു കൊടുക്കുന്നതിന് ശ്രമിക്കുന്നുണ്ട്.

വി. കുർബ്ബാനയിൽ അധിഷ്ഠിതമായ പൗരസ്ത്യ ക്രിസ്തീയ യോഗാത്മകതയുടെ മൂന്ന് അടിസ്ഥാനപ്രമാണങ്ങൾ പ്രതിപാദിക്കുകയുണ്ടായി. വ്യക്തതയ്ക്കുവേണ്ടി അവ ഒന്നു കൂടെ സംക്ഷേപിച്ചു പറയുന്നത് ഉചിതമായിരിക്കും. 'സാമൂഹികത' എന്ന പ്രമാണത്തിൽ മാനവസമൂഹം എന്ന ആശയം മാത്രമല്ല ഒരു ശരീരത്തിൽ അവയവങ്ങൾ എന്ന പോലെ ഏകീഭൂതമായ ഒരു ജൈവയാഥാർത്ഥ്യമായി മാനവസമൂഹം (സഭ) ദൈവസന്നിധിയിൽ നിൽക്കുന്നു എന്ന ആഴമായ അർത്ഥം ഉൾക്കൊള്ളുന്നുണ്ട്. 'മനുഷ്യാവതാരത്തിന്റെ പ്രസക്തി' എന്ന ആശയത്തിന് രണ്ടു തലങ്ങളുണ്ട്.

1. ദൈവം മനുഷ്യനായിത്തീർന്നു; ദൈവത്വവും മനുഷ്യത്വവും അവിഭാജ്യമാംവിധം ക്രിസ്തുവിൽ ഏകീഭവിച്ചിരിക്കുന്നു. മനുഷ്യാവതാരത്താൽ മനുഷ്യൻ തന്നെ ഒരു ദൈവിക-മാനവ യാഥാർത്ഥ്യം എന്ന നിലയിലേക്ക് ഉയർന്നിരിക്കുന്നു.

2. മനുഷ്യാവതാരത്തിലൂടെ മനുഷ്യനെ മാത്രമല്ല മനുഷ്യനിലൂടെ പ്രപഞ്ചത്തെയും ഉൾക്കൊണ്ട് രൂപാന്തരപ്പെടുത്തുന്നതിന് തുടക്കമിട്ടിരിക്കുന്നു.

മനുഷ്യനെയും പ്രപഞ്ചത്തെയും ദൈവത്തോട് യോജിപ്പിക്കുന്നതിൽ ദൈവപുത്രനായ ക്രിസ്തു മദ്ധ്യസ്ഥനായി നിൽക്കുന്നു. ക്രിസ്തീയ യോഗാത്മകത ക്രിസ്തു മദ്ധ്യസ്ഥനായി ക്രിസ്തുവിലൂടെ ദൈവവുമായുള്ള യോഗമാണ്. ക്രിസ്തുവിലൂടെയുള്ള യോഗമെന്നു പറയുമ്പോൾ മണ്ണുകൊണ്ടു മെനയപ്പെട്ട മനുഷ്യന് ദൈവവുമായി ക്രിസ്തുവിൽ സാധിതമായിത്തീർന്ന ഐക്യം, മനുഷ്യാവതാരത്തിന്റെ പ്രാപഞ്ചികമാനം, ക്രിസ്തുശരീരമായ സഭയുടെ പ്രാധാന്യം, ക്രിസ്തുവിന്റെ മനുഷ്യാവതാരം പുനരാവിഷ്ക്കരിക്കപ്പെട്ട് രക്ഷ കാലികമാക്കിത്തീർക്കുന്ന വി.കുർബ്ബാനയിൽ അധിഷ്ഠിതമായ ആദ്ധ്യാത്മികത, ഈ ആശയങ്ങളെല്ലാം ഒന്നോടൊന്ന് ചേർന്നിണങ്ങി ക്രിസ്തീയ യോഗാത്മകതയ്ക്ക് മാനവികവും സാമൂഹികവും പ്രാപഞ്ചികവുമായി വിപുലമായ ഒരു വിധാനം ഒരുങ്ങുകയായി. ഇതിൽനിന്നും വളരെ സങ്കുചിതമായ മാനമേ “ഏകനോടൊത്ത് ഏകനായി” (alone with the alone) എന്ന യോഗസങ്കൽപത്തിനുള്ളു. ഇത് മനുഷ്യനെ ക്രിസ്തുശരീരമായ സഭയിൽ നിന്നും ശബ്ദം, ഘ്രാണം, സ്പർശനം, ദർശനം, രുചി എന്നിവയിലൂടെ അനുഭവവേദ്യമാവുന്ന പ്രപഞ്ചത്തിൽ നിന്നും അകറ്റിനിർത്തുന്നതുമാണ്. ക്രിസ്തുശരീരത്തിന്റെ അവിഭാജ്യഘടകമായി നിന്നുകൊണ്ട് മാനവസമൂഹത്തെയും പ്രപഞ്ചത്തെയും സംവഹിച്ചുകൊണ്ട് ദൈവസന്നിധിയിലേക്ക് കടന്നുവരുന്നു എന്ന പൗരസ്ത്യ ക്രിസ്തീയ യോഗസങ്കൽപ്പത്തിന് സമഗ്രതയും സൗന്ദര്യവുമുണ്ട്.

‘ചരിത്രപരത’ എന്ന പ്രമാണത്തിൽ രണ്ട് ആശയങ്ങൾ സൂചിതമായിരിക്കുന്നു. ഒന്ന്: ക്രിസ്തുവിന്റെ രക്ഷാകരമായ പ്രവർത്തനങ്ങൾ ചരിത്രത്തിൽ നടന്നതാണ്. കഴിഞ്ഞകാല ചരിത്രത്തിൽ നടന്നവ വി. കുർബ്ബാനയിലൂടെ ഇക്കാലത്തിന്റേതായി പുനരാവിഷ്ക്കരിക്കപ്പെടുന്നു.

ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നപ്രകാരം (ദ് ജോയ് ഓഫ് ഫ്രീഡം, പേജ് 8) ചരിത്രം വേദപുസ്തകത്തിൽ എന്നപോലെ പൗരസ്ത്യസഭകൾക്ക്, ഓർമ്മയുടെ ഒരു രൂപമാണ്. ഓർമ്മ മനോമണ്ഡലത്തിൽ മാത്രം നടക്കുന്ന ഒരു പ്രക്രിയയല്ല. ഗതകാലസംഭവങ്ങൾ വർത്തമാനകാലത്തിൽ പുനർജ്ജനിച്ച് ഇക്കാലത്ത് ജീവിക്കുന്നവർ വീണ്ടും അനുഭവിച്ചറിയുകയാണ്. രണ്ട്: ചരിത്രത്തെ, ചരിത്ര-ലോക യാഥാർത്ഥ്യങ്ങളെ, ഗൗരവമായി കണക്കിലെടുക്കാത്ത ഒരു സങ്കൽപമല്ല ക്രിസ്തീയ യോഗാത്മകത. ചരിത്രത്തിൽ ജീവിക്കുന്ന സഭ കാലഘട്ടത്തിന്റെ ഭാരവും നൊമ്പരവും സംവഹിച്ച് ക്രിസ്തുവിലൂടെ ദൈവസന്നിധിയണയുന്നു.

വി. കുർബ്ബാനയിൽ അധിഷ്ഠിതമായ പൗരസ്ത്യ ക്രിസ്തീയ യോഗാത്മകതയുടെ അടിസ്ഥാനപ്രമാണങ്ങൾ ഊന്നിപ്പറയുന്നത് പ്രധാനമായും

പാശ്ചാത്യസഭകളുടെ യോഗാത്മകതയിൽ വന്നിരിക്കുന്ന തെറ്റുകൾ തിരു ത്തുന്നതിനാണ്. എന്നാൽ അത് ഇതര മതങ്ങളിലെ യോഗസങ്കൽപങ്ങ ളിൽ നിന്ന് എങ്ങനെ വ്യതിരിക്തമായി നിൽക്കുന്നു എന്നു കാണിക്കുന്ന തിനും സഹായകമാണ്. ഹൈന്ദവധർമ്മത്തിലെ യോഗസംഭവവുമായി ഒരു ലഘു താരതമ്യപഠനം ഇവിടെ സംഗതമായിരിക്കുന്നു എന്നു കരു തുന്നു.

ഹൈന്ദവധർമ്മത്തിൽ യോഗാത്മകത ആത്മാവും പരമാത്മാവും തമ്മി ലുള്ള യോഗമാണ് എന്ന് പൊതുവെ പറയാം. യോഗത്തിന് വിഘാതം നിൽക്കുന്നതാണ് ശരീരം. ആത്മാവ് ശരീരത്തിൽ ബന്ധിതമായിരിക്കുന്നു. ശാരീരികബന്ധനത്തിൽ നിന്നും ആത്മാവ് മുക്തമാവുമ്പോൾ യോഗമായി. ഈ യോഗസങ്കല്പപ്രകാരം ആത്മാവും ശരീരവും തമ്മിൽ ദ്വൈതം (dualism) ഉണ്ടെന്നു വരുന്നു. ശരീരം പ്രപഞ്ചത്തിന്റെ ഭാഗമാണ്. ആത്മാവും ശരീരവും തമ്മിലുള്ള ദ്വൈതവും ആത്മാവും പ്രപഞ്ചവും തമ്മിലുള്ള ദ്വൈതവും ഈ കാരണത്താൽ ഒന്നു തന്നെയാണ്.

ഇവിടെ, ഹൈന്ദവധർമ്മത്തിൽ ആത്മാവും ശരീരവും തമ്മിലും ആത്മാവും പ്രപഞ്ചവും തമ്മിലും ദ്വൈതമുണ്ടെന്ന പൊതു പ്രസ്താവ ത്തിൽ അതിലളിതവൽക്കരണത്തിന്റെയോ (over-simplification) ലഘൂ കരണത്തിന്റെയോ (reductionism) അപകടം പതിയിരിപ്പുണ്ട്. കാരണം, ശരീരത്തെയും പ്രപഞ്ചത്തെയും പരബ്രഹ്മത്തോട് ബന്ധിപ്പിച്ച് കാണുന്ന അഖണ്ഡദർശനം ഹൈന്ദവധർമ്മം ഉയർത്തിപ്പിടിക്കുന്ന ഒരു സനാതന മൂല്യമാണ്. മാത്രമല്ല ഈശ്വരസാക്ഷാത്ക്കാരം പ്രാപിച്ച ഋഷികളുടെ ശരീരത്തിന് രൂപാന്തരം സംഭവിച്ചതായി രേഖപ്പെടുത്തിയിട്ടുമുണ്ട്.

ഉദാഹരണമായി ശ്രീരാമകൃഷ്ണ പരമഹംസരുടെ ശരീരത്തുനിന്ന് ചില സന്ദർഭങ്ങളിൽ ഒരു അഭൗമിക പ്രകാശം പുറപ്പെട്ടിരുന്നതായി സാക്ഷിക്കുന്നുണ്ട്. ഹൈന്ദവ അവതാരങ്ങളുടെയും ആചാര്യരുടെയും ചിത്രങ്ങളിൽ കാണിച്ചിരിക്കുന്ന തേജോവലയം ആദ്ധ്യാത്മിക വളർച്ച യിൽ അവരുടെ ശരീരത്തിന് സംഭവിക്കുന്ന രൂപാന്തരമാണ് സൂചിപ്പി ക്കുന്നത്. എന്നാൽ ഹൈന്ദവയോഗപദ്ധതിയിൽ ശരീരം ഈശ്വരസാക്ഷാ ത്ക്കാരത്തിന് വിഘാതം നിൽക്കുന്നതായാണ് പരിഗണിക്കപ്പെട്ടിരിക്കു ന്നത്. ശരീരത്തെ പൂർണ്ണതയിലേക്ക് വളരുന്നതിനുള്ള ഉപകരണമായി ഉപയോഗിക്കാം. എന്നാൽ ഉപയോഗം കഴിഞ്ഞ് ശരീരത്തെ ഉപേക്ഷി ക്കുന്നു. ശരീരത്തിൽ ഇരുന്നുകൊണ്ട് ഈശ്വര സാക്ഷാത്ക്കാരം നേടാം എന്ന് വരികിലും യോഗപൂർണ്ണത ഈ ശാരീരിക ചട്ടക്കൂട് പൊളിഞ്ഞ് ആത്മാവ് സ്വതന്ത്രമാവുമ്പോഴേ ഉണ്ടാകുന്നുള്ളു. അങ്ങനെ ആത്യന്തി കമായി ഹൈന്ദവയോഗപദ്ധതിയിൽ ശരീരത്തിനും പ്രപഞ്ചത്തിനും പങ്കാ

ളിത്തമില്ല. “ധർമ്മസാധനം” (ധർമ്മം നേടാനുള്ള ഉപകരണം) ആയി മാത്രമേ ശരീരത്തെ കാണുന്നുള്ളു.

ഇതിൽനിന്ന് വ്യത്യസ്തമായ ഒരു സമീപനം, ഹൈന്ദവ ആചാര്യരിൽ, സ്വീകരിച്ചു കണ്ടിട്ടുള്ളത് ശ്രീ. അരവിന്ദോ മാത്രമാണ്. The Supramental Manifestation upon Earth എന്ന ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നത് ശ്രദ്ധിക്കുക: “ഉണ്മയുടെ സമ്പൂർണ്ണമായ വ്യതിയാനമാണ് നാം ഉന്നംവയ്ക്കുന്നതെങ്കിൽ ശരീരത്തിന്റെ രൂപാന്തരം ഒഴിവാക്കാനാവാത്ത ഒരു ഘടകം തന്നെയാണ്. അതില്ലാതെ, ആദ്ധ്യാത്മിക ജീവിതത്തിന്റെ പൂർണ്ണത അസാധ്യമാകുന്നു” (പേജ് 34). ഇക്കാരണത്താൽ ശ്രീ. അരവിന്ദോയുടെ യോഗപദ്ധതിയിൽ ശരീരത്തിന്റെ രൂപാന്തരവും കൂടെ ലക്ഷ്യം വച്ചിരുന്നതായി കാണാം.

ഈ താരതമ്യ പഠനത്തിലൂടെ ക്രിസ്തീയ യോഗാത്മകതയിൽ കാണുന്ന സമഗ്ര ദർശനം അത്യന്തം സുന്ദരമായി തെളിയുന്നു. മുമ്പ് വിശദീകരിച്ചിട്ടുള്ളതുപോലെ, ക്രിസ്തുവിന്റെ മനുഷ്യാവതാരവും പുനരുത്ഥാനവും മനുഷ്യരുടെ വീണ്ടെടുപ്പിന്റെ മാത്രമല്ല സൃഷ്ടി മുഴുവന്റെയും വീണ്ടെടുപ്പിന്റെ നാന്ദിയാണ്. ജീർണ്ണതയുടെയും മരണത്തിന്റെയും ബാന്ധവങ്ങളിൽ നിന്നുള്ള ദൈവമക്കളുടെ സ്വാതന്ത്ര്യവും തേജസ്ക്കരണവും സൃഷ്ടി ഈറ്റുനോവോടെ കാത്തിരിക്കുന്നു (റോമ. 8:19-23). വരാനുള്ള വീണ്ടെടുപ്പിന്റെ പൂർണ്ണതയിലുള്ള പ്രത്യാശയുടെ അടിസ്ഥാനം, ഇപ്പോൾത്തന്നെ നാമും നാമുൾപ്പെടുന്ന പ്രപഞ്ചവും ക്രിസ്തുവിൽ വീണ്ടെടുപ്പിലേയ്ക്ക് പ്രവേശിച്ചു കഴിഞ്ഞുവെന്നതും വി. കുർബ്ബാനയിലൂടെ വീണ്ടെടുപ്പിന്റെ പൂർണ്ണതയിലേക്ക് വളർന്നുകൊണ്ടിരിക്കുന്നുവെന്നതുമാകുന്നു.

# 8

# ഭക്തിഗാനങ്ങളും നാദതരംഗങ്ങളും

നമുക്കേവർക്കും അറിവുള്ളതുപോലെ പൗലോസ് മാർ ഗ്രിഗോറി യോസ് തിരുമേനിക്ക് ഒട്ടുംതന്നെ സംഗീതവാസന ഉണ്ടായിരുന്നില്ല. എന്നാൽ പുരാതനവും ആധുനികവുമായ സംഗീത പാരമ്പര്യങ്ങളെക്കു റിച്ച് പ്രത്യേകിച്ച് ആരാധനാ സംഗീത പാരമ്പര്യങ്ങളെക്കുറിച്ച് അദ്ദേഹത്തിന് നല്ല അറിവുണ്ടായിരുന്നു. ആരാധനാ സംഗീതത്തിൽ ആവിർഭവിച്ചുകൊണ്ടിരിക്കുന്ന പുതിയ പ്രവണതകളെ വിശാലമായ അറി വിന്റെ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് അദ്ദേഹത്തിനു വിലയിരുത്താൻ കഴിഞ്ഞിരുന്നു. ഒരു ദിവസം കത്തോലിക്കാ സഭയിലെ സീറോ മലബാർ റീത്തിൽപ്പെട്ട ഒരു പള്ളിയിൽ വി. കുർബ്ബാനയ്ക്ക് സംബന്ധിച്ചശേഷം അദ്ദേഹം ഇങ്ങനെ പറഞ്ഞു: കാതിന് ഇമ്പമായ രാഗങ്ങൾ ഭക്തിരസം ഉണ്ടാക്കണമെന്ന് നിർബന്ധമില്ല. ഉള്ളടക്കം നന്നായതുകൊണ്ടും വിശ്വാ സിയിൽ ഭക്തിരസം ഉണർത്താൻ കഴിഞ്ഞെന്നു വരികയില്ല. ഭക്തിരസ ത്തിനും അതിന്റേതായ രാഗവും ലയവും ഉണ്ട്. ഇത് തിരിച്ചറിഞ്ഞുകൊ ണ്ടുവേണം ആരാധനാഗാനങ്ങൾ സംവിധാനം ചെയ്യുന്നതിനും ആലപി ക്കുന്നതിനും. ഇന്ന് ഓഡിയോ കാസറ്റുകളുടെ ഒരു പ്രളയം തന്നെ ഉണ്ടാ കുന്നുണ്ടല്ലോ. ഇവയിൽ ജനഹൃദയങ്ങളെ ഭക്തിസാന്ദ്രമായ ശാന്തിയി ലേക്ക് നയിക്കാൻ പാകത്തിലുള്ള എത്ര ഗാനങ്ങൾ അടങ്ങിയിരിക്കുന്നു എന്ന് പരിശോധിച്ചറിയുക തന്നെ വേണം.

ഏകദേശം എട്ടു വർഷങ്ങൾക്കു മുമ്പ് ഒരു ശനിയാഴ്ച രാവിലെ ഗ്രിഗോ റിയോസ് തിരുമേനി ഏതാനും ചില അദ്ധ്യാപകരോടൊപ്പം പഴയസെമി നാരിയിൽ പ്രാതൽ കഴിക്കുകയായിരുന്നു. ഓർത്തഡോക്സ് സെമിനാ രിയോടു ചേർന്നു പ്രവർത്തിക്കുന്ന 'ശ്രുതി'യിൽ (ആരാധനാ സംഗീത വിദ്യാലയത്തിൽ) കുട്ടികൾക്ക് ക്ലാസ്സെടുക്കുന്നതിന് എറണാകുളത്തു നിന്നും ശ്രീ. പി. ജി. ഏബ്രഹാം പടിഞ്ഞാറെതലയ്ക്കൽ വന്നിരുന്നു. തിരുമേനി ഉണ്ടെന്നറിഞ്ഞ് അദ്ദേഹം കാണാനെത്തി. കുശലപ്രശ്നങ്ങൾ ക്കുശേഷം സംസാരം സംഗീതത്തെ സംബന്ധിച്ചായി. തിരുമേനി പറഞ്ഞു: ഏതു ശബ്ദവും തനതായ നാദതരംഗങ്ങൾ (Voice Vibrations) ഉണ്ടാക്കുന്നുണ്ട്. നാദതരംഗങ്ങൾക്ക് തമ്മിൽ ഗുണതരമായ വ്യത്യാസ ങ്ങൾ ഉണ്ട്. ശൃംഗാരരസപ്രധാനമായ ഗാനം ഉളവാക്കുന്ന നാദതരംഗം ഭക്തിരസപ്രധാനമായ ഗാനങ്ങൾ പുറപ്പെടുവിക്കുന്ന നാദതരംഗങ്ങളിൽ നിന്നും ഭിന്നമായിരിക്കുന്നു. ശൃംഗാരരസത്തിനു ചേരുന്ന ലയം ആയിരി ക്കുകയില്ല ഭക്തിരസത്തിനു ചേരുന്നത്. ഭാരതീയ ശാസ്ത്രീയ സംഗീത

ത്തിൽ ഓരോ രസങ്ങൾക്കും അതതിനു ചേരുന്ന രാഗലയ സംവിധാന ങ്ങൾ ക്രമീകരിച്ചിട്ടുണ്ട്. ഒരു ഗാനം രചിക്കുമ്പോഴും, സംവിധാനം ചെയ്യു മ്പോഴും, ആലപിക്കുമ്പോഴും ഈ തത്വം പാലിച്ചിരിക്കണം.

സംഗീതത്തിന് അഞ്ച് ഭാവങ്ങൾ ഉണ്ടെന്നു നമുക്കറിയാം. രാഗം, താളം, സ്ഫുടത, ഭക്തി, ആത്മസമർപ്പണം. ഇവയിൽ ആദ്യത്തെ മൂന്ന് ഭാവ ങ്ങൾ കൊണ്ടുമാത്രം സംഗീതം ഉൽകൃഷ്ടമാകുന്നില്ല. ഭക്തിയും ആത്മ സമർപ്പണവും കൊണ്ടുണ്ടാകുന്ന ആന്തരീയ നില രാഗം, താളം, സ്ഫുടത എന്നിവയോടു ചേർത്തിണക്കിക്കൊണ്ട് ഗാനം ആലപിക്കുമ്പോൾ അത് ജനഹൃദയങ്ങളെ ശക്തമായി സ്വാധീനിക്കുന്നു. കാരണം, ഇത്തരം ഗാന ങ്ങൾ ഉത്ഭവിപ്പിക്കുന്ന നാദതരംഗങ്ങൾക്ക് ഗുണപരമായ മേന്മ ഉണ്ടെ ന്നുള്ളതാണ്. ആദ്യത്തെ മൂന്നു ഭാവങ്ങൾ ചേർന്ന് ഗാനം ആലപിക്കു മ്പോൾ കേൾവിക്കാരെ അത് രസിപ്പിച്ചെന്നു വരാം. എന്നാൽ ഭക്തിയി ലേക്ക് നയിക്കാൻ ഇത്തരം ഗാനങ്ങൾ പര്യാപ്തമാവുന്നില്ല.

ഭക്തിഗാനങ്ങളും, കീർത്തനങ്ങളും മന്ത്രങ്ങളാണ്. മന്ത്രം ആവർത്തിച്ച് ഉരുവിടാനുള്ളതാണ്. കൂടാതെ മന്ത്രം എന്നാൽ 'മനനം ചെയ്യാവുന്നത്' എന്നാണർത്ഥം. മനനം ചെയ്ത് ആവർത്തിച്ചുരുവിട്ട് ദൈവസാന്നിദ്ധ്യം അനുഭവിച്ചറിയുക എന്നുള്ളതാണ് ഭക്തിഗാനങ്ങൾ കൊണ്ടുദ്ദേശിക്കു ന്നത്.

എന്നാൽ കീർത്തനങ്ങൾ എങ്ങനെയും ഉച്ചരിക്കുന്നതുകൊണ്ട് ഈ മന്ത്രസിദ്ധി ലഭിക്കുകയില്ല. ഒരു പ്രത്യേക ലയവും താളവും ശബ്ദ നിലയും (Pitch) സ്വീകരിച്ചുകൊണ്ടു വേണം കീർത്തനങ്ങൾ ഉച്ചരിക്കു വാൻ. ബ്രാഹ്മണമഠങ്ങളിൽ കുട്ടികളെ ഓത്ത് പഠിപ്പിക്കുന്നുണ്ട്. കീർത്ത നങ്ങൾ മന്ത്രങ്ങളായി ഹൃദിസ്ഥമാക്കുക മാത്രമല്ല ഇതുകൊണ്ടുദ്ദേശി ക്കുന്നത്. പ്രത്യേകരീതിയിൽ മുൻപറഞ്ഞ പ്രമാണം അടിസ്ഥാനമാ ക്കിക്കൊണ്ട് കുട്ടികളെ ഉച്ചരിക്കുന്നതിനും കൂടി പഠിപ്പിക്കുകയാണ് ഇതിന്റെ ലക്ഷ്യം. മന്ത്രങ്ങൾ ഉയർന്ന ശബ്ദനില സ്വീകരിക്കുന്നില്ല. അത് തീരെ താഴ്ന്നതുമാവില്ല. ഒരു നിയതമായ നിലയിൽ മന്ത്രങ്ങൾ ഉച്ചരി ക്കുന്നതിലൂടെ ഒരു പ്രത്യേക സവിശേഷതയുള്ള തരംഗങ്ങൾ സൃഷ്ടി ക്കപ്പെടുന്നു. ഇവ കർണ്ണപുടങ്ങളിൽ പതിഞ്ഞ് ഭക്തിരസപ്രധാനമായ അനുരണനം ഉളവാക്കുന്നു. എല്ലാ മതങ്ങളിലും ഭക്തിഗാനങ്ങളും കീർത്ത നങ്ങളും മന്ത്രങ്ങളാണ്. അവ ഉളവാക്കുന്ന മാന്ത്രികതയുടെ അടിസ്ഥാനം സവിശേഷമായ നാദതരംഗങ്ങൾ തന്നെയാകുന്നു. ഇക്കാരണത്താൽ ഭക്തികീർത്തനങ്ങൾ അതിനു ചേരുന്ന രാഗവും ലയവും സ്വീകരിച്ചു കൊണ്ടു വേണം സംവിധാനം ചെയ്യുന്നതിനും, ചൊല്ലുന്നതിനും.

ഭക്തിഗാനങ്ങളെ സംബന്ധിച്ചുള്ള മറ്റൊരു സത്യം, ഭക്തിഗാനങ്ങൾ

ഏതു മതത്തിന്റേതായാലും അത് ഉത്ഭവിപ്പിക്കുന്ന തരംഗങ്ങൾ അടിസ്ഥാനപരമായി ഒരേ ഗുണഗണത്തിൽ പെടുന്നതായിരിക്കും എന്നതാണ്. ഒരു ഭക്തനായ ക്രിസ്ത്യാനിക്ക് മറ്റ് മതങ്ങളിലും സംസ്ക്കാരങ്ങളിലും ഉള്ള യഥാർത്ഥ ഭക്തിപാരമ്പര്യത്തിൽ വരുന്ന ഗാനങ്ങളുടെ ഭക്തിരസം ആസ്വദിക്കാൻ കഴിയും. ഉള്ളടക്കത്തോടു യോജിക്കുന്നില്ലെങ്കിൽപോലും നാദതരംഗങ്ങളുടെ സമാനതയാണ് ഇങ്ങനെയൊരു ആസ്വാദനക്ഷമതക്കുള്ള അടിസ്ഥാനം.

ആധുനിക മനുഷ്യന്റെ അഭിരുചി കണക്കിലെടുത്ത് അയാളുടെ സംതൃപ്തിക്കനുസരണമായി പുതിയ ഭക്തിഗാനങ്ങൾ രചിക്കണമെന്ന് അഭിപ്രായപ്പെടുന്നവരുണ്ട്. ഇതിനെ ശക്തമായി വിമർശിച്ച ആളായിരുന്നു ഗ്രിഗോറിയോസ് തിരുമേനി. ഇത്തരം ഗാനങ്ങൾ താൽക്കാലികമായ സംതൃപ്തി ഉണ്ടാക്കുമെന്നല്ലാതെ സ്ഥായിയായ ഒരു സ്വാധീനവും ജനങ്ങളിൽ ഉണ്ടാക്കുകയില്ലെന്ന് അദ്ദേഹം വാദിച്ചു. എല്ലാ ശിക്ഷണക്രമങ്ങളും തനതായ സംസ്ക്കാരം ഉണ്ടാക്കുന്നുണ്ട്. സംഗീതത്തിന്റെ കാര്യത്തിലും ഇത് ശരിയാണ്. ഓരോ സംഗീതപാരമ്പര്യത്തിനും അതാതിന്റെ സംസ്ക്കാരം ഉണ്ടാകും. ഏതു സംസ്ക്കാരമാണ് ഓരോ വ്യക്തിയിലും അധീശത്വം പുലർത്തുന്നത് എന്നതിനെ ആശ്രയിച്ചിരിക്കും ഗാനങ്ങളോടുള്ള അയാളുടെ സമീപനവും. ഇക്കാരണത്താൽ ഒരു പുതിയ സംഗീതസംസ്ക്കാരം തന്നെ നാം വളർത്തിയെടുക്കേണ്ടിയിരിക്കുന്നു.

ഗാനങ്ങളുടെ സംവിധാനത്തിലും, ആലാപനത്തിലും മാത്രമല്ല രചനയിലും തരംഗങ്ങളുടെ സ്വാധീനം ഉണ്ട്. ഗാനരചയിതാവ് പുറപ്പെടുവിക്കുന്ന തരംഗങ്ങൾ ഗാനത്തിൽ നിലീനമായിരിക്കും. മനസ്സ് ദുർവികാരങ്ങളിൽ നിന്നകന്ന് പൂർണ്ണമായും ദൈവത്തിൽ അർപ്പിച്ച് രചനയിൽ ഏർപ്പെടുന്ന ആൾ പുറപ്പെടുവിക്കുന്ന തരംഗങ്ങൾ ഗാനത്തിൽ നിലീനമായിരിക്കുന്നു. കാലാകാലങ്ങളിൽ പ്രസ്തുത ഗാനം ഉപയോഗിക്കുന്ന ഭക്തനിൽ ഈ തരംഗങ്ങൾ സവിശേഷമായ സ്വാധീനം ഉണ്ടാക്കുന്നുണ്ട്. അങ്ങനെ ഗാനരചനയുടെ തലത്തിലും സംവിധാനതലത്തിലും, ആലാപനതലത്തിലും ഭക്തിക്കു ചേർന്ന വിശുദ്ധി കാത്തുപരിപാലിച്ചെങ്കിൽ മാത്രമേ കീർത്തനങ്ങൾ ഭക്തിരസപ്രധാനമാകുന്നുള്ളു.

# 9

# സ്വാതന്ത്ര്യത്തിന്റെ ആഹ്ലാദം

1968-ൽ മദ്രാസിലെ ഗുരുകുൽ ലൂഥറൻ തിയോളജിക്കൽ കോളജിൽ വച്ച് നടന്ന തെക്കേ ഇൻഡ്യയിലെ വേദശാസ്ത്ര വിദ്യാർത്ഥികളുടെ ഒരു സമ്മേളനത്തിൽ ഓർത്തഡോക്സ് വൈദികസെമിനാരിയെ പ്രതിനിധീകരിച്ച് വിദ്യാർത്ഥിയായിരുന്ന ഞാനും സംബന്ധിക്കുകയുണ്ടായി. സമ്മേളനത്തിന്റെ മുഖ്യ ചിന്താവിഷയം 'ആരാധനയുടെ ദേശീയവൽക്കരണം' എന്നതായിരുന്നു. ഈ നൂറ്റാണ്ടിൽ 60-കളിലും 70-കളിലും ലോകത്തെമ്പാടുമുള്ള എക്യുമെനിക്കൽവേദികളിൽ ഏറെ ചർച്ച ചെയ്യപ്പെട്ടിരുന്ന വിഷയമായിരുന്നു ഇത്. സമ്മേളനത്തിനു പുറപ്പെടുന്നതിനു മുമ്പ് ഗ്രിഗോറിയോസ് തിരുമേനി (അന്ന് ഫാ. പോൾ വർഗീസ്) പ്രസ്തുത വിഷയം സംബന്ധിച്ച് ഓർത്തഡോക്സ് സമീപനമെന്തെന്ന് ഞങ്ങളുമൊത്ത് ചർച്ച ചെയ്യുകയുണ്ടായി. മറ്റു പ്രതിനിധികളെല്ലാം പ്രൊട്ടസ്റ്റന്റ് സെമിനാരികളിൽ നിന്ന് എത്തുന്നവരായിരുന്നു. സമ്മേളനത്തിന്റെ ചിന്താവിഷയം സംബന്ധിച്ച് അവരുടെ കാഴ്ചപ്പാട് എന്തായിരിക്കാമെന്ന് തിരുമേനിക്ക് അറിയാമായിരുന്നു. പ്രസ്തുത വിഷയം സംബന്ധിച്ച് തിരുമേനി പങ്കുവച്ച ഒരു പ്രധാന ആശയം ആദ്യമെ താഴെ കുറിക്കാം.

### ആരാധന ആരാധനയ്ക്കുവേണ്ടി*

ആരാധിക്കുവാൻ വേണ്ടിത്തന്നെയാണ് ആരാധന. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ആരാധന ആരാധനയെത്തന്നെ ലക്ഷ്യമാക്കുന്നു. പൗരസ്ത്യ ആരാധനയെ സംബന്ധിച്ചുള്ള സുപ്രധാന സങ്കല്പങ്ങളിൽ ഒന്നാണിത്. ഗ്രിഗോറിയോസ് തിരുമേനി ഇങ്ങനെ ഊന്നിപ്പറഞ്ഞത് ആരാധന സുവിശേഷ ദൗത്യനിർവഹണത്തെ സഹായിക്കുന്ന ഉപാധിയാകണം എന്ന പാശ്ചാത്യസങ്കൽപ്പത്തെ ഖണ്ഡിച്ചുകൊണ്ടാണ്. ആരാധന മാതൃഭാഷയിലാവണമെന്നതിന് സംശയമൊന്നുമില്ല. എങ്കിലേ ആരാധന സ്വാഭാവികവും സഹജവുമാകുകയുള്ളു. എന്നാൽ അക്രൈസ്തവരെ ക്രിസ്തീയ വിശ്വാസത്തിലേക്ക് ആകർഷിക്കാൻ ലക്ഷ്യമിട്ടുകൊണ്ടാവരുത് ആരാധനയുടെ ദേശീയവൽക്കരണം. അങ്ങനെ വരുന്നപക്ഷം അത് കപടവും വഞ്ചനാപരവുമായിരിക്കും.

ഓർത്തഡോക്സ് സഭകൾ (പ്രത്യേകിച്ചും ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ) അപ്പോസ്തോലിക പാരമ്പര്യം നിലനിർത്തുന്നതിൽ

---

* cf. Paulos Mar Gregorios, *The Joy of Freedom*, Madras: CLS, 1986, pp. 10-11.

വളരെയധികം ശ്രദ്ധിക്കുന്നു. അതേസമയം ആരാധന മാതൃഭാഷയിലാക്കുക മാത്രമല്ല അതതു ദേശത്തിന്റെ സാമൂഹികവും, സാംസ്ക്കാരികവുമായ സവിശേഷതകൾ ആരാധനയിലും ജീവിതത്തിലും സ്വാംശീകരിക്കുകയും ചെയ്തിട്ടുണ്ട്. കോപ്റ്റിക് (ഈജിപ്റ്റ്) ഓർത്തഡോക്സ് സഭ, സിറിയൻ ഓർത്തഡോക്സ് സഭ, അർമ്മീനിയൻ ഓർത്തഡോക്സ് സഭ, എത്യോപ്യൻ ഓർത്തഡോക്സ് സഭ, ഇന്ത്യൻ ഓർത്തഡോക്സ് സഭ, എറിട്രിയൻ ഓർത്തഡോക്സ് സഭ എന്നിവയാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിലെ ആറ് സഭകൾ. ഇവയെല്ലാം തന്നെ പുരാതന സഭകളാണ്. അപ്പോസ്തോലിക കാലത്തോളമെത്തുന്ന ചരിത്രം കോപ്റ്റിക്, സിറിയൻ, ഇന്ത്യൻ ഓർത്തഡോക്സ് സഭകൾക്കുണ്ട്. ചില ചരിത്രപരമായ കാരണങ്ങളാൽ ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ആരാധനാഭാഷ സുറിയാനി ആയിരുന്നിട്ടുണ്ട്. എന്നാൽ കേരളത്തിലെ സാംസ്ക്കാരികവും സാമൂഹികവുമായ പ്രത്യേകതകൾ ഉൾക്കൊണ്ട് തീർത്തും ഒരു ദേശീയസഭയായി ഇന്ത്യൻ ഓർത്തഡോക്സ് സഭ നിലകൊള്ളുകയാണ്. ഒരു വശത്ത് പൂർണ്ണമായും യഹൂദ-ക്രിസ്തീയ പാരമ്പര്യത്തിൽ ഊന്നിനിൽക്കുന്ന വിശ്വാസം, മറുവശത്ത് കേരളീയത്തനിമ വേണ്ടുവോളം പ്രതിഫലിക്കുന്ന ആചാരാനുഷ്ഠാനങ്ങളും ജീവിതസമ്പ്രദായങ്ങളും. ഈ വിധം ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്കുള്ളത്ര ദേശീയത മറ്റൊരു സഭകൾക്കും ഇല്ലെന്നതാണ് യാഥാർത്ഥ്യം.

ആരാധനയുടെ ദേശീയവൽക്കരണത്തിനുവേണ്ടി വാദിക്കുന്ന പ്രൊട്ടസ്റ്റന്റ്, കത്തോലിക്കാ സഭകളുടെ നില അങ്ങനെയായിരുന്നില്ല. ഇപ്പോഴും അങ്ങനെയല്ല. പുറംചട്ടയിൽ ദേശീയ സവിശേഷതകൾ ഉൾക്കൊള്ളിച്ചുകൊണ്ട് ആരാധന പരിഷ്ക്കരിക്കുവാൻ ശ്രമിക്കുന്നുണ്ട്. എന്നാൽ പുരാതനവും പൗരസ്ത്യവുമായ ആരാധനയുടെ അടിസ്ഥാനപ്രമാണങ്ങൾ സ്വാംശീകരിക്കുവാൻ അവയ്ക്ക് കഴിഞ്ഞിട്ടില്ല. ഒരു ഉദാഹരണം പറയാം. ഞാൻ ഈയിടെ ഇന്ത്യയിലെ ഒരു കത്തോലിക്കേതര സെമിനാരി സന്ദർശിച്ചു. അന്നത്തെ സന്ധ്യാരാധന ഭാരതീയ രീതിയിൽ ആണെന്ന് പ്രിൻസിപ്പൽ മുൻകൂട്ടി അറിയിച്ചു. എല്ലാവരും വട്ടത്തിൽ ആരാധനയ്ക്ക് നിലത്ത് പുൽപ്പായിൽ ഉപവിഷ്ടരായിട്ടുണ്ട്. സംഗീതോപകരണങ്ങളായി തബലയും ഹാർമോണിയവും ഉണ്ട്. എന്നാൽ എന്നെ ദുഃഖിപ്പിച്ചത് ഒരു നിലവിളക്കോ മെഴുകുതിരിയോ പ്രസ്തുത ആരാധനയിൽ ഉപയോഗിച്ചു കണ്ടില്ല എന്നതാണ്. സന്ധ്യയിലും പ്രഭാതത്തിലും നിലവിളക്കോ മെഴുകുതിരിയോ മൺചിരാതോ തെളിയിച്ചുകൊണ്ടുള്ള ആരാധനയ്ക്ക് ഒരു പ്രത്യേക സൗന്ദര്യമുണ്ട്. എവിടെയോ നഷ്ടപ്പെട്ടുപോയ, നഷ്ടപ്പെടാനിടയുള്ള ഉൾവെളിച്ചം കൺമുമ്പിൽ തെളിയുമ്പോഴുള്ള ആഹ്ലാദം, സർവ്വ

ലോകത്തെയും അന്ധകാരത്തിൽ നിന്നു പ്രകാശത്തിലേക്കു വിളിച്ചു ണർത്തുന്ന ദിവ്യവെളിച്ചത്തിന്റെ പൊൻകിരണം കണ്ടെത്തുമ്പോഴുണ്ടാ കുന്ന സന്തോഷം - ഈ പ്രതീകാത്മകമായ സത്യം ആവിഷ്ക്കരി ക്കുവാൻ ശക്തമായ ഒരു മാധ്യമം ആരാധനയിൽ വേറൊന്നില്ല. ഇത്തരം അടിസ്ഥാന പ്രമാണങ്ങൾ കണ്ടെത്താനും നിലനിർത്താനും കഴിയാതെ യുള്ള ആരാധനാ പരിഷ്ക്കരണങ്ങൾ പൊള്ളയാണെന്ന കാര്യം മറന്നു കൂടാ. അതുപോലെ തന്നെ ക്രിസ്തീയ ആരാധനയുടെ ഉത്ഭവവും വളർ ച്ചയും എന്തെന്ന് പഠിക്കാതെയും ആരാധനയുടെ അന്തസത്തയിലേക്ക് ആഴ്ന്നിറങ്ങാതെയും നടത്തുന്ന ആരാധനയുടെ ദേശീയവൽക്കരണം അബദ്ധമായിപ്പോകുവാനുള്ള സാദ്ധ്യതകൾ വളരെയുണ്ട്.

ഗ്രിഗോറിയോസ് തിരുമേനി ഒരു കാര്യം പ്രത്യേകം ഉദ്ബോധിപ്പിച്ചത് ഓർക്കുന്നു. ഒരു വശത്ത് ആരാധന ദേശീയമാകണം. എന്നാൽ ക്രിസ്തീയ ആരാധനയുടെ സാർവ്വലൗകികത കൈമോശം വരാനും പാടുള്ളതല്ല. ഉദാഹരണമായി അപ്പവീഞ്ഞുകൾ കാഴ്ചയായി സമർപ്പി ക്കുന്നത് പൂർണ്ണമായും ഇന്ത്യൻ ദേശീയതയ്ക്ക് ചേർന്നതാണെന്നു പറ യുവാൻ നിർവാഹമില്ല. എന്നാൽ ലോകത്തെമ്പാടുമുള്ള ക്രൈസ്തവ സഭകൾ അപ്പവീഞ്ഞുകൾ തന്നെ കാഴ്ചയർപ്പിക്കുന്നതു വഴി ദേശീയ തയെ അതിവർത്തിക്കുന്ന സാർവ്വലൗകികത നിലനിർത്തുകയാണ് ചെയ്യു ന്നത്. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ പല അനുഷ്ഠാനങ്ങളും ഈ നിലയിൽ നിന്നു നോക്കുമ്പോൾ സാർവ്വലൗകികത നിലനിർത്തുന്നതായി കാണുന്നുണ്ട്. അടിസ്ഥാനപരമായി ഇവയെല്ലാം പൗരസ്ത്യമാണ് എന്ന് കാണാൻ കഴിയുന്നുണ്ട്. ഒരു ഭാരതീയന് സ്വാംശീകരിക്കാവുന്ന സങ്കൽപ്പ ങ്ങളാണ് അവയെല്ലാം.

## സ്വാതന്ത്ര്യദീപ്തി

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി അഖിലലോക സഭാ കൗൺസിലിന്റെ അസ്സോസിയേറ്റ് ജനറൽ സെക്രട്ടറിയായിരിക്കുമ്പോൾ പൗരസ്ത്യ ക്രിസ്തീയ ആരാധനയെ സംബന്ധിച്ച് എഴുതിയ സുപ്ര ധാന ഗ്രന്ഥമാണ് "ദ് ജോയ് ഓഫ് ഫ്രീഡം." 1967-ൽ ഇംഗ്ലണ്ടിലും അമേ രിക്കയിലും പ്രസിദ്ധീകരിച്ച പ്രസ്തുത ഗ്രന്ഥത്തിന്റെ ഇന്ത്യൻ പതിപ്പ് 1986-ൽ സി.എൽ.എസ്. (മദ്രാസ്) പ്രസിദ്ധീകരിക്കുകയുണ്ടായി.* കേവലം

---

* മലയാള വിവർത്തനം 'സ്വാതന്ത്ര്യദീപ്തി' എന്ന പേരിൽ ക്രൈസ്തവ സാഹിത്യ സമിതി (തിരുവല്ല) 1972-ലും 1982-ലും 1997-ലും പ്രസിദ്ധീകരിച്ചിട്ടുണ്ട്. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ മലയാള രചനകൾ സമാഹരിച്ച് സോഫിയാ ബുക്സ് പ്രസിദ്ധീകരിച്ച "സ്നേഹം, സ്വാതന്ത്ര്യം, പുതിയ മാനവി കത" എന്ന ഗ്രന്ഥത്തിൽ ഈ പുസ്തകം ഉൾപ്പെടുത്തിയിട്ടുണ്ട്.

80 പേജുകൾ മാത്രം വരുന്ന ഈ ചെറു പുസ്തകം ആരാധനയെ സംബന്ധിച്ച് ഒരു മൗലിക വീക്ഷണം നമുക്കു നൽകുന്നുണ്ട്. തലക്കെട്ടു തന്നെ അർത്ഥഗർഭമാണ്. പൗരസ്ത്യ ആരാധനയുടെ അർത്ഥവും ലക്ഷ്യവും ഈ രണ്ടുമൂന്നു വാക്കുകളിൽ അതിസൂക്ഷ്മമായി സംക്ഷേപിച്ചിരിക്കുന്നു. പിശാച്, പാപം, മരണം എന്നിവയുടെ അടിമത്വത്തിൽ നിന്നുള്ള വിമോചനമാണ് രക്ഷ. അതോടൊപ്പം ക്രിസ്തുവിൽ നമുക്ക് ദൈവസന്നിധിയിലേക്ക് കടന്നുചെല്ലുവാനുള്ള സ്വാതന്ത്ര്യവും കൂടിയാണ് രക്ഷ. മകൻ/മകൾ പിതാവിന്റെ/മാതാവിന്റെ അടുത്തേക്ക് ധൈര്യപൂർവ്വം കടന്നു ചെല്ലുന്ന സ്വാതന്ത്ര്യമാണ് ക്രിസ്തുവിൽ നമുക്ക് ലഭിച്ചിരിക്കുന്ന രക്ഷ. ക്രിസ്തുവിലൂടെ നമുക്ക് ലഭിക്കുന്ന സ്വാതന്ത്ര്യമാണ് രക്ഷയുടെ പൊരുൾ. ഈ സ്വാതന്ത്ര്യത്തിന്റെ ആഹ്ലാഹപ്രകടനമാണ് ആരാധന. ഈ മൗലിക സമീപനം പ്രകാശിപ്പിക്കുന്ന ഒട്ടേറെ അനുഷ്ഠാനങ്ങളും പ്രതീകങ്ങളും പൗരസ്ത്യ ആരാധനയിൽ നാം കണ്ടെത്തുന്നു. ബലിപീഠത്തെ മറയ്ക്കുന്ന തിരശീല തന്നെ ഉദാഹരണമായി എടുക്കാം. ക്രിസ്തുവിന്റെ മരണസമയം യെറുശലേം ദേവാലയത്തിന്റെ മറ നടുവെ ചിന്തിപ്പോയിയെന്ന് രേഖപ്പെടുത്തുന്നുണ്ടല്ലോ (വി. ലൂക്കോസ് 23:45). ചിന്തിപ്പോയ മറ ഓർത്തഡോക്സ് സഭ എന്തുകൊണ്ട് പുനഃസ്ഥാപിച്ചിരിക്കുന്നുവെന്ന് നവീകരണസഭക്കാർ ചോദിക്കാറുണ്ട്. യഥാർത്ഥത്തിൽ ദൈവസിംഹാസനത്തെ മറയ്ക്കാനുള്ളതല്ല തിരശീല. ദൈവസിംഹാസനം ക്രിസ്തുവിൽ നമുക്കായി തുറക്കപ്പെട്ടിരിക്കുന്നുവെന്ന് പ്രതീകാത്മകമായി കാണിക്കുന്നതിനുള്ള സംവിധാനം മാത്രമാണ്. തിരശീല കൂടാതെ മദ്ബഹാ എപ്പോഴും തുറന്നിട്ടിരിക്കുന്നുവെങ്കിൽ ഈ ആശയം നമ്മെ സ്പർശിക്കുകയില്ല. വി. കുർബ്ബാന ആരംഭിക്കുന്നതിനു മുമ്പ് "വെളിവു നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു..." എന്നു തുടങ്ങുന്ന കീർത്തനം ആലപിച്ചുകൊണ്ട് ത്രോണോസിലെ മെഴുകുതിരികൾ തെളിയിക്കുന്നു. കീർത്തനം അവസാനിക്കുമ്പോൾ "ഞങ്ങളുടെ കർത്താവായ യേശുമശിഹാ, നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമ്മോദീസാ മുക്കിയ യോഹന്നാനും ഞങ്ങൾക്കുവേണ്ടി നിന്നോടപേക്ഷിക്കുന്നു. ഞങ്ങളോട് കരുണ ചെയ്യേണമേ" എന്ന് ആചാര്യൻ ഉറക്കെ ചൊല്ലി തുടങ്ങുമ്പോൾ ബലിപീഠത്തിന്റെ മറ നീക്കുകയായി. കർത്തൃസന്നിധിയിലേയ്ക്ക് കടന്നുചെന്ന് അവനോട് മുഖാമുഖം പ്രാർത്ഥിക്കുന്ന അനുഭവം ഈവിധം ശക്തമായി ആവിഷ്ക്കരിച്ചിരിക്കുന്നു.

ദൈവസന്നിധിയിലേയ്ക്ക് ധൈര്യപൂർവ്വം കടന്നുചെന്ന് മാലാഖമാരുടെ ഗണങ്ങളോട് ചേർന്ന് ആരാധിക്കുന്ന സ്വർഗ്ഗീയസമൂഹം എന്ന സങ്കൽപം പൗരസ്ത്യ ക്രിസ്തീയ ആരാധനയുടെ സുന്ദരമായ ഒരു തലമാണ്. ഇത് ശക്തമായി ആവിഷ്ക്കരിക്കുന്ന സന്ദർഭം വി. കുർബ്ബാനയിൽ നമുക്ക്

കാണാൻ കഴിയും. പരസ്പരം സമാധാനം കൊടുത്തു കഴിഞ്ഞ് പുരോഹിതൻ ജനത്തെ ആഹ്വാനം ചെയ്യുന്നത് ശ്രദ്ധിക്കുക: "ഈ നാഴികയിൽ നാമെല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്ത് മശിഹാതമ്പുരാൻ ഇരിക്കുന്ന സ്ഥലമായ മഹോന്നതങ്ങളിൽ ആയിരിക്കണം." ഭൂമി സ്വർഗ്ഗത്തിലേയ്ക്ക് ഉയർത്തപ്പെടുകയും സ്വർഗ്ഗം ഭൂമിയിലേയ്ക്ക് ഇറങ്ങിവരുകയും ചെയ്യുന്ന സുന്ദര മുഹൂർത്തം. തുടർന്ന് മാലാഖമാരുടെ ഗണങ്ങളോട് ചേർന്ന് ദൈവത്തെ "പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ" എന്ന് സ്തുതിച്ചു പുകഴ്ത്തുന്നു. ഈ സന്ദർഭം പുരാതന പാശ്ചാത്യ ആരാധനാക്രമത്തിലും ഉള്ളതു തന്നെയാണ്. എന്നാൽ പൗരസ്ത്യ ആരാധനയിൽ കാണുന്നത്ര ഊന്നൽ പാശ്ചാത്യ ആരാധനയിൽ നൽകിയിട്ടില്ല. റോമൻ ആരാധനക്രമത്തിൽ "നാം നമ്മുടെ ഹൃദയങ്ങളെ ഉയർത്താം" എന്ന് മാത്രമേ കാണുന്നുള്ളു. മുൻ ഉദ്ധരിച്ചപ്രകാരം "യാക്കോബിന്റെ ക്രമ"ത്തിലാകട്ടെ ഈ ആഹ്വാനം കുറെക്കൂടി വിപുലീകരിച്ച് പൗരസ്ത്യ ആരാധന നൽകുന്ന പ്രാധാന്യം സ്പഷ്ടമാക്കുന്നുണ്ട്. ദൈവത്തെ സമീപിക്കുവാനുള്ള സ്വാതന്ത്ര്യം ക്രിസ്തുവിൽ നമുക്ക് ലഭിച്ച ധാരാളമായ കൃപാപ്രവാഹമാണ്. ഈ ഊന്നൽ നവീകരണപ്രസ്ഥാനം വീണ്ടെടുക്കാൻ ശ്രമിച്ചെങ്കിലും അവരുടെ ആരാധനയിൽ അത് വെളിവാകുന്നില്ല. ദൈവവും മനുഷ്യനും തമ്മിൽ അടിസ്ഥാനപരമായി ഒരു അകലമുണ്ടെന്ന പാശ്ചാത്യ സമീപനം നവീകരണസഭകളും തുടർന്നും നിലനിർത്തുന്നുണ്ട്. ദൈവകൃപ പൗരസ്ത്യ സങ്കൽപത്തിൽ സ്വാതന്ത്ര്യത്തോടെ ദൈവസന്നിധിയണയുവാനുള്ള സ്വാതന്ത്ര്യമാണ്, പുത്രത്വത്തിന്റെ അവകാശമാണ്. ഇത് ആരാധനയിലൂടെയാണ് ഒരു ക്രിസ്ത്യാനി അനുഭവിച്ചറിയുക. പൈശാചിക അടിമത്വത്തിൽ നിന്നും വിമോചിക്കപ്പെട്ട് പിതാവിന്റെ ദിവ്യസാന്നിധ്യത്തിലേയ്ക്ക് അടുത്തുവരുന്നതിന്റെ ആഹ്ലാദത്തിന്റെ തുടിപ്പാണ് ആരാധനയിൽ മുഴങ്ങുന്നത്. ഇതാണ് രക്ഷയുടെ സന്തോഷം. ക്രിസ്തീയ ജീവിതത്തിന്റെ മർമ്മവും ഇതു തന്നെ.

# 10

# ആരാധനയും ബോധേതര തലങ്ങളും

നവീകരണസഭകൾ ആരാധനയിൽ പ്രസംഗത്തിന് കൂടുതൽ പ്രാധാന്യം നൽകുന്നുണ്ടല്ലോ. വിശ്വാസിയുടെ ബോധതലത്തെ തൊട്ടുണർത്തി ഉചിതമായ തീരുമാനങ്ങൾ സ്വീകരിക്കുന്നതിനും ജീവിത നടപടികൾ ക്രമീകരിക്കുന്നതിനും പ്രേരിപ്പിക്കുന്നു എന്നതാണ് പ്രസംഗങ്ങളുടെ പ്രത്യേകത. മാതൃസഭയായ റോമൻ കത്തോലിക്കാ സഭയിലെ ആരാധനാ രീതിയോടുള്ള പ്രതിഷേധമായിട്ടായിരുന്നു നവീകരണ സഭകൾ ആരാധനയിൽ പ്രസംഗത്തിന് കൂടുതൽ സ്ഥാനം നൽകാനിടയായത്. റോമൻ കത്തോലിക്കാ സഭയുടെ ആരാധന ചട്ടപ്പടി ചിട്ടപ്പെടുത്തിയതായിരുന്നു. പുരോഹിതന്മാർക്കായിരുന്നു ഏറിയകൂറും പങ്കാളിത്തം. ആരാധനയിൽ ജനങ്ങളുടെ പങ്ക് വളരെ പരിമിതമായിരുന്നു. കർമ്മാനുഷ്ഠാനങ്ങൾക്ക് പ്രമാണങ്ങൾ ഉണ്ട്. പ്രമാണാനുസരണം പൂർത്തീകരിക്കുന്ന കർമ്മങ്ങൾക്ക് ഫലസിദ്ധി ലഭിക്കും. കൂദാശകൾ അർപ്പിക്കുന്ന കാർമ്മികന്റെയോ സ്വീകരിക്കുന്ന വിശ്വാസിയുടെയോ വ്യക്തിപരമായ ഒരുക്കവും വിശ്വാസവും ഇവിടെ കണക്കിലെടുക്കുന്നതേയില്ല. 'എക്സ് ഓപ്പറേ ഓപ്പറാറ്റോ' എന്നാണ് ഈ സമീപനത്തിന് ലത്തീൻ ഭാഷയിൽ പറയുന്നത്. ഇതിൽനിന്നും വ്യത്യസ്തമായി 'എക്സ് ഓപ്പറേ ഓപ്പറേന്റിസ്' എന്ന് നവീകരണസഭകൾ പഠിപ്പിച്ചു. കൂദാശകൾ സ്വീകരിക്കുന്ന വിശ്വാസിയുടെ ആത്മീയതയെ ആശ്രയിച്ചാണ് കൂദാശയുടെ ഫലം എന്നാണ് ഈ ലത്തീൻ പ്രസ്താവത്തിന്റെ അർത്ഥം.

ആനുഷംഗികമായി പറയട്ടെ, ഓർത്തഡോക്സ് സഭകൾ ഈ രണ്ടു സമീപനങ്ങളും അതേപടി സ്വീകരിക്കുന്നില്ല. ഇങ്ങനെയൊരു സംവാദത്തിൽ ഉൾപ്പെടേണ്ട ആവശ്യം ഓർത്തഡോക്സ് സഭകൾക്ക് ഉണ്ടായിട്ടില്ല. എന്നാൽ പാശ്ചാത്യ സഭയിലുണ്ടായ ഈ ചരിത്ര സന്ദർഭങ്ങളിൽ നിന്ന് പാഠങ്ങൾ ഉൾക്കൊള്ളാൻ കഴിയണമെന്ന കാര്യം വിസ്മരിക്കാനും പാടില്ല. കൂദാശകളുടെ അർപ്പണവും അനുഭവവും സംബന്ധിച്ച് ഓർത്തഡോക്സ് സഭകൾ രണ്ടു കാര്യങ്ങൾ ഊന്നിപ്പറയുന്നുണ്ട്. ഒന്ന്, പുരോഹിതരും ജനങ്ങളും അടങ്ങുന്ന വിശ്വാസികളുടെ സമൂഹം ഒന്നായാണ് ബലിയർപ്പിക്കുന്നത്. അതുകൊണ്ട് സഭ ഒന്നായി ബലി അർപ്പണത്തിന് ഒരുങ്ങണം. രണ്ട്, സഭയുടെ പ്രതിനിധിയായി ദൈവമുമ്പാകെ നിൽക്കുവാൻ വിളിക്കപ്പെട്ട പുരോഹിതനിൽ ഈ ഒരുക്കം വിശേഷാൽ ഉണ്ടാവു

കയും വേണം. വി. കുർബ്ബാന ആരംഭിക്കുന്നതിനു മുമ്പുള്ള ഒരുക്ക ശുശ്രൂഷ ഈ രണ്ടു തലങ്ങളും ഭംഗിയായി ചേർത്തിണക്കുന്നുണ്ട്. ഒരുക്കശുശ്രൂഷ (തൂയോബോ) യഥാർത്ഥത്തിൽ കാർമ്മികൻ മാത്രമായി നടത്താനുള്ളതല്ല. രഹസ്യമായി നടത്തണം എന്നും തക്സാ നിർദ്ദേശിക്കുന്നില്ല. സൗകര്യാർത്ഥം പിൽക്കാലത്ത് വന്നുചേർന്ന പതിവാണിത്. ഒരുക്കശുശ്രൂഷയുടെ പ്രാരംഭ പ്രാർത്ഥന കഴിഞ്ഞ് മദ്ബഹായിൽ പ്രവേശിക്കുന്ന പുരോഹിതൻ അപ്പവീഞ്ഞുകൾ സമർപ്പിച്ചുവച്ചശേഷം അനുതാപത്തിന്റെ ക്രമം നടത്തുന്നു (ഇത് തക്സാപ്രകാരം പുരോഹിതനും ജനങ്ങളും ഉൾപ്പെട്ട സഭ മുഴുവനായി നടത്താനുള്ളതാണ്). ആദ്യത്തെ പ്രുമിയോൻ-സെദ്റാ പ്രാർത്ഥനയിൽ സഭ മുഴുവനും അനുതപിച്ച് പ്രാർത്ഥിച്ച് ബലിയർപ്പണത്തിന് ഒരുങ്ങുന്നതായാണ് കാണുന്നത്. പ്രസക്തമായ ഒരു ഭാഗം ഉദ്ധരിക്കട്ടെ. "..... മേലുള്ള നിന്റെ ബലിപീഠത്തിന്മേൽ നുറുങ്ങിയ ഹൃദയത്തോടും താഴ്മയുള്ള ആത്മാവോടും കൂടി വിശിഷ്ടവും ആത്മീയവുമായ ബലികളെ നിനക്ക് ഞങ്ങൾ അർപ്പിക്കുമാറാകണമേ..... ഞങ്ങൾ നിനക്ക് ശ്രേഷ്ഠവും കന്മഷമില്ലാത്തതുമായ ആട്ടിൻകൂട്ടമായി തീരേണമേ...." ഇതോടൊപ്പം പുരോഹിതനു വേണ്ട വിശേഷാൽ ഒരുക്കവും ഊന്നിപ്പറയുന്നുണ്ട്. അനുതാപത്തിന്റെ ക്രമം കഴിഞ്ഞ് അംശവസ്ത്രങ്ങളണിഞ്ഞ് ജീവമേശയുടെ മുമ്പാകെ മുട്ടുകുത്തി "തനിക്കു വേണ്ടി ത്തന്നെ രഹസ്യമായി" പുരോഹിതൻ പ്രാർത്ഥന നടത്തുന്നു. പ്രാർത്ഥന ഇങ്ങനെ തുടങ്ങുന്നു: "മാനുഷികമായ അന്യായങ്ങളെ ക്ഷമിക്കുന്നവനും പാപിയുടെ മരണത്തിൽ ആഗ്രഹമില്ലാത്തവനുമായ സർവ്വശക്തനായ ദൈവമായ കർത്താവേ, നിന്റെ അടുക്കലേയ്ക്ക് ഞാൻ എന്റെ ഹൃദയ കൈകളെ നീട്ടുന്നു. എന്റെയെല്ലാ നിയമലംഘനങ്ങളുടെയും മോചനം നിന്നോടു ഞാൻ യാചിക്കുന്നു. ...." ജീവമേശയുടെ (ത്രോണോസിന്റെ) മുമ്പിലുള്ള പദവി (ദർഗ്ഗാ) യിൽ കയറിനിന്ന് അപ്പവീഞ്ഞുകൾ കൈകളിൽ വഹിച്ച് ആദം മുതൽ ഇന്നയോളമുള്ള സർവ്വ മാനവജാതിയേയും സമർപ്പിച്ച് മദ്ധ്യസ്ഥതയണക്കുന്ന പുരോഹിതന് വിശുദ്ധിയുടെ വിശേഷാൽ ഒരുക്കം ആവശ്യമാണെന്നാണ് ഈ പ്രാർത്ഥന അടിവരയിട്ടു പറയുന്നത്. ഒന്നാമത്, യാഗാർപ്പണത്തിൽ ജനത്തിന്റെ സജീവ പങ്കാളിത്തവും പുരോഹിതനുള്ള പ്രത്യേകസ്ഥാനവും സമതുലിതമായി സൂക്ഷിക്കുന്ന സംവിധാനമാണ് പൗരസ്ത്യ ആരാധനയിലുള്ളത്. രണ്ടാമത്, വി. കുർബ്ബാനാനുഷ്ഠാനവും അനുഭവവും യാന്ത്രികമാവാൻ പാടുള്ളതല്ല. പുരോഹിതനും ജനവും ശുദ്ധീകരിച്ചും സമർപ്പിച്ചും വേണം ജീവമേശയെ സമീപിക്കുവാൻ. അയോഗ്യമായും തന്നെത്താൻ ശോധന ചെയ്യാതെയും കർത്തൃമേശയിൽ നിന്ന് അനുഭവിക്കരുതെന്നുള്ള വിശുദ്ധ പൗലോസ് അപ്പോസ്തോലന്റെ പ്രബോധനത്തിന് ഇങ്ങനെ സഭ വലിയ പ്രാധാന്യം കൽപിക്കുന്നുണ്ട് (1 കൊരി. 11:27-30). റോമൻ കത്തോലിക്കാ

സഭയുടെയും നവീകരണസഭകളുടെയും സമീപനങ്ങൾ സമദൂരത്ത് നിർ ത്തിക്കൊണ്ട് പൗരസ്ത്യസഭകളുടെ വിശ്വാസത്തിന്റെ തനിമ പല കാര്യ ങ്ങളിലെന്നപോലെ ഇക്കാര്യത്തിലും ഞങ്ങൾക്ക് വെളിപ്പെടുത്തിത്തന്നത് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയായിരുന്നു.

ഈ അദ്ധ്യായം തുടങ്ങിവച്ച ആശയത്തിലേക്ക് നമുക്ക് മടങ്ങാം. മധ്യ കാലയുഗങ്ങളിൽ (12 മുതൽ 15 വരെയുള്ള നൂറ്റാണ്ടുകൾ) റോമൻ കത്തോലിക്കാ സഭയിലെ ആരാധനകളും വി. കൂദാശകളും ജീവൻ ചോർന്ന് ജഢിലമായിപ്പോയ കർമ്മാനുഷ്ഠാനങ്ങളായിത്തീർന്നിരുന്നു. വിശ്വാസിയുടെ ബുദ്ധിപരമായ പരിപോഷണം ലഭ്യമാക്കുന്ന ഘടകങ്ങൾ ആരാധനയിൽ നിന്ന് നഷ്ടമായി. ഈ പശ്ചാത്തലത്തിലാണ് നവീകര ണസഭ ആരാധനയിൽ ദൈവവചനപ്രഘോഷണത്തിന് കൂടുതൽ പ്രാധാന്യം നൽകാനിടയായത് എന്ന് ആദ്യ ഖണ്ഡികയിൽ സൂചിപ്പിക്കു കയുണ്ടായി. സഭയുടെ ആരാധനാചരിത്രം പരിശോധിക്കുമ്പോൾ പ്രബോ ധനങ്ങൾക്ക് ആരാധനാമധ്യേ അർഹമായ പ്രാധാന്യം ആദിമകാലം മുതൽ തന്നെ നൽകിയിരുന്നുവെന്നു കാണാം. പിതാക്കന്മാർ നൽകിയ ചില വിലപ്പെട്ട പ്രബോധനങ്ങളാണ് പ്രുമിയോൻ-സെദ്റാകളിലൂടെ സൂക്ഷി ക്കപ്പെട്ടിരിക്കുന്നതെന്നും ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിച്ചി രുന്നു. കിഴക്കൻസഭകളിൽ ഇന്ന് ആരാധനാമധ്യേയുള്ള പ്രബോധനങ്ങ ളുടെ പ്രാധാന്യം കുറഞ്ഞുപോയിരിക്കുന്നത് വീണ്ടെടുക്കേണ്ടതാണെന്ന് ഊന്നിപ്പറഞ്ഞുകൊണ്ടുതന്നെ ഗ്രിഗോറിയോസ് തിരുമേനി സുപ്രധാന മായ ഒരു ചോദ്യം ഉന്നയിക്കുന്നുണ്ട്. പ്രസംഗങ്ങൾ കൊണ്ടു മാത്രം ആധു നിക മനുഷ്യൻ സംതൃപ്തനാണോ? വ്യക്തിത്വത്തിന്റെ എല്ലാ തലങ്ങ ളെയും ഉൾക്കൊള്ളാനും പരിവർത്തനം ചെയ്യിക്കാനും പ്രസംഗങ്ങൾക്കു കഴിയുമോ?

"സ്വാതന്ത്ര്യത്തിന്റെ ആഹ്ലാദം" (ദ് ജോയ് ഓഫ് ഫ്രീഡം, സി.എൽ. എസ്., 1986, പേജ് 6-7) എന്ന ഗ്രന്ഥത്തിൽ ഗ്രിഗോറിയോസ് തിരുമേനി സംക്ഷിപ്തമായി ഉത്തരം നൽകുന്നുണ്ട്. പ്രസംഗങ്ങൾ മനുഷ്യന്റെ ഉപ രിബോധത്തെ മാത്രമേ തൊട്ടുണർത്തുന്നുള്ളു. ബോധത്തിനുമപ്പുറം മനു ഷ്യമനസ്സിന് ആഴമായ തലങ്ങളുണ്ട്. അതുകൊണ്ട് ബോധതലത്തേയും ബോധേതരതലങ്ങളെയും ഒരേസമയം ഉൾക്കൊള്ളുന്ന ഘടകങ്ങൾ ഇഴ ചേർത്തിണക്കുന്ന വിശാലമായ ഒരു സംവിധാനം ആരാധനയിലുണ്ടാ വണം. കവിതയും സംഗീതവും കലകളും ബോധേതരതലങ്ങളെ ഉൾ ക്കൊള്ളാനും തൃപ്തിപ്പെടുത്താനും സഹായിക്കും. ബോധപൂർവ്വമായി നാം സ്വീകരിക്കുന്ന അറിവുകൾ ഉണ്ട്. എന്നാൽ അവയിലും എത്രയോ അധികം നാം ബോധപൂർവ്വമല്ലാതെ സ്വാംശീകരിക്കുന്നു! നമ്മുടെ സങ്കൽ പങ്ങളും സമീപനങ്ങളും ആഗ്രഹങ്ങളും അഭിലാഷങ്ങളും ഏറിയപങ്കും

അബോധതലങ്ങളിൽ നിന്നും ഉയർന്നുവരുന്നു എന്നതാണ് വാസ്തവം. ബോധപൂർവ്വമായ നമ്മുടെ പെരുമാറ്റങ്ങളിലും നമ്മുടെ ആളത്വത്തിൽ ത്തന്നെയും ബോധേതരതലങ്ങളുടെ സ്വാധീനം വളരെ വലുതാണ്. അതു കൊണ്ട്, ബോധേതരതലങ്ങൾ രൂപാന്തരപ്പെടുകയും ശുദ്ധീകരിക്കപ്പെ ടുകയും വേണം. ബോധേതരതലങ്ങളുടെ പ്രാധാന്യം കണക്കിലെടുത്ത് വ്യക്തിത്വത്തിന്റെ സമഗ്രമായ ശുദ്ധീകരണവും രൂപാന്തരവും ലക്ഷ്യം വയ്ക്കാതെയുള്ള ആരാധനാ സമ്പ്രദായം അപൂർണ്ണമായിരിക്കും.

രണ്ടുമൂന്ന് ഉദാഹരണങ്ങൾ കൊണ്ട് ഇതു വ്യക്തമാക്കാൻ ശ്രമിക്കാം. സന്ധ്യയ്ക്ക് ഗൃഹവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്ന വീട്ടമ്മ ദേവാലയത്തിൽ നിന്നും ആരാധനയ്ക്കുള്ള മണിനാദം മുഴങ്ങുന്നത് കേൾക്കുന്നു. ഒരു നിമിഷം ജോലി നിർത്തി നിവർന്നുനിന്ന് കുരിശു വരച്ച് അവർ ദൈവ നാമം ഉരുവിടുന്നു. വേഗംതന്നെ പണിയെല്ലാം പൂർത്തിയാക്കി ദീപം തെളി യിച്ച് സന്ധ്യാരാധനയ്ക്കായി കുടുംബാംഗങ്ങളെ വിളിച്ചുകൂട്ടുന്നു. വേദ പുസ്തകം വായിച്ച് കീർത്തനങ്ങൾ ചൊല്ലി നമസ്ക്കരിച്ച് പ്രാർത്ഥി ക്കുന്നു. മണിനാദം ബാഹ്യേന്ദ്രിയമായ കാതിലാണ് വന്നുപതിച്ചതെന്നും ഉപരിബോധത്തെയാണ് അത് ഉണർത്തിയതെന്നും നമുക്കറിയാം. എന്നാൽ ബോധേതരതലങ്ങളിലെ ഭക്തിഭാവത്തെയാണ് യഥാർത്ഥ ത്തിൽ അത് സ്വാധീനിച്ചത്. മറ്റൊരുദാഹരണം പറയാം. ഉറങ്ങാൻ ശാഠ്യം പിടിക്കുന്ന കുഞ്ഞിനെ അമ്മ ശാസിച്ച് ഉറക്കുകയല്ല, താരാട്ട് പാടി അനു നയിക്കുകയാണ്. താരാട്ടിന്റെ നാദതരംഗങ്ങൾ കുഞ്ഞിന്റെ ബോധേതര തലങ്ങളെ തൊട്ടുതലോടി ശാന്തിയിലേക്കും സുക്ഷുപ്തിയിലേക്കും നയി ക്കുന്നു. ഇവിടെ അമ്മ ആലപിക്കുന്ന ഗാനത്തിന്റെ താളവും ലയവും ഉണ്ടാക്കുന്ന അന്തരീക്ഷം കുഞ്ഞിനെ ശക്തമായി സ്വാധീനിക്കുന്നു.

"ദൈവമേ നീ പരിശുദ്ധനാകുന്നു" എന്ന സ്തുതി വി. കുർബ്ബാന യിൽ ഒരു പ്രസ്താവനയായി പറയുകയല്ല. ഗീതമായി ചൊല്ലുകയാണ്. ഒരു പ്രസ്താവം ബോധപൂർവ്വമായാണ് സ്വാധീനിക്കുന്നതെങ്കിൽ കീർത്ത നങ്ങൾക്ക് അബോധപൂർവ്വമായ സ്വാധീനമുണ്ട്. വായിച്ചു തഴക്കമുള്ള ഒരു വേദഭാഗം വി. കുർബ്ബാനമദ്ധ്യേ ആരാധനയുടെ അന്തരീക്ഷത്തിൽ ചൊല്ലിവായിക്കുന്നത് നമ്മെ അധികം സ്വാധീനിക്കുന്നു. വേദഭാഗത്തിന്റെ ഉള്ളടക്കം മാത്രമല്ല വായനാരീതിയും ഇവിടെ പ്രധാനമാണ്. എല്ലാ മത ങ്ങളും വി. ഗ്രന്ഥങ്ങൾ വെറുതെ വായിക്കുകയല്ല, ചൊല്ലിവായിക്കുക യാണ്. വി. കുർബ്ബാന തന്നെ ചൊല്ലുകയാണല്ലോ. അതെ, വി. കുർബ്ബാന, ചൊൽകാഴ്ച (സ്തോത്രാർപ്പണം) തന്നെ.

# 11

# അതീന്ദ്രിയതയും സാമൂഹികതയും

## അതീന്ദ്രിയത

ഇംഗ്ലീഷിൽ 'transcendence' എന്നതിന് 'അതീന്ദ്രിയത' എന്നാണ് സാധാരണ കൊടുക്കുന്ന വിവർത്തനം. 'അതീന്ദ്രിയത' എന്ന വാക്കിന് ഇന്ദ്രിയങ്ങൾക്ക് അതീതം എന്നാണല്ലോ അർത്ഥം. 'ഇന്ദ്രിയങ്ങൾ' എന്ന വാക്ക് ഇവിടെ ബാഹ്യേന്ദ്രിയങ്ങൾ മാത്രമല്ല അന്തരേന്ദ്രിയങ്ങളുടെ ബോധതലവും കൂടെ ഉൾപ്പെടുന്ന വിശാലമായ അർത്ഥത്തിലാണ് ഉപ യോഗിച്ചിരിക്കുന്നത്. ദൈവം Transcendental Reality, "ഇന്ദ്രിയാതീത പ്രകൃതി" ആണെന്നു പറഞ്ഞാൽ ബാഹ്യേന്ദ്രിയങ്ങൾക്കും (പഞ്ചേന്ദ്രി യങ്ങൾക്കും) അന്തരേന്ദ്രിയങ്ങൾക്കും (ബോധത്തിനും) അതീതനാണെ ന്നാണ് വിവക്ഷിക്കുന്നത്.

ഇന്ദ്രിയാതീതവും ബോധാതീതവുമായ ഒരു അനുഭവതലം ഉണ്ടോ? സിഗ്മണ്ട് ഫ്രോയിഡ് മനസ്സിന് സബോധം, ഉപബോധം, അബോധം എന്നിങ്ങനെ മൂന്നു തലങ്ങളുണ്ടെന്ന് സിദ്ധാന്തിക്കുന്നുണ്ടല്ലോ. എന്നാൽ ബോധാതീതം എന്നൊരു തലമുണ്ടെന്ന് അദ്ദേഹത്തിന് അറിവുണ്ടെന്നു തോന്നുന്നില്ല. ബാഹ്യേന്ദ്രിയങ്ങളുടെയും, ബോധവും ബോധേതരതല ങ്ങളും ഉൾക്കൊള്ളുന്ന അന്തരേന്ദ്രിയങ്ങളുടെയും ലോകമേ സാധാരണ മനുഷ്യന് എത്തിപ്പിടിക്കാൻ കഴിയുന്നുള്ളു. ഇന്ദ്രിയാതീത-ബോധാതീത തലം അവന് തീർത്തും അജ്ഞാതമായിരിക്കുന്നു. എന്നാൽ ഈ അതീ ന്ദ്രിയതലം അനുഭവിച്ചറിയാനുള്ള ജിജ്ഞാസ മനുഷ്യൻ വളരെയധികം പ്രകടിപ്പിക്കുന്ന കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ഹിന്ദുമതം, ബുദ്ധമതം ആദിയായ പൗരസ്ത്യ മതങ്ങളിലെ ധ്യാനരീതികൾ (അതീന്ദ്രിയ ധ്യാനം തുടങ്ങിയവ) സ്വീകരിച്ച് ഈ അനുഭവതലത്തിലേക്ക് കടന്നുചെല്ലാൻ പരിശ്രമിക്കുന്ന ആളുകളുടെ, പ്രത്യേകിച്ച് പാശ്ചാത്യ രുടെ എണ്ണം വർദ്ധിച്ചുവരുന്നുണ്ട്.

ഇന്ദ്രിയങ്ങൾക്കും ബോധത്തിനും അതീതനായ സർവ്വാതീതപ്രകൃ തിയായ ദൈവത്തെ ഇന്ദ്രിയവിധേയരായ നമുക്ക് എങ്ങനെ അനുഭവിച്ച റിയാം? ആ ദിവ്യസന്നിധിയിലേക്ക് നമുക്ക് എങ്ങനെ പ്രവേശിക്കാം? ഇതിന് ഗ്രിഗോറിയോസ് തിരുമേനി നൽകുന്ന ഉത്തരം ശ്രദ്ധേയമാണ്. ദൈവത്തെക്കുറിച്ച് മനഃപൂർവ്വം ബോധവാനാകുന്നതുകൊണ്ട് ദൈവത്തോ ടുള്ള ആഴമായ ബന്ധത്തിലേക്ക് കടന്നുചെല്ലാൻ കഴിയുമെന്നർത്ഥമില്ല. ബോധവാനാണെന്ന അമിതബോധം തന്നെ ബോധാതീതപ്രകൃതിയി

ലേക്ക് കടന്നുചെല്ലുന്നതിന് വിലങ്ങുതടിയായി നിന്നെന്നു വരും. ആധുനിക മനുഷ്യൻ നേരിടുന്ന ഗൗരവമർഹിക്കുന്ന ഒരു പ്രശ്നത്തിലേക്കാണ് ഇവിടെ വിരൽ ചൂണ്ടുന്നത്. യുക്തിയും ബുദ്ധിയും വളർന്നു വലുതായ ആധുനികന് ആവശ്യത്തിലുമധികം സ്വയാവബോധമുണ്ട്. ഇത് അയാൾക്കും ദൈവത്തിനുമിടയിൽ തടസ്സം സൃഷ്ടിക്കുന്നു. എന്നാൽ സാധാരണ മനുഷ്യനിൽ ഈ സ്വയാവബോധം താരതമ്യേന കുറഞ്ഞിരിക്കും. അയാൾക്ക് ദൈവത്തോട് വളരെ വേഗം അടുത്തു ചെല്ലാം.

ഇത് വിശദമാക്കാൻ ഒരനുഭവം പറയാം. ഏതാണ്ട് 75 വയസ്സുള്ള ഒരു വല്യമ്മച്ചിക്ക്, മകന് മക്കളില്ലാതിരുന്ന് പ്രാർത്ഥിച്ചു കിട്ടിയ ഒരു കൊച്ചു മകനുണ്ട്. ഒരുനാൾ കൊച്ചുമകൻ സുഖമില്ലാതെ കിടപ്പിലായി. രോഗം കലശലായി. മരുന്നൊന്നും ഫലിക്കുന്നില്ല. ഒരു രാത്രി കുഞ്ഞിന്റെ ആരോഗ്യനില തീരെ വഷളാകുന്നതു കണ്ട വല്യമ്മച്ചി കുഞ്ഞിനെ കൈകളിലെടുത്ത് ദൈവത്തോടു പ്രാർത്ഥിച്ചു: “കർത്താവേ, കുഞ്ഞിനെ തന്നത് നീയാണല്ലോ. നീ തന്നെ ഇവന് സൗഖ്യം കൊടുക്കണം. നിന്റെ വേലയ്ക്ക് ഞാനിവനെ സമർപ്പിച്ചതാണല്ലോ.” അതിശയകരമായി കുഞ്ഞ് സുഖം പ്രാപിച്ചു. കർത്താവ് സൗഖ്യം നൽകി എന്ന് വല്യമ്മച്ചി പൂർണ്ണമായും വിശ്വസിക്കുന്നു. ലോകത്തിനു മുമ്പിൽ വലിയ വിദ്യയും ബുദ്ധിയുമൊന്നുമില്ലാത്ത, എന്നാൽ ജീവിതത്തിൽ ദൈവം ഇടപെട്ട് പ്രവർത്തിച്ചിട്ടുണ്ടെന്നും ഇന്നും പ്രവർത്തിക്കുന്നുണ്ടെന്നും നേരിൽ കണ്ടറിഞ്ഞ ആ മുത്തശ്ശിയുടെ മനസ്സ് വളരെ ലളിതവും ഋജുവുമാണ്. സ്വയാവബോധം തീരെക്കുറഞ്ഞ് ദൈവകരങ്ങളിൽ വിലയിച്ചുപോയ ഒരു ഹൃദയം അവർക്കുണ്ട്. അവർക്കും ദൈവത്തിനുമിടയിൽ ബുദ്ധിയും യുക്തിയും തീർത്ത മതിൽക്കെട്ടുകളൊന്നുമില്ല.

ഇത്തരം ഒരു ആർജ്ജവത്വവും നേർമ്മയും നേടിയെടുക്കാൻ ആധുനികമനുഷ്യൻ എന്തു ചെയ്യണം? പൗരസ്ത്യസഭകൾ നിർദ്ദേശിക്കുന്നതിതാണ്. നിരന്തരവും സുദീർഘവുമായ സാധനകൾ കൊണ്ടും നിഷ്ഠകൾകൊണ്ടും, മനസ്സിനെയും ശരീരത്തെയും പരുവപ്പെടുത്തിയെടുത്തു മാത്രമേ ദൈവത്തെ അനുഭവിച്ചറിയാൻ കഴിയൂ. പൗരസ്ത്യ സഭകളുടെ ആരാധനാ പാരമ്പര്യം ഈ പാകമാക്കലാണ് ലക്ഷ്യം വയ്ക്കുന്നത്.

ഇന്ന് പ്രചാരത്തിൽ വന്നിരിക്കുന്ന കരിസ്മാറ്റിക് ധ്യാനത്തിന്റെ ഒരു ലക്ഷ്യം ദൈവത്തെ അനുഭവിച്ചറിയുക എന്നതാണല്ലോ. കരിസ്മാറ്റിക് യോഗങ്ങളിൽ ക്രമീകരിക്കുന്ന പ്രസംഗങ്ങളും പാട്ടുകളും ആദ്ധ്യാത്മികമായ ഒരു വികാരാവേഗം ഉണ്ടാക്കുന്നുണ്ട്. അത് ജീവിതത്തെ രൂപാന്തരപ്പെടുത്തുവാൻ കഴിയുന്ന തീരുമാനങ്ങൾ എടുക്കുന്നതിന് ഒരു പരിധിവരെ സഹായിക്കുന്നു. ചിലരുടെ ജീവിതത്തിൽ ഈ പരിവർത്തനം

അധികകാലം നിലനിന്നു കാണുന്നില്ല. മറ്റു ചിലരിൽ അത് സ്ഥായിയായി നിലനിന്നു കാണുന്നുമുണ്ട്. എന്നാൽ ആഴമായ ആദ്ധ്യാത്മികാനുഭവങ്ങളിലേക്ക് പ്രവേശിക്കുന്നതിന് നോമ്പ്, ഉപവാസം, കുമ്പിടീൽ, ദൈവ നാമോച്ചാരണം, കീർത്തനാലാപം, യാമപ്രാർത്ഥനകൾ, രഹസ്യപ്രാർത്ഥനകൾ, വിശുദ്ധ കുർബ്ബാനാനുഭവം എന്നിങ്ങനെ ശരീരമനസ്സുകളെ പാകമാക്കി ദൈവോന്മുഖമാക്കി നിർത്തുന്ന നിഷ്ഠകളും അനുഷ്ഠാനങ്ങളും കൊണ്ട് സംവിധാനം ചെയ്തിരിക്കുന്ന ആരാധനാജീവിതം സഹായകമായിത്തീരുന്നു.

ഇന്ന് ഏറിയപങ്കും ആളുകൾ ഉദ്ദിഷ്ടകാര്യ സാദ്ധ്യങ്ങളെയും പെട്ടെന്നു ലഭിക്കുന്ന വികാരപരമായ അനുഭവങ്ങളെയും ആദ്ധ്യാത്മികാനുഭവങ്ങൾ എന്ന് തെറ്റിദ്ധരിക്കുന്നു. സഭയുടെ ആരാധനാ സംവിധാനം ഇത്തരം അനുഭവങ്ങൾ ലക്ഷ്യംവച്ചുകൊണ്ടുള്ളതാവണമെന്നും വാദിക്കുന്നു. ഇത്, ആഴമുള്ളതും നിലനിൽക്കുന്നതുമായ ആത്മികാനുഭവങ്ങളും, വികാരപരവും താൽക്കാലികവുമായ അനുഭവങ്ങളും തമ്മിലുള്ള അന്തരം അറിയാത്തതുകൊണ്ടാണെന്നു മാത്രമേ പറയുന്നുള്ളൂ.

### സാമൂഹികത

പാശ്ചാത്യ ആരാധന വൈയക്തികമാണെന്നും, പൗരസ്ത്യ ആരാധന സാമൂഹികമാണെന്നും പറയാം. പാശ്ചാത്യ ആരാധന എന്നതുകൊണ്ട് റോമൻ കത്തോലിക്കാ സഭയുടെയും നവീകരണ സഭകളുടെയും ആരാധനാ സമ്പ്രദായങ്ങളാണ് ഉദ്ദേശിക്കുന്നത്. നവീകരണ സഭകളുടെ ആരാധന വ്യക്തിനിഷ്ഠമാണെന്നതിന് വേദപുസ്തകത്തിന്റെ വ്യക്തിപരമായ വ്യാഖ്യാനം തന്നെ ഉദാഹരണമായി എടുക്കാം. നവീകരണസഭകളിൽ കണ്ടുവരുന്ന വൈയക്തികതയുടെ വേരുകൾ മദ്ധ്യകാലയുഗങ്ങളിലെ റോമൻ കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മികതയിൽ തന്നെ കാണാം. തോമസ് എ. കെമ്പിസിന്റെ (1380-1471) 'ക്രിസ്താനുകരണം' തന്നെ ഉദാഹരണം. "ഏകനായി ഏകനോടൊത്തു വാഴുക", ഇതായിരുന്നു തോമസ് എ. കെമ്പിസിനെപ്പോലുള്ള മധ്യകാലയുഗങ്ങളിലെ കത്തോലിക്കാ സഭയുടെ പരിശുദ്ധന്മാരുടെ ആദ്ധ്യാത്മികതയുടെ സവിശേഷത. ക്രിസ്താനുകരണത്തിന്റെ മാഹാത്മ്യവും തോമസ് എ. കെമ്പിസിന്റെ പരിശുദ്ധ ജീവിതവും അംഗീകരിച്ചുകൊണ്ടുതന്നെ ഗ്രിഗോറിയോസ് തിരുമേനി പറയുന്നത്, പൗരസ്ത്യാരാധനയുടെ ആഴമായ സാമൂഹികതലം പ്രസ്തുത കൃതിയിൽ കാണുന്നില്ല എന്നത്രെ.

റോമൻ കത്തോലിക്കാ സഭയിലും നവീകരണസഭകളിലും കൂട്ടായ ആരാധനയുണ്ട്. വിശുദ്ധന്മാരുടെ സംസർഗ്ഗമായി വി. കുർബ്ബാനയെ കാണുന്നുമുണ്ട്. എന്നാൽ പൗരസ്ത്യ സഭയിൽ കാണുന്ന സാമൂഹിക

സങ്കല്പത്തിന്റെ ആഴം പാശ്ചാത്യ സങ്കല്പത്തിലില്ല. പൗരസ്ത്യ സങ്കല്പ ത്തിൽ സ്വർഗ്ഗീയരും ഭൗമികരും ജീവിച്ചിരിക്കുന്നവരും പരേതരും ഉൾക്കൊ ള്ളുന്ന വിശാലമായ ഒരു തലം പ്രാധാന്യം കൊടുത്തു കാണുന്നു. സ്വർ ഗ്ഗവും ഭൂമിയും സർവ്വ പ്രപഞ്ചവും ചേരുന്ന സമഗ്രമായ ഒരു സാമൂഹ്യാ വബോധം പൗരസ്ത്യ ആരാധനയിൽ അനുഭവിച്ചറിയാൻ കഴിയും.

ഗ്രിഗോറിയോസ് തിരുമേനി പാശ്ചാത്യ ആദ്ധ്യാത്മികതയിൽ കാണുന്ന മൗലികമായ ഒരു തെറ്റ് തിരുത്തുന്നതിന് ശ്രമിക്കുന്നുണ്ട്. മുൻ സൂചിപ്പി ച്ചതുപോലെ "ഏകനോടൊത്ത് ഏകനായി" എന്നതാണ് പാശ്ചാത്യ ആദ്ധ്യാത്മികതയുടെ പൊതു സ്വഭാവം. തന്മൂലം ആരാധനയുടെ സാമൂ ഹികവും പ്രാപഞ്ചികവുമായ തലം നഷ്ടമായി. സർവ്വസൃഷ്ടിയുടെയും മദ്ധ്യസ്ഥനായ ക്രിസ്തുവിനോട് ചേർന്ന് സകല മാനവസമൂഹത്തി ന്റെയും പ്രതിനിധിയായി പ്രാപഞ്ചിക ജീവന്റെ പ്രതീകമായ അപ്പവീഞ്ഞു കൾ കാഴ്ചവച്ചുകൊണ്ട് സർവ്വസൃഷ്ടിയേയും ദൈവസന്നിധിയിൽ നന്ദി പൂർവ്വം സമർപ്പിച്ച് സഭ ആരാധിക്കുന്നു. ഇതാണ് പൗരസ്ത്യ സഭയുടെ വി. കുർബ്ബാനയിൽ അധിഷ്ഠിതമായ യോഗാത്മകത (Eucharistic Mysticism). കിഴക്കും പടിഞ്ഞാറുമുള്ള ചില മിസ്റ്റിക്കുകൾ 'ഏകനും ഏകനും തമ്മിലുള്ള ബന്ധം' എന്നാണ് യോഗാത്മകതയെ വിശേഷിപ്പിക്കുന്നത്. ഇതിൽനിന്നും വളരെ വ്യത്യസ്തമായ ഒരു സമീപനമാണ് പൗരസ്ത്യ സഭകൾക്കുള്ളതെന്ന് ഗ്രിഗോറിയോസ് തിരുമേനി "ദ് ജോയ് ഓഫ് ഫ്രീഡം" എന്ന ഗ്രന്ഥത്തിനെഴുതിയ ആമുഖത്തിൽ (പേജ് 11–12 ) ചൂണ്ടി ക്കാട്ടുന്നുണ്ട്. പാശ്ചാത്യ ദൈവശാസ്ത്രജ്ഞന്മാരായ എമിൽ ബ്രൂണർ, കാൾ ബാർത്ത് ആദിയായവർ സുവിശേഷവും യോഗാത്മകതയും പര സ്പരവിരുദ്ധമായി കാണുന്നു. വസ്തു പദാർത്ഥങ്ങളായ അപ്പവീഞ്ഞു കൾ സമർപ്പിച്ചുകൊണ്ടുള്ള വി. കുർബ്ബാനയിൽ അധിഷ്ഠിതമായ യോഗാ ത്മകതയെക്കുറിച്ച് പ്രസ്തുത പണ്ഡിതന്മാർക്ക് ഒന്നുംതന്നെ അറിവി ല്ലെന്നു പറയണം. വി. കുർബ്ബാനയിലൂടെയുള്ള യോഗാത്മകത, സുവി ശേഷത്തിന് എതിരല്ലെന്നു മാത്രമല്ല, സുവിശേഷത്തിന്റെ പൂർണ്ണവും എത്രയും പര്യാപ്തവുമായ പ്രകാശനം തന്നെയെന്ന് ഗ്രിഗോറിയോസ് തിരുമേനി ഊന്നിപ്പറയുന്നു.

ആധുനിക മനുഷ്യന് സ്വയം ഉണ്ടാക്കിയെടുത്ത രണ്ടു ബന്ധനങ്ങളു ണ്ടെന്നാണ് പറയാൻ ശ്രമിച്ചത്. ഒന്ന്, അയാളുടെ യുക്തിയും ബുദ്ധിയും വളർത്തിയെടുത്ത അമിതമായ സ്വയാവബോധമാണ്. രണ്ട്, മനുഷ്യസമൂ ഹത്തിൽ നിന്നും പ്രപഞ്ചത്തിൽ നിന്നും അകന്നുപോയതിന്റെ ഫലമാ യുണ്ടായ ഏകാന്തതയാണ്. ഈ തടവറകളിൽ നിന്ന് പുറത്തുവന്ന് അതീ ന്ദ്രീയവും സാമൂഹികവുമായ തലങ്ങളിലേക്ക് കടന്നുവരാൻ പുരാതനവും പൗരസ്ത്യവുമായ ആരാധനാസംവിധാനം പ്രയോജനപ്പെടുത്തണമെ

ന്നാണ് ഓർത്തഡോക്സ് സഭകൾ നിർദ്ദേശിക്കുന്നത്. ഇത് ശക്തമായി ഉന്നയിക്കാൻ കഴിഞ്ഞുവെന്നതാണ് മാനവസമൂഹത്തിന് ഗ്രിഗോറിയോസ് തിരുമേനി നൽകിയ മഹത്തായ സംഭാവനകളിലൊന്ന്.

## 12

# വസ്തുമാറ്റവും പ്രതീകാത്മക സാന്നിദ്ധ്യവും

വി. കുർബ്ബാനയിൽ അപ്പവീഞ്ഞുകൾ നമ്മുടെ കർത്താവിന്റെ തിരു ശരീരരക്തങ്ങളായി തീരുന്നതെങ്ങനെ? ഇതിന് സഭകൾ പല വിശദീക രണങ്ങളാണ് നൽകുന്നത്. റോമൻ കത്തോലിക്കാ സഭയുടെ നിലപാട് 'വസ്തുമാറ്റം' എന്ന വാക്കിൽ സംക്ഷേപിച്ചിരിക്കുന്നു. നവീകരണ പ്രസ്ഥാനത്തിന്റെ കാലഘട്ടത്തിൽ മാർട്ടിൻ ലൂഥർ (1483-1546) ഇതേ സംബന്ധിച്ചു നൽകുന്ന പ്രബോധനത്തിന്റെ താക്കോൽ വാക്കുകൾ "യഥാർത്ഥ സാന്നിദ്ധ്യം", "വസ്തുവിലുള്ള സാന്നിദ്ധ്യം" എന്നിവയാണ്. ഉൾറിച്ച് സ്വിംഗ്ലിയുടെ ഉപദേശം, 'പ്രതീകാത്മക സാന്നിദ്ധ്യം', എന്ന വാക്കിൽ ചുരുക്കിപ്പറയാൻ കഴിയും. ഈ മൂന്ന് സമീപനങ്ങൾ അൽപ മൊന്ന് വിശദീകരിക്കാൻ ശ്രമിക്കാം.

### വസ്തുമാറ്റം

അപ്പവീഞ്ഞുകൾ കർത്താവിന്റെ ശരീരരക്തങ്ങളായിത്തീരുന്നത് വസ്തുമാറ്റത്തിലൂടെയാണെന്ന് റോമൻ കത്തോലിക്കാ സഭ പഠിപ്പി ക്കുന്നു. അപ്പവീഞ്ഞുകളുടെ നിറം, മണം, രൂപം എന്നിവ ബാഹ്യമായി അതേപടി നിലനിൽക്കുമെങ്കിലും അടിസ്ഥാനപരമായി വസ്തുവിന് മാറ്റം സംഭവിക്കുന്നു. എ.ഡി 1079-ൽ കൂടിയ റോമൻ കൗൺസിലിൽ വെച്ച് കത്തോലിക്കാ സഭ ഈ ഉപദേശം ഔദ്യോഗികമായി അംഗീകരിച്ചു. 1215-ൽ സമ്മേളിച്ച നാലാം ലാറ്ററൻ കൗൺസിൽ ഈ പ്രബോധനം കത്തോലിക്കാ സഭയുടെ അടിസ്ഥാന വിശ്വാസമായി പ്രഖ്യാപിച്ചു. വി. കുർബ്ബാനയിൽ അപ്പവീഞ്ഞുകളുടെ വസ്തുമാറ്റത്തെ സംബന്ധിച്ച് വ്യക്തമായ നിർവചനം ആദ്യമായി നൽകുന്നത് തോമസ് അക്വിനാസ് (1225-1274) ആണ്. അക്വിനാസ് പറയുന്നു: "അപ്പത്തിന്റെ മുഴുവൻ വസ്തുവും ക്രിസ്തുശരീരത്തിന്റെ മുഴുവൻ വസ്തുവായും വീഞ്ഞിന്റെ മുഴുവൻ വസ്തുവും ക്രിസ്തുവിന്റെ രക്തത്തിന്റെ മുഴുവൻ വസ്തു വായും മാറുന്നു."

### യഥാർത്ഥ സാന്നിദ്ധ്യം (വസ്തുവിലുള്ള സാന്നിദ്ധ്യം)

ക്രിസ്തുവിന്റെ യഥാർത്ഥ സാന്നിദ്ധ്യം വി. കുർബ്ബാനയിൽ ഉണ്ടെന്ന് നവീകരണപ്രസ്ഥാനത്തിന്റെ പ്രാരംഭകനായ ലൂഥർ പഠിപ്പിച്ചു. വസ്തു മാറ്റം എന്ന റോമൻ കത്തോലിക്കാ വിശ്വാസം നിരാകരിച്ചുകൊണ്ട് അപ്പ

വീഞ്ഞുകളിൽ ക്രിസ്തുവിന്റെ തേജസ്ക്കരിക്കപ്പെട്ട ശരീരവും രക്തവും ഉൾക്കൊണ്ടിരിക്കുന്നു എന്ന അർത്ഥത്തിൽ വസ്തുവിലുള്ള സാന്നിദ്ധ്യം എന്ന വാക്ക് ലൂഥർ ഉപയോഗിച്ചു.

## പ്രതീകാത്മക സാന്നിദ്ധ്യം

വി. കുർബ്ബാന ക്രിസ്തുവിന്റെ സാന്നിദ്ധ്യത്തിന്റെ പ്രതിരൂപമോ, പ്രതീകമോ ആണെന്നും അതിലൂടെ കർത്താവിന്റെ ശരീരരക്തങ്ങൾ ആണ് നൽകപ്പെടുന്നതെന്ന് വിശ്വസിക്കുന്നവർ ആത്മികമായി (വസ്തുപരമായല്ല) കർത്താവിന്റെ ശരീരരക്തങ്ങളായി അവ ഭക്ഷിക്കുന്നു എന്നും സ്വിംഗ്ലി പഠിപ്പിച്ചു. "ഇതെന്റെ ശരീരം, ഇതെന്റെ രക്തം" എന്ന് കർത്താവ് പറയുന്നതിന്റെ അർത്ഥം, "ഇതെന്റെ ശരീരത്തെ സൂചിപ്പിക്കുന്നു, ഇതെന്റെ രക്തത്തെ സൂചിപ്പിക്കുന്നു" എന്നാണ് അർത്ഥമാക്കേണ്ടതെന്ന് അദ്ദേഹം ഉപദേശിച്ചു. ഈ നിലയിൽ വി. കുർബ്ബാന കർത്താവിന്റെ അന്ത്യഅത്താഴത്തിന്റെ ഓർമ്മ മാത്രമാണെന്നും സ്വിംഗ്ലി വാദിച്ചു.

നവീകരണ പാരമ്പര്യത്തിൽപ്പെട്ട ബഹുഭൂരിപക്ഷം സഭകളും വി. കുർബ്ബാന ക്രിസ്തുവിന്റെ പ്രതീകാത്മക സാന്നിദ്ധ്യമായും വെറും ഒരു ഓർമ്മയായും മാത്രം കണക്കാക്കുന്നു. ഇംഗ്ലണ്ടിലെ നവീകരണസഭയായ ആംഗ്ലിക്കൻ സഭ ക്രിസ്തുവിന്റെ "യഥാർത്ഥ സാന്നിദ്ധ്യം" എന്ന ഉപദേശമാണ് ഔദ്യോഗികമായി നിലനിർത്തുന്നത്. എന്നാൽ ആംഗ്ലിക്കൻ സഭയിൽത്തന്നെ ഒരു വിഭാഗം (ലോ ചർച്ച് പാരമ്പര്യം) സ്വിംഗ്ലിയുടെ ഉപദേശം സ്വീകരിക്കുന്നവരാണ്. ഈ വിഭാഗത്തിൽപ്പെട്ടവരാണ് പത്തൊമ്പതാം നൂറ്റാണ്ടിൽ കേരളത്തിലെ ഓർത്തഡോക്സ് സഭയുമായി ബന്ധപ്പെട്ടത്. ലോ ചർച്ച് പാരമ്പര്യത്തിൽപ്പെട്ട മിഷനറിമാരുടെ സ്വാധീനഫലമായി കേരളത്തിൽ രൂപംകൊണ്ട സി.എം.എസ്., മാർത്തോമ്മാ സഭകളിൽ ഈ വിശ്വാസമാണ് പ്രയോഗത്തിൽ കാണുന്നത്.

ഈ നൂറ്റാണ്ടിന്റെ ആദ്യ പാദത്തിലും മധ്യത്തിലും കേരളത്തിലെ ഓർത്തഡോക്സ് സഭ ആംഗ്ലിക്കൻ സഭയിലെ ഹൈ ചർച്ച് പാരമ്പര്യവുമായി ബന്ധപ്പെടുന്നതിന് ഇടയായിട്ടുണ്ട്. കത്തോലിക്കാ സഭയുടെ വസ്തുമാറ്റം എന്ന സിദ്ധാന്തവും നവീകരണ പാരമ്പര്യത്തിൽ ഇന്നു കൂടുതൽ സ്വീകാര്യമായിത്തീർന്നിരിക്കുന്ന പ്രതീകാത്മക സാന്നിദ്ധ്യം എന്ന ഉപദേശവും നമുക്ക് ഒരുപോലെ അസ്വീകാര്യങ്ങളായിരുന്നു. അതേസമയം ആംഗ്ലിക്കൻ സഭയുടെ ഹൈ ചർച്ച് പാരമ്പര്യം നിലനിർത്തുന്ന "യഥാർത്ഥ സാന്നിദ്ധ്യം" എന്ന ഉപദേശം ഓർത്തഡോക്സ് നിലപാടുമായി അടുത്തുവരുന്നുണ്ടെന്നു ധരിക്കുന്നതിനും അങ്ങനെ പഠിപ്പിക്കുന്നതിനും ഇടയായിട്ടുണ്ട്. ഈ സാഹചര്യത്തിലാണ് വി. കുർബ്ബാനയെ സംബന്ധിച്ച് ഓർത്തഡോക്സ് സഭയുടെ വിശ്വാസം ഗ്രിഗോറിയോസ്

തിരുമേനി വൈദിക വിദ്യാർത്ഥികളായ ഞങ്ങൾക്കു പറഞ്ഞുതന്നത്. അദ്ദേഹം പറഞ്ഞു: "വി. കുർബ്ബാനയെ സംബന്ധിച്ച് മുൻപറഞ്ഞപ്രകാരമുള്ള മൂന്ന് സമീപനങ്ങളും ഓർത്തഡോക്സ് സഭ സ്വീകരിക്കുന്നില്ല. കാരണം അവ ഒന്നുംതന്നെ വി. വേദപുസ്തകത്തിലോ വി. പിതാക്കന്മാരുടെ പ്രബോധനങ്ങളിലോ ഉള്ളവയല്ല. ഒമ്പതാം നൂറ്റാണ്ടു മുതൽ പാശ്ചാത്യ സഭയിൽ വി. കുർബ്ബാനയെ സംബന്ധിച്ച് നടന്ന ചർച്ചയുടെ ഭാഗമാണവ. കിഴക്കൻ സഭകൾ ഈ സംവാദത്തിൽ പങ്കുചേർന്നിട്ടില്ല. മാത്രമല്ല, ആ ഉപദേശങ്ങൾ ഓർത്തഡോക്സ് പാരമ്പര്യത്തോടിണങ്ങുന്നുമില്ല."

അന്ത്യോഖ്യായിലെ വി. ഇഗ്നാത്തിയോസ് (എ.ഡി. 35-107) സ്മിർണയിലെ സഭയ്ക്കെഴുതിയ ലേഖനത്തിൽ വി. കുർബ്ബാന കർത്താവിന്റെ മാംസം എന്നു പരാമർശിക്കുന്നു (7:1). വി. ജസ്റ്റിൻ മാർട്ടിയർ (എ.ഡി. 100-165) വി. കുർബ്ബാന കർത്താവിന്റെ ശരീരരക്തങ്ങൾ എന്നു പറഞ്ഞിരിക്കുന്നു. വി. ഐറേനിയോസ് (എ.ഡി. 130-200) കർത്താവിന്റെ ശരീരരക്തങ്ങൾ ആണ് വി. കുർബ്ബാനയെന്ന് പറയുന്നു. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന നിസ്സായിലെ വി. ഗ്രിഗോറിയോസും (330-395) സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസും (347-407) ഇങ്ങനെ വിശദീകരിക്കുന്നു: അപ്പമെടുത്ത് "ഇതെന്റെ ശരീരം" എന്നും പാനപാത്രം എടുത്ത് "ഇതെന്റെ രക്തം" എന്നുമുള്ള കർത്താവിന്റെ വാക്കുകൾ പുരോഹിതൻ ഉച്ചരിക്കുമ്പോൾ അപ്പവീഞ്ഞുകൾ കർത്താവിന്റെ ശരീരരക്തങ്ങളായി രൂപാന്തരപ്പെടുന്നു. പിതാക്കന്മാരുടെ ഈ പ്രബോധനങ്ങൾ എല്ലാംതന്നെ പുതിയ നിയമത്തിൽ വി. കുർബ്ബാനയെ സംബന്ധിച്ച് പറഞ്ഞിരിക്കുന്നവ തന്നെയാണ്. പാശ്ചാത്യ സഭയിലുണ്ടായ ചർച്ച പൗരസ്ത്യ സഭകളിൽ ഉണ്ടായിട്ടില്ല. വസ്തുമാറ്റം, യഥാർത്ഥ സാന്നിദ്ധ്യം, പ്രതീകാത്മകമായ സാന്നിദ്ധ്യം എന്നീ വിശദീകരണങ്ങൾ കൊണ്ടൊന്നും വിശുദ്ധ കുർബ്ബാനയുടെ മർമ്മം ആവിഷ്ക്കരിക്കാനാവില്ല. ഇത്തരം സംവാദങ്ങൾ കൂടുതൽ അബദ്ധങ്ങൾക്ക് വഴിവയ്ക്കുകയേ ഉള്ളൂ. ഇത് ഉദാഹരിക്കാൻ വി. കുർബ്ബാനയെ സംബന്ധിച്ച് ലൂഥറും സ്വിംഗ്ലിയും തമ്മിൽ നടന്ന ഒരു സംവാദം ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുകയുണ്ടായി. 1529-ൽ ജർമ്മനിയിൽ മാർബുർഗിൽ വച്ച് നടന്ന സംവാദത്തിൽ സ്വിംഗ്ലിയുടെ ഉപദേശം നിരാകരിച്ചുകൊണ്ട് ശക്തമായി മേശയിൽ കൈയടിച്ച് ലൂഥർ പ്രഖ്യാപിച്ചു: "ഇതെന്റെ ശരീരമെന്ന് കർത്താവു പറഞ്ഞ സന്ദർഭം അത് കർത്താവിന്റെ ശരീരമായിത്തീർന്നു." വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നതിൽ നിന്ന് വ്യതിചലിക്കാൻ പാടില്ല എന്നതായിരുന്നു ലൂഥറിന്റെ വാദം. "യഥാർത്ഥ സാന്നിദ്ധ്യം", "വസ്തുവിലുള്ള സാന്നിദ്ധ്യം" എന്നിങ്ങനെ വി. കുർബാനയെ സംബന്ധിച്ച് ലൂഥർ നൽകുന്ന വിശദീക

രണം ഒഴിവാക്കുന്നപക്ഷം ലൂഥറിന്റെ മുൻപറഞ്ഞ സംവാദത്തിലെ നില പാടാണ് ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നതെന്ന് ഗ്രിഗോറിയോസ് തിരുമേനി എടുത്തുപറയുകയുണ്ടായി. വി. കുർബ്ബാനയിൽ അപ്പവീഞ്ഞു കൾ കർത്താവിന്റെ ശരീരരക്തങ്ങളായിത്തീരുന്നു. സുവിശേഷം നൽ കുന്ന ഈ പ്രബോധനത്തിൽ നിന്ന് കുറയ്ക്കാനോ കൂട്ടാനോ പാടില്ല. വാക്കുകൾ കൊണ്ട് വിശദീകരിച്ചും യുക്തി കൊണ്ട് വാദിച്ചും പഠിക്കാ വുന്നതല്ല വിശുദ്ധ കുർബ്ബാനയുടെ മർമ്മം. ആരാധനയിലും അനുഷ്ഠാന ത്തിലും കൂടെ അനുഭവിച്ചറിയുക തന്നെ വേണം.

# 13

# വി. കുർബ്ബാന യാഗമോ?

മുമ്പ് സൂചിപ്പിച്ചിട്ടുള്ളതുപോലെ പൗരസ്ത്യ ക്രിസ്തീയ ചിന്ത, പാശ്ചാത്യ ക്രിസ്തീയ ചിന്തയിൽ നിന്ന് എങ്ങനെ വ്യത്യാസപ്പെട്ടിരിക്കുന്നു എന്ന് ഇഴതിരിച്ച് എടുത്തു കാണിക്കുന്നതിൽ ഗ്രിഗോറിയോസ് തിരുമേനിക്ക് അസാമാന്യമായ പാടവം ഉണ്ടായിരുന്നു. ഏതൊരു വിശ്വാസം സംബന്ധിച്ചും വേദാധിഷ്ഠിതവും പിതാക്കന്മാരുടെ പ്രബോധനങ്ങൾക്കനുസരണവുമായ പൗരസ്ത്യ സഭകളുടെ നിലപാട് എന്തെന്ന് അദ്ദേഹം വ്യക്തമായി മനസ്സിലാക്കിയിരുന്നു. അതേ വിശ്വാസം തന്നെ പാശ്ചാത്യ തത്വശാസ്ത്രത്തിന്റെ പശ്ചാത്തലത്തിൽ പാശ്ചാത്യ സഭകൾ എങ്ങനെ വ്യാഖ്യാനിക്കുന്നു എന്നും അദ്ദേഹം വിശകലനം ചെയ്ത് പഠിച്ചിരുന്നു. ഒരേ വിശ്വാസത്തെക്കുറിച്ച് തന്നെ പൗരസ്ത്യവും പാശ്ചാത്യവുമായ സമീപനങ്ങളിലുള്ള സജാത്യ-വൈജാത്യങ്ങൾ താരതമ്യപ്പെടുത്തി അവതരിപ്പിക്കുക ഗ്രിഗോറിയോസ് തിരുമേനിയുടെ പഠനങ്ങളുടെയും പ്രബോധനങ്ങളുടെയും പ്രത്യേകതയത്രേ.

വി. കുർബ്ബാന യാഗമോ? ഈ ചോദ്യത്തിന് പുരാതനസഭകൾ എല്ലാം തന്നെ 'അതെ' എന്നുത്തരം നൽകുമ്പോൾ നവീനസഭകൾ 'അല്ല' എന്നു പറയുന്നു. പുരാതന സഭകളുടെ കൂട്ടത്തിൽ പ്രധാനമായും കാണുന്നത് റോമൻ കത്തോലിക്കാ സഭയും ഓർത്തഡോക്സ് സഭകളുമാണ്. വി. കുർബ്ബാന യാഗമാണെന്ന് ഈ രണ്ടു സഭകളും പഠിപ്പിക്കുന്നുണ്ടെങ്കിലും അതേ സംബന്ധിച്ച വ്യാഖ്യാനങ്ങൾ ഒരേ വഴിക്കല്ല കാണുന്നത്. നവീകരണ സഭകൾ കത്തോലിക്കാസഭയുടെ വ്യാഖ്യാനത്തോട് വിയോജിച്ചകലുമ്പോൾ അവ ഓർത്തഡോക്സ് സഭയുടെ വ്യാഖ്യാനത്തോട് അടുത്തുവരുന്നു എന്നർത്ഥമില്ല. പാശ്ചാത്യ ചിന്തയുടെ തന്നെ എതിർധ്രുവത്തിൽ സ്ഥാനം പിടിച്ചിരിക്കുന്നു എന്നേയുള്ളു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ വി. കുർബ്ബാന യാഗമാണെന്നു പഠിപ്പിക്കുന്ന റോമൻ കത്തോലിക്കാ സഭയും, വി. കുർബ്ബാന യാഗമല്ല എന്നു പഠിപ്പിക്കുന്ന നവീകരണ സഭകളും ഒരേ പാശ്ചാത്യ ചിന്താസരണിയിൽ തന്നെ രണ്ടു ചേരികളായി തിരിഞ്ഞു നിൽക്കുന്നു എന്നേ മനസ്സിലാക്കാൻ പാടുള്ളു എന്നാണ് ഗ്രിഗോറിയോസ് തിരുമേനിയുടെ പക്ഷം. പൗരസ്ത്യ ക്രിസ്തീയ ചിന്തയുടെ തനിമ കണ്ടെത്താനും നിലനിർത്താനും ഈയൊരു മുന്നറിവ് ഏറെ സഹായിക്കും. ഇതിന് മറ്റൊരു ഉദാഹരണമാണ് മലങ്കര ഓർത്തഡോക്സ് സഭയിൽ ഇന്നും ഏറെക്കുറെ ഔദ്യോഗികമായിത്തന്നെ നിലനിൽക്കുന്ന കൂദാശകളെ സംബന്ധിച്ച നിർവചനവും (definition) അവ

എത്ര എന്നതിനെ സംബന്ധിച്ച ഗണനയും (enumeration). ഇവയ്ക്ക് ആധാരം പാശ്ചാത്യ സഭാപിതാവായ വി. അഗസ്തീനോസ് പഠിപ്പിച്ചതും മദ്ധ്യയുഗങ്ങളിൽ (12 മുതൽ 15 വരെയുള്ള നൂറ്റാണ്ടുകൾ) റോമൻ കത്തോലിക്കാ സഭ വികസിപ്പിച്ചെടുത്തതുമായ കൂദാശകളെ സംബന്ധിച്ച പ്രബോധനമത്രെ. മദ്ധ്യയുഗങ്ങളിൽ റോമൻ കത്തോലിക്കാ സഭയുമായുണ്ടായ ബന്ധത്തിലൂടെ സുറിയാനി പാരമ്പര്യത്തിലേക്ക് ഇത് കടന്നുവന്നു. സുറിയാനി സഭയുമായും കത്തോലിക്കാ സഭയുമായും പാശ്ചാത്യ പാരമ്പര്യത്തിൽത്തന്നെ നിലകൊള്ളുന്ന ആംഗ്ലിക്കൻ (ഹൈ ചർച്ച്) സഭയുമായും നേരിട്ടുള്ള ബന്ധത്തിലൂടെ ഇത് മലങ്കര ഓർത്തഡോക്സ് സഭാവിശ്വാസത്തിന്റെ ഭാഗമായിത്തീരുകയായിരുന്നു. ഇതേ സംബന്ധിച്ച് വിശദമായ ചർച്ച വേണ്ടതാകയാൽ തൽക്കാലം അതിലേക്ക് പ്രവേശിക്കുന്നില്ല. 'വി. കുർബ്ബാന യാഗമോ?' എന്ന വിഷയത്തിലേക്കു തന്നെ മടങ്ങാം.

പാശ്ചാത്യസഭയിലെ നവീകരണത്തിന്റെ പ്രാരംഭകനായ മാർട്ടിൻ ലൂഥർ (ജർമ്മനി) 1520-ൽ വി. കുർബ്ബാന യാഗമാണെന്ന വിശ്വാസം തള്ളിക്കളഞ്ഞു. ഏതാണ്ട് ഇതേ കാലഘട്ടത്തിൽത്തന്നെ (1523-24) സ്വിറ്റ്സർലണ്ടിലെ സുറിച്ചിൽ നവീകരണത്തിന് നേതൃത്വം കൊടുത്ത ഉൾറിക് സ്വിംഗ്ലി വി. കുർബ്ബാന യാഗമാണെന്ന വിശ്വാസം നിരാകരിച്ചു. വി. കുർബ്ബാന കർത്താവ് ഒരിക്കലായി പൂർത്തീകരിച്ച ക്രൂശിലെ യാഗത്തിന്റെ വെറും പ്രതീകവും ഓർമ്മയും മാത്രമാണെന്ന് അദ്ദേഹം വാദിച്ചു. സ്വിറ്റ്സർലണ്ടിൽത്തന്നെ ജനീവയിൽ സഭാ നവീകരണത്തിന് ചുക്കാൻ പിടിച്ച ജോൺ കാൽവിൻ (1536-ൽ) വി. കുർബ്ബാന യാഗമല്ലെന്ന ലൂഥറിന്റെയും സ്വിംഗ്ലിയുടെയും ഉപദേശം പിൻതുടർന്നു. വി. കുർബ്ബാന ക്രിസ്തുവിന്റെ യഥാർത്ഥ സാന്നിദ്ധ്യമാണെന്ന ലൂഥറിന്റെ നിലപാടിനോട് സ്വിംഗ്ലിയെപ്പോലെതന്നെ കാൽവിനും വിയോജിച്ചു. എന്നാൽ വി. കുർബ്ബാന ക്രിസ്തുവിന്റെ യാഗത്തിന്റെ വെറും ഓർമ്മയും പ്രതീകവുമാണെന്ന സ്വിംഗ്ലിയുടെ ഉപദേശം മെച്ചപ്പെടുത്താനെന്നോണം വി. കുർബ്ബാന വിശ്വാസത്തോടെ സ്വീകരിക്കുന്നവരിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം ഉണ്ടെന്ന് കാൽവിൻ പഠിപ്പിച്ചു. കൂദാശകളെക്കുറിച്ച് കാൽവിന്റെ ഈ ഉപദേശത്തിന് Receptionism എന്നു പറയുന്നു. ലൂഥറൻ സഭയും ആംഗ്ലിക്കൻ സഭയും (ഹൈ ചർച്ച് വിഭാഗം) ഒഴിച്ചുള്ള എല്ലാ നവീകരണ സഭാവിഭാഗങ്ങളും കൂദാശകൾ സംബന്ധിച്ച് സ്വിംഗ്ലിയുടെയും കാൽവിന്റെയും ഉപദേശങ്ങൾ സമന്വയിപ്പിച്ച് പഠിപ്പിക്കുന്നതായി കാണാം. സി.എസ്.ഐ. - സി.എൻ.ഐ., മാർത്തോമ്മാ സഭകൾ ഈ സമീപനമാണ് സ്വീകരിക്കുന്നതെന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു. വി. കൂദാശകളെക്കുറിച്ചുള്ള മാർത്തോമ്മാ സഭയുടെ പ്രബോധനത്തിൽ അവ്യക്തതകൾ നിലനിൽക്കുന്നു

എന്നാണ് ലഭ്യമായ രേഖകളുടെ അടിസ്ഥാനത്തിൽ പുറമേനിന്ന് വില യിരുത്താൻ ശ്രമിക്കുന്ന ഒരാൾക്ക് ബോധ്യമാവുക. 'വി. കുർബ്ബാന യാഗമോ' എന്ന ചോദ്യത്തിന് ഉത്തരം അന്വേഷിക്കുമ്പോഴും ഈ അവ്യ ക്തത കാണുന്നുണ്ട്. ഇത് വഴിയേ വിശദമാക്കിക്കൊള്ളാം.

വി. കുർബ്ബാന യാഗമാണെന്ന വിശ്വാസം നവീകരണസഭകൾ നിരാ കരിക്കുന്നതിനിടയാക്കിയ ചരിത്ര സാഹചര്യം, ഈ വിശ്വാസം സംബ ന്ധിച്ച് റോമൻ കത്തോലിക്കാ സഭയിൽ അന്നു നിലവിലിരുന്ന ഉപദേശ ങ്ങൾ ആണെന്നു കാണാം. വി. കുർബ്ബാനയെ സംബന്ധിച്ച് കത്തോ ലിക്കാ സഭ പഠിപ്പിച്ച മൂന്ന് ആശയങ്ങൾ ഇവിടെ എടുത്തു പറയാനുണ്ട്. 1) വി. കുർബ്ബാന യേശുക്രിസ്തുവിന്റെ ക്രൂശിലെ യാഗത്തിന്റെ ആവർത്ത നമാണ് (repetition). 2) വി. കുർബ്ബാനയിൽ കൂദാശാപരമായി സന്നിഹി തനാവുന്ന ക്രിസ്തു ഓരോ കുർബ്ബാനാനുഷ്ഠാനത്തിലും വീണ്ടും വീണ്ടും കൊല്ലപ്പെടുന്നു. 1545-63 വരെ ട്രന്റിൽ വച്ചു കൂടിയ കത്തോലി ക്കാസഭയുടെ സുന്നഹദോസിൽ (Trent Council) നവീകരണോപദേശ ങ്ങൾക്കെതിരെ ശക്തമായ തീരുമാനങ്ങൾ സ്വീകരിക്കുകയുണ്ടായി. ട്രന്റ് സുന്നഹദോസിനുശേഷം ഈ ആശയത്തിന് ധാരാളം വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ട്. ഇവയ്ക്ക് പൊതുവെ Theories of destruction/mactation of Christ in Eucharist (വി. കുർബ്ബാനയിൽ ക്രിസ്തു വധിക്കപ്പെടുന്നതിനെ പ്പറ്റിയുള്ള സങ്കൽപങ്ങൾ) എന്നു പറയുന്നു. ഈ വ്യാഖ്യാനങ്ങളെല്ലാം വി. കുർബ്ബാന യാഗമാണെന്ന വിശ്വാസം കൂടുതൽ സ്പഷ്ടമാക്കുന്ന തിനു പകരം അസ്പഷ്ടമാക്കുന്നതിനേ സഹായിച്ചിട്ടുള്ളു എന്ന് കത്തോ ലിക്കാ സഭാ പണ്ഡിതന്മാർ തന്നെ സമ്മതിക്കുന്നുണ്ട്. 3) വി. കുർബ്ബാന ദൈവത്തെ പ്രസാദിപ്പിക്കാനുള്ള ഒരു കർമ്മമാണ് (Work). കർമ്മങ്ങൾക്ക് നിയതമായ പ്രമാണങ്ങൾ ഉണ്ട്. പ്രമാണങ്ങൾ അനുസരിച്ച് പൂർത്തീക രിക്കപ്പെടുന്ന കർമ്മങ്ങൾക്ക് ഫലസിദ്ധി (Merit) യുണ്ടാവും. അർപ്പിക്കുന്ന കാർമ്മികന്റെയോ സ്വീകരിക്കുന്ന വിശ്വാസിയുടേയോ ഒരുക്കം കണക്കി ലെടുക്കാതെയുള്ള ഒരു യാന്ത്രിക സമീപനം ആണിത്. ഈ ആശയങ്ങ ളോടുള്ള നിഷേധാത്മകമായ പ്രതികരണമായിട്ടു വേണം വി. കുർബ്ബാന യാഗമല്ല എന്ന നവീകരണ സഭകളുടെ നിലപാട് വിലയിരുത്താൻ.

### മാർത്തോമ്മാ സഭയുടെ നിലപാട്

വി. കുർബ്ബാന യാഗമാണോ എന്നതിനെക്കുറിച്ച് മാർത്തോമ്മാസഭ യുടെ നിലപാട് അവ്യക്തമാണെന്ന് മുമ്പ് സൂചിപ്പിക്കുകയുണ്ടായല്ലൊ. വി. കുർബ്ബാന യാഗമാണെന്നും അല്ലെന്നും രണ്ടഭിപ്രായങ്ങൾ മാർ ത്തോമ്മാ സഭയിൽ നിലനിൽക്കുന്നതായി ലഭ്യമായ രേഖകളിലൂടെ വ്യാഖ്യാനിക്കാൻ കഴിയും. മാർത്തോമ്മാ സഭയുടെ തക്സാ കമ്മിറ്റി 1927-ൽ ഏബ്രഹാം മൽപാന്റേതായി ക്രോഡീകരിച്ച നവീകരണാശയ

ങ്ങളിൽ വി. കുർബ്ബാന യാഗമാണെന്ന വിശ്വാസം നിരാകരിക്കുന്നു എന്നതും ഉൾപ്പെടുന്നു എന്നു കരുതാൻ ന്യായമുണ്ട്. കാരണം, കുർബ്ബാന ബലിയാണെന്ന് സ്പഷ്ടമായിപ്പറയുന്ന പല ഭാഗങ്ങളും കുർബ്ബാന തക്സായിൽ നിന്ന് നീക്കിക്കളഞ്ഞിരിക്കുന്നു. ഉദാഹരണമായി, "…. എന്തെന്നാൽ നാം എല്ലാവർക്കുംവേണ്ടി ജീവനുള്ള ബലിയെ സകലത്തിന്റെയും ഉടയവനായ പിതാവാം ദൈവത്തിന് നിരപ്പിലും സമാധാനത്തിലും അണയ്ക്കുന്നു" എന്ന ശുശ്രൂഷകന്റെ പ്രഖ്യാപനം "…. കൃപയും സമാധാനവും സ്തോത്രവുമാകുന്ന ബലിയെ അണയ്ക്കുന്നു" എന്നു തിരുത്തി. "ഈ കുർബ്ബാന അനുഗ്രഹങ്ങളും സമാധാനവും ബലിയും സ്തോത്രവുമാകുന്നു" എന്ന് ജനം ചൊല്ലുന്ന പ്രതിവാക്യം നീക്കിക്കളയുകയും ചെയ്തു. എന്നാൽ ഇവാഞ്ചലിക്കൽ സഭയുമായുണ്ടായ വ്യവഹാരത്തിൽ 1955-ൽ യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്തായ്ക്കും സത്യോപദേശക്കാർക്കുമെതിരെ കെ. എൻ. ദാനിയേൽ കോട്ടയം ഡിസ്ട്രിക്റ്റ് കോടതിയിൽ ഫയൽ ചെയ്ത കേസിൽ ഏബ്രഹാം മൽപാന്റെ നവീകരണാശയങ്ങളിൽ നിന്ന് എതിർകക്ഷികൾ പിന്മാറി സഭയ്ക്ക് ഇതരരായിത്തീർന്നു എന്നു വാദിച്ചു. ഇതിനെതിരെ യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ കോടതിയിൽ സമർപ്പിച്ച പത്രികയിൽ, "കുർബ്ബാന ബലിയല്ലെന്ന് മാർത്തോമ്മാ സഭ വിശ്വസിക്കുന്നില്ല. അത് രക്തം കൂടാത്ത ഒരു ബലിയാണ്" എന്ന് വ്യക്തമാക്കിയിട്ടുണ്ട്. ഇതോടൊപ്പം മാർത്തോമ്മാ സഭയുടെ തക്സാക്കമ്മിറ്റി ഏബ്രഹാം മൽപാന്റെ നവീകരണാശയങ്ങളുടെ ഭാഗമായി പൂർണ്ണമായും തള്ളിക്കളയുന്ന രണ്ടാശയങ്ങളുണ്ട്. 1) വി. കുർബ്ബാനയിൽ ഒരർത്ഥത്തിലും ക്രിസ്തു യാഗമായി വധിക്കപ്പെടുന്നില്ല. 2) വി. കുർബ്ബാന കാൽവറിയിലെ ബലിയുടെ ആവർത്തനമാണെന്ന വിശ്വാസം നിരാകരിക്കുന്നു. എന്നാൽ വി. കുർബ്ബാന ബലിയല്ലെന്ന് എങ്ങും തറപ്പിച്ചു പറയുന്നുമില്ല. ഇതിൽ നിന്നും ഉരുത്തിരിയുന്ന മൂന്നുനാലു സംഗതികൾ കുറിക്കട്ടെ.

1) വി. കുർബ്ബാന ബലിയല്ല എന്നു മാർത്തോമ്മാ സഭ പഠിപ്പിക്കുന്നില്ല.

2) എന്നാൽ റോമൻ കത്തോലിക്കാ സഭ പഠിപ്പിച്ചിരുന്നവിധം വി. കുർബ്ബാന കാൽവരിയിലെ ബലിയുടെ ആവർത്തനമാണെന്നും ഓരോ കുർബ്ബാനയിലും ക്രിസ്തു യാഗമായി വധിക്കപ്പെടുന്നു എന്നുമുള്ള ആശയങ്ങൾ മാർത്തോമ്മാ സഭ നിരാകരിക്കുന്നു.

3) "ജീവനുള്ള ബലി" എന്നിങ്ങനെയുള്ള പദപ്രയോഗങ്ങൾ തക്സായിൽത്തന്നെയുള്ള "രക്തരഹിതമായ ബലി" എന്ന ആശയത്തിന് വിരുദ്ധമായിക്കണ്ട് അത് ഒഴിവാക്കാനാവാം തക്സായിൽ തിരുത്തലുകൾ വരുത്തിയത്.

4) ഇതിനെല്ലാം ഉപരി പാശ്ചാത്യ നവീകരണപ്രസ്ഥാനത്തിന്റെ പരിപ്രേക്ഷ്യത്തിലൂടെ സുറിയാനി ആരാധനാക്രമത്തെ വിലയിരുത്താനുള്ള ശ്രമത്തിന്റെ ഭാഗമായും കൂടെ വേണം തക്സായിൽ വരുത്തിയ തിരുത്തലുകൾ കണക്കാക്കുവാൻ.

ഇത്രയും സുദീർഘമായിപ്പറഞ്ഞത് പശ്ചാത്തല വിവരണം മാത്രമേ ആവുന്നുള്ളു. മേൽ വിവരിച്ച പാശ്ചാത്യ സഭാ സംവാദങ്ങളിൽ ഉൾപ്പെടാതെ നിൽക്കുന്ന പൗരസ്ത്യ സഭകൾക്ക് വി. കുർബ്ബാന യാഗമാകുന്നു എന്ന വിശ്വാസം സംബന്ധിച്ച് തനതായ ഒരു കാഴ്ചപ്പാടുണ്ട്. വി. വേദപുസ്തകത്തെ അടിസ്ഥാനമാക്കിയും പിതാക്കന്മാരുടെ പ്രബോധനങ്ങളെ ആശ്രയിച്ചും ഗ്രിഗോറിയോസ് തിരുമേനി വ്യക്തമാക്കിത്തന്ന ആശയങ്ങൾ അടുത്ത അദ്ധ്യായത്തിൽ വിശദീകരിച്ചു കൊള്ളാം.

# 14

# യാഗവും യോഗവും

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി വി. കൂദാശകളെക്കുറിച്ചു പൊതുവേയും വി. കുർബ്ബാനയെപ്പറ്റി പ്രത്യേകമായും പഠിപ്പിക്കുമ്പോൾ ഊന്നിപ്പറയുന്ന വാക്കുകളാണ് 'പങ്കാളിത്തം' (Participation), 'സംബന്ധം' (Communion) എന്നിവ. യേശുക്രിസ്തു ക്രൂശിന്മേൽ ഒരിക്കലായി സ്വയം അർപ്പിച്ച യാഗത്തിലുള്ള പങ്കാളിത്തവും സംബന്ധവുമാണ് വി. കുർബ്ബാന. പങ്കാളിത്തം, സംബന്ധം എന്നീ വാക്കുകൾക്ക് തുല്യമായി പുതിയനിയമത്തിന്റെ മൂലഭാഷയായ ഗ്രീക്കിൽ ഉപയോഗിച്ചിരിക്കുന്ന പദം 'കൊയ്നോണിയ' (Koinonia) എന്നത്രെ. ഇന്നു നാം ഉപയോഗിച്ചുകൊണ്ടിരിക്കുന്ന മലയാള വേദപുസ്തകത്തിൽ 'കൂട്ടായ്മ' എന്നാണ് ഈ പദത്തിനു കൊടുത്തിരിക്കുന്ന വിവർത്തനം. പലർ കൂടി വരുന്നതാണ് കൂട്ടായ്മ. കൊയ്നോണിയ എന്ന പദത്തിൽ കൂട്ടായ്മ എന്നൊരാശയം ഉൾക്കൊള്ളുന്നുണ്ടെങ്കിലും ശരിയായ അർത്ഥം അതല്ല. പൊതുവിലേക്ക് പകർന്നുകൊടുത്തും പൊതുവിൽ നിന്ന് പങ്കിട്ടനുഭവിച്ചുംകൊണ്ടുള്ള പരസ്പര സംസർഗ്ഗവും, സംബന്ധവും സംയോഗവുമാണ് കൊയ്നോണിയ. പകർന്നു കൊടുക്കുക എന്ന വാക്കിൽ അർപ്പണം (Offering) അല്ലെങ്കിൽ യാഗം (Sacrifice) എന്ന ആശയം അടങ്ങിയിട്ടുണ്ട്. ഒന്നിച്ചു പകർന്നുകൊടുത്തും പങ്കിട്ടനുഭവിച്ചും കൊണ്ടുണ്ടാകുന്ന പാരസ്പര്യത്തിൽ യോഗം (Communion) എന്ന ആശയവും അടങ്ങിയിരിക്കുന്നു. അങ്ങനെ യാഗവും യോഗവും ചേർന്നുവരുന്ന സങ്കൽപമാണ് കൊയ്നോണിയ.

സുറിയാനിയിൽ "ശൗത്തോഫൂതോ" എന്ന പദമാണ് 'കൊയ്നോണിയ'യ്ക്ക് തത്സമമായി നല്കിയിരിക്കുന്നത്. പങ്കാളിത്തം, സംബന്ധം എന്നീ അർത്ഥങ്ങൾ തന്നെയാണ് ഈ സുറിയാനിപദത്തിനുള്ളത്. 1. കൊരി. 10:16-ൽ നാം വായിക്കുന്നു: "നാം അനുഗ്രഹിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുവിന്റെ രക്തത്തിന്റെ സംബന്ധം (പങ്കാളിത്തം) അല്ലയോ? നാം നുറുക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തിന്റെ സംബന്ധം (പങ്കാളിത്തം) അല്ലയോ?" ഈ വാക്യത്തിൽ കാണുന്ന 'സംബന്ധം' എന്ന പദം ഗ്രീക്കു മൂലത്തിൽ "കൊയ്നോണിയ" എന്നും സുറിയാനിയിൽ 'ശൗത്തോഫൂതോ' എന്നുമത്രെ. ഇതിന് മലയാള വേദപുസ്തകത്തിൽ കൊടുത്തിരിക്കുന്ന 'കൂട്ടായ്മ' എന്ന വിവർത്തനം ഭാഷാപരമായി അപര്യാപ്തവും ആശയപരമായി ദുർബലവുമാണെന്ന് ഗ്രിഗോറിയോസ് തിരുമേനി പഠിപ്പിക്കുന്നു. 'സംബന്ധം' എന്നതിന് മലയാള

ത്തിൽ 'വിവാഹം' എന്ന അർത്ഥവുമുണ്ടെന്ന് തിരുമേനി ചൂണ്ടിക്കാണി ച്ചത് ഇപ്പോഴും ഓർക്കുന്നു. വിവാഹം രണ്ടു വ്യക്തികളുടെ വെറും കൂട്ടാ യ്മയല്ല. 'സംബന്ധം' തന്നെയാണ്. ആത്മശരീരമനസ്സുകളുടെ സംയോഗ (Communion) മാണ്. "കൊയ്നോണിയ" എന്ന പദത്തിന്റെ അർത്ഥം ഗ്രീക്കുഭാഷാ നിഘണ്ടു വിവരിക്കുമ്പോൾ, ഗ്രീക്ക് വ്യവഹാരഭാഷയിൽ പൊതുവെ ഉപയോഗിച്ചിരുന്ന വാക്കാണതെന്ന് എടുത്തു പറയുന്നു. ചുരു ക്കത്തിൽ ഗ്രീക്കിൽ, "കൊയ്നോണിയ" എന്നും സുറിയാനിയിൽ "ശൗത്തോഫൂതോ" എന്നും മലയാളത്തിൽ 'സംബന്ധം' (പങ്കാളിത്തം) എന്നും പറയുമ്പോൾ പരസ്പരബന്ധത്തിന്റെ ആഴമായ അനുഭവമാണ് അർത്ഥമാക്കുന്നത്. വി. കുർബ്ബാനയുടെ സന്ദർഭത്തിൽ ഈ വാക്കുക ളുടെ പൊരുൾ ഒരേ കർത്തൃമേശയിൽ നിന്ന് പങ്കിട്ടനുഭവിക്കുന്ന വിശ്വാ സികൾ യേശുക്രിസ്തുവിന്റെ യാഗത്തിലും, യാഗത്തിലൂടെ ക്രിസ്തു പകർന്നു നൽകുന്ന തന്റെ ശരീരരക്തങ്ങളിലും പങ്കാളികളാവുകയും അതുവഴി ക്രിസ്തുവിനോടും പരസ്പരവും സംയോജിക്കപ്പെടുകയും ചെയ്യുന്നു എന്നത്രേ.

സുറിയാനി ആരാധനയിൽ "ശൗത്തോഫൂതോ" എന്ന പദം നാമരൂപ ത്തിലും ക്രിയാരൂപത്തിലും ധാരാളം ഉപയോഗിച്ചു കാണുന്നു. സുറിയാ നിയിൽ വി. കുർബ്ബാനയ്ക്കു പകരം ഉപയോഗിക്കുന്ന മറ്റൊരു പ്രധാന പദം വി. രഹസ്യങ്ങൾ എന്നാണല്ലോ. സുറിയാനി കുർബ്ബാന തക്സാ യിൽ "വിശുദ്ധ രഹസ്യങ്ങളിലുള്ള സംബന്ധം" എന്ന് വി. കുർബ്ബാനയി ലുള്ള പങ്കാളിത്തത്തിന് ആവർത്തിച്ചുപയോഗിക്കുന്നു. ഉദാഹരണമായി വി. കുർബ്ബാനയിൽ സ്ഥാപനവചനത്തിനുശേഷം "എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്യുവിൻ" എന്ന കർത്തൃനിർദ്ദേശം (ലൂക്കോ. 22:19) ഇങ്ങനെ വിവരിച്ചു പറഞ്ഞിരിക്കുന്നു. "ഈ രഹസ്യത്തിൽ നിങ്ങൾ സംബന്ധി ക്കുമ്പോൾ ഇതനുഷ്ഠിച്ചുകൊണ്ട്, ഞാൻ വരുന്നതുവരെ എന്റെ മരണ ത്തെയും പുനരുത്ഥാനത്തെയും സ്മരിച്ചുകൊൾവിൻ" (മാർ യാക്കൂ ബിന്റെ ക്രമം). വി. കുർബ്ബാനയിലുള്ള സംബന്ധത്തിനു മാത്രമല്ല പരി ശുദ്ധ മാതാവിന്റെയും പരിശുദ്ധന്മാരുടെയും പരിശുദ്ധകളുടെയും ഓർമ്മ യിലുള്ള പങ്കാളിത്തത്തിനും "ശൗത്തോഫൂതോ" എന്ന സുറിയാനി പദം തന്നെ ഉപയോഗിക്കുന്നുണ്ട്. ഉദാഹരണമായി "മാതൃ വിശുദ്ധ സ്മൃതി സംബന്ധം നൽകുക നാഥാ" (നാഥാ നിന്റെ മാതാവിന്റെയും നിന്റെ പരിശുദ്ധരുടെയും ഓർമ്മയിൽ ഞങ്ങളെ സംബന്ധിപ്പിക്കേണമേ) എന്നു തുടങ്ങുന്ന പ്രാർത്ഥനാഗാനം ശ്രദ്ധിക്കുക. 'സംബന്ധം' എന്ന പദത്തിന് ആഴവും വിപുലവുമായ അർത്ഥമുണ്ടെന്നാണ് ഈ പഠനം വ്യക്തമാക്കു ന്നത്. ആരാധനയിലൂടെ, ഇക്കാലത്തിലും ലോകത്തിലും ജീവിക്കുന്ന സഭ, രണ്ടായിരം വർഷങ്ങൾക്കു മുമ്പ് കർത്താവ് പൂർത്തീകരിച്ച യാഗ

ത്തിൽ പങ്കുകൊള്ളുകയും ക്രിസ്തുവിനോടും തന്റെ പരിശുദ്ധന്മാരോടുമുള്ള സംബന്ധത്തിലേക്ക് പ്രവേശിക്കുകയും ചെയ്യുന്നു.

വി. കുർബ്ബാന യാഗമാണെന്ന പ്രബോധനം പുതിയനിയമകാലം മുതൽ തന്നെ സഭയിൽ ഉണ്ടായിരുന്നു. “ഡിഡാക്കേ” എന്ന പേരിൽ രണ്ടാം നൂറ്റാണ്ടിൽ സമാഹരിക്കപ്പെട്ട “പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ പ്രബോധനം” എന്ന ഗ്രന്ഥത്തിലും (14:1-3) റോമിലെ എപ്പിസ്ക്കോപ്പാ ആയിരുന്ന വി. ക്ലിമീസ് ഒന്നാം നൂറ്റാണ്ടിന്റെ അവസാനത്തോടെ എഴുതിയ ‘കൊരിന്ത്യർക്കുള്ള ഒന്നാം ലേഖന’ത്തിലും (44:4) രണ്ടാം നൂറ്റാണ്ടിന്റെ അവസാനത്തോടെ വി. ഐറേനിയോസ് എഴുതിയ “വേദവിപരീതികൾക്കെതിരെ” എന്ന ഗ്രന്ഥത്തിലും (4:17; 5:4; 18:2) വി. കുർബ്ബാന യാഗമാണെന്ന് വ്യക്തമായ പരാമർശമുണ്ട്.

ക്രൂശീകരണത്തിന്റെ തലേരാത്രിയിൽ വി. കുർബ്ബാന സ്ഥാപിച്ചുകൊണ്ട് “ഇത് നിങ്ങൾക്കുവേണ്ടി നൽകുന്ന എന്റെ ശരീരം” എന്നും “നിങ്ങൾക്കുവേണ്ടി ചൊരിയുന്ന എന്റെ രക്തത്തിലെ പുതിയനിയമം” എന്നും പ്രസ്താവിക്കുമ്പോൾ (ലൂക്കോ. 22:19-20) വി. കുർബ്ബാനയുടെ യാഗപരമായ പ്രാധാന്യം സ്പഷ്ടമാവുന്നുണ്ട്. കർത്താവിന്റെ അന്ത്യ അത്താഴം യഹൂദന്മാരുടെ പെസഹാപെരുനാളിനോട് ബന്ധിച്ചു വരുന്നതു തന്നെ വി. കുർബ്ബാന യാഗമാണെന്നതിലേക്ക് വിരൽ ചൂണ്ടുന്നു. “നമ്മുടെ പെസഹാ കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു; ക്രിസ്തു തന്നെ” എന്ന് പരിശുദ്ധനായ പൗലോസ് ശ്ലീഹായും (1 കൊരി. 5:7) പറയുന്നുണ്ടല്ലോ. വി. കുർബ്ബാനയുടെ സ്ഥാപനവചനത്തിൽ കാണുന്ന “ശരീരം”, “രക്തം” എന്നീ പദങ്ങൾ യാഗസന്ദർഭത്തിൽ നിന്ന് വരുന്നവയാണ്. ക്രൂശിൽ ഖണ്ഡിക്കപ്പെട്ട ശരീരം യാഗശരീരവും ചിന്തിയ രക്തം യാഗരക്തവുമാണ്. ഇതേ ശരീരരക്തങ്ങൾ തന്നെ വി. കുർബ്ബാനയിൽ കർത്താവ് നമുക്കു പങ്കിട്ടു നൽകുന്നു. “ഈ പാനപാത്രം നിങ്ങൾക്കുവേണ്ടി ചൊരിയുന്ന എന്റെ രക്തത്തിലെ പുതിയനിയമം ആകുന്നു” എന്ന പ്രസ്താവം സീനായിൽ വെച്ച് ദൈവം മോശ മുഖാന്തിരം യിസ്രായേൽ ജനവുമായി ചെയ്ത പഴയനിയമത്തെ (ഉടമ്പടി) അനുസ്മരിപ്പിക്കുന്നു. പുറ. 24:5-9 ൽ കാണുന്നപ്രകാരം മോശ യാഗമർപ്പിച്ചശേഷം രക്തമെടുത്ത് യാഗപീഠത്തിന്മേലും ജനത്തിന്മേലും തളിച്ചു. ജനത്തിന്മേൽ തളിച്ചുകൊണ്ട് “യഹോവ നിങ്ങളോട് ചെയ്തിരിക്കുന്ന നിയമത്തിന്റെ രക്തം ഇതാ” എന്നു പറഞ്ഞു. പഴയനിയമ യാഗത്തിന്റെ സ്ഥാനത്ത് കർത്താവ് സ്ഥാപിച്ച പുതിയനിയമയാഗമാണ് വി. കുർബ്ബാന. ആദ്യത്തേത് രക്താർപ്പിതബലിയെങ്കിൽ രണ്ടാമത്തേത് രക്തരഹിത ബലിയാകുന്നു. ആദ്യത്തേത് ആവർത്തിക്കുന്ന ബലിയെങ്കിൽ രണ്ടാമത്തേത് ഒരിക്കലായി അർപ്പിച്ച ക്രിസ്തുവിന്റെ ക്രൂശിലെ ബലിയുടെ പുനരാവിഷ്ക്കാരവും (Re-

presentation) സഭയ്ക്ക് എക്കാലവും ആ തിരുബലിയിലുള്ള പങ്കാളിത്തവും സംബന്ധവും (Participation and Communion) ആകുന്നു.

വി. കുർബ്ബാന ക്രിസ്തുവിന്റെ യാഗത്തിലുള്ള പങ്കാളിത്തമാണെന്ന് പറയുമ്പോൾത്തന്നെ അത് നമ്മുടെ തന്നെ യാഗാർപ്പണം കൂടെയാണെന്ന് മനസ്സിലാക്കണം. ഒരുക്കശുശ്രൂഷയിൽ പൂജാപാത്രങ്ങൾ കൈകളിൽ വഹിച്ചുകൊണ്ട്, "ദൈവമേ, നീ കുർബ്ബാന (യാഗം, കാഴ്ച) യാകുന്നു. നിനക്കു ഞങ്ങൾ കുർബ്ബാന അർപ്പിക്കുകയും ചെയ്യുന്നു" എന്നു പ്രാർത്ഥിക്കുന്നുണ്ടല്ലോ. ഇവിടെ "ദൈവമേ" എന്നു സംബോധന ചെയ്യുന്നത് പുത്രനാം ദൈവത്തെയാണ്. ലോകം മുഴുവനും വേണ്ടി സ്വയം യാഗമായി അർപ്പിച്ച പുത്രൻതമ്പുരാന് അപ്പവീഞ്ഞുകളിലൂടെ നാം നമ്മെത്തന്നെ യാഗമായി അർപ്പിക്കുന്നു. പിഴവുകളും പോരായ്മകളുമുള്ള നമ്മുടെ യാഗത്തെ പൂർണ്ണവും പരിശുദ്ധവുമായ തന്റെ തന്നെ ശരീരരക്തങ്ങളായി നമുക്ക് തിരികെ നൽകുന്നു. പൂജാപാത്രങ്ങൾ കൈകളിൽ വഹിച്ചുകൊണ്ട് മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നതിനു മുമ്പായി പൂജാപാത്രങ്ങളിന്മേലുള്ള മൂടികൾ നീക്കിക്കൊണ്ടു ചൊല്ലുന്ന പ്രാർത്ഥന വി. കുർബ്ബാനയുടെ ഈ യാഗസങ്കൽപം വ്യക്തമാക്കുന്നതാണ്. "ലോകം മുഴുവന്റെയും പാപപരിഹാരത്തിനും രക്ഷയ്ക്കും വേണ്ടി തന്റെ പിതാവിന് സ്വീകാര്യബലിയായി സ്വയം സമർപ്പിച്ച വെടിപ്പുള്ള നിർമ്മല കുഞ്ഞാടായ മശിഹാതമ്പുരാനേ, നിനക്ക് പ്രീതികരവും ഞങ്ങൾക്കുവേണ്ടിയുള്ള നിന്റെ ബലിയർപ്പണത്തിന് അനുരൂപമായ ജീവനുള്ള ബലിയായി ഞങ്ങളെത്തന്നെ നിനക്ക് സമർപ്പിക്കുവാൻ ഞങ്ങളെ യോഗ്യരാക്കേണമേ."

വി. കുർബ്ബാന നമ്മുടെ യാഗാർപ്പണമാണ്. നമ്മെത്തന്നെ യാഗമായി അർപ്പിക്കുന്നു. അതേസമയം വി. കുർബ്ബാന നമ്മുടെ കർത്താവിന്റെ ഒരിക്കലായുള്ള ക്രൂശിലെ പരമയാഗത്തിലുള്ള പങ്കാളിത്തവുമാകുന്നു. സ്നേഹത്തിലും ത്യാഗത്തിലും സ്വയം യാഗമായിത്തീർന്ന് ക്രിസ്തുവിന്റെ ക്രൂശിലെ യാഗത്തോട് ഏകീഭവിക്കുന്ന ജീവിതസന്ദർഭങ്ങളിൽ നിന്ന് കർത്താവിന്റെ യാഗപീഠത്തിന് അടുത്തുവരുന്ന നാം അപ്പവീഞ്ഞുകളിലൂടെയും സ്തുതിസ്തോത്രങ്ങളിലൂടെയും നമ്മെത്തന്നെ തിരുസന്നിധിയിൽ അർപ്പിക്കുകയത്രെ. നമ്മുടെ കാഴ്ചകൾ കർത്താവ് സ്വീകരിച്ച് തിരുശരീരരക്തങ്ങളായി തന്നെത്തന്നെ നമുക്ക് നൽകുന്നു. ഇതാണ് വി.കുർബ്ബാനയുടെ പൊരുൾ. ക്രിസ്തീയ ജീവിതത്തിന്റെ പൊരുളും ഇതു തന്നെ. ഈ അവബോധം ഉള്ളിലുറപ്പിച്ച് ജീവിതത്തിന്റെയും ശുശ്രൂഷയുടെയും അർത്ഥം എന്തെന്ന് തെളിയിച്ചുതന്ന ഗുരുവിനെ വീണ്ടും പ്രണമിക്കുന്നു.

# 15

# വി. കുർബ്ബാന വെറും ഓർമ്മയോ?

ഏതൊരു വിശ്വാസപ്രമാണത്തിനും തത്വസംഹിതയ്ക്കും കുറെ താക്കോൽ വാക്കുകൾ ഉണ്ടാവും. ഈ വാക്കുകളിലൂടെ വേണം പ്രസ്തുത രേഖയുടെ ശരിയായ ആശയം കണ്ടെത്താൻ. വ്യവഹാരഭാഷയിൽ ഈ വാക്കുകൾ, ഒരു പക്ഷേ, വികലമായ അർത്ഥത്തിലാവും ഉപയോഗിച്ചു വരിക. ഇക്കാരണത്താൽ ശരിയായ ആശയം ഗ്രഹിക്കുന്നതിൽ സാധാരണക്കാരനു പിശകു പറ്റുന്നു. ഈ ബുദ്ധിമുട്ട് കൂടുതൽ ഉണ്ടാവുക വിവർത്തനം ചെയ്ത രേഖകളുടെ കാര്യത്തിലാണ്. മൂലഭാഷയിലെ വാക്കിന്റെ തനിമയും, ശക്തിയും വിവർത്തിത ഭാഷയിൽ വരുന്നില്ല. ഇവിടെ, മൂലപദങ്ങളുടെ നിരുക്തവും നിഷ്പത്തിയും കണ്ടെത്തുക; അവയ്ക്ക് ഏറ്റവും അനുയോജ്യമായ തത്സമങ്ങൾ നിർദ്ദേശിക്കുക; മൂലപദങ്ങളുടെ വെളിച്ചത്തിൽ രേഖകൾ വ്യാഖ്യാനിക്കുക; ഉത്തമനായ ഗുരു ഇങ്ങനെയാണ് തന്റെ ധർമ്മ നിർവഹണത്തിൽ വ്യാപൃതനാവുക.

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി ഇപ്പറഞ്ഞവിധം അർത്ഥനിർണ്ണയം വരുത്തി പഠിപ്പിച്ച ധാരാളം പദങ്ങൾ ഉണ്ട്. കഴിഞ്ഞ അദ്ധ്യായത്തിൽ പുതിയനിയമത്തിന്റെ മൂലഭാഷയായ ഗ്രീക്കിൽ ഉപയോഗിച്ചിരിക്കുന്ന 'കൊയ്നോണിയ' എന്ന പദത്തിന് 'കൂട്ടായ്മ' (Fellowship) എന്ന തത്സമം തീരെ പര്യാപ്തമല്ലെന്നും 'പങ്കാളിത്തം, സംബന്ധം (Participation, Communion)' എന്നീ പദങ്ങളാണ് ഏറെ യുക്തമെന്നുമുള്ള ഗ്രിഗോറിയോസ് തിരുമേനിയുടെ അഭിപ്രായം വിശദീകരിക്കുന്നതിന് ശ്രമിക്കുകയുണ്ടായി.

**ഓർമ്മ**

വി. കുർബ്ബാനയെപ്പറ്റി പഠിപ്പിക്കുമ്പോൾ തിരുമേനി ഞങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവന്നിട്ടുള്ള മറ്റൊരു പ്രധാന പദമാണ് "ഓർമ്മ." 'അനമ്നേസിസ്' എന്നാണ് ഗ്രീക്കുമൂലത്തിൽ. മലയാളത്തിൽ 'ഓർമ്മ' എന്നല്ലാതെ മറ്റൊരു വാക്കു നിർദ്ദേശിക്കുക പ്രയാസം. ഇംഗ്ലീഷിൽ 'memorial, remembrance, commemoration' എന്നിങ്ങനെ കൊടുത്തിരിക്കുന്നു. ഈ പദങ്ങളും 'അനമ്നേസിസ്' എന്ന ഗ്രീക്കു പദത്തിന്റെ അർത്ഥവ്യാപ്തി വേണ്ടവണ്ണം ആവിഷ്ക്കരിക്കുന്നില്ല. 'Recollection, Re-presentation' എന്നീ പദങ്ങൾ കുറേക്കൂടെ അടുത്തുവരുന്നുണ്ട്. ഓർമ്മ എന്ന പദം സ്മൃതിപഥത്തിൽ വരുന്ന കാര്യത്തിന് ഊന്നൽ നൽകുന്നു. എന്നാൽ വേദപുസ്തകത്തിലും ആരാധനയിലും അത് ഓർമ്മയുടെ മണ്ഡലത്തിൽ മാത്രം

ഒതുങ്ങിനിൽക്കുന്ന കാര്യമല്ല. കഴിഞ്ഞകാലത്തു നടന്ന സംഭവങ്ങൾ ഇവിടെ ഇപ്പോൾ നമുക്കു മുമ്പിൽ പുനരാവിഷ്ക്കരിക്കപ്പെടുകയാണ്, പുനർജ്ജനിക്കുകയാണ്, ഇംഗ്ലീഷിൽ Recollection, Re-presentation എന്നീ പദങ്ങൾ ഈ അർത്ഥത്തിലാണ് 'anamnesis'-ന് തത്സമമായി ഉപയോഗിക്കാം എന്ന് ഗ്രിഗോറിയോസ് തിരുമേനി നിർദ്ദേശിക്കുന്നത്. കഴിഞ്ഞകാല സംഭവങ്ങൾക്ക് അക്കാലത്ത് ജീവിച്ചിരുന്നവർ സാക്ഷികളും സംബന്ധികളും ആയിത്തീർന്നപ്രകാരം അന്നെന്നപോലെ ഇന്ന് വി.കുർബ്ബാനയിലൂടെ നാം അവയ്ക്ക് സാക്ഷികളും സംബന്ധികളുമായിത്തീരുന്നു. സകലവും ഓർമ്മപ്പെടുത്തുന്ന പരിശുദ്ധാത്മാവ് (യോഹ. 14:26) ക്രിസ്തുവിനെയും ക്രിസ്തുവിലൂടെ പൂർത്തീകരിക്കപ്പെട്ട രക്ഷാകര പ്രവർത്തനങ്ങളെയും ഈ കാലഘട്ടത്തിൽ ജീവിക്കുന്ന സഭയ്ക്ക് ആനുകാലികമാക്കിത്തീർക്കുകയാണ്. വി. കുർബ്ബാനയിൽ പരിശുദ്ധാത്മാവിനെ വിളിച്ചുകൊണ്ടുള്ള പ്രാർത്ഥന (Epiclesis) ഈ നിലയിലാണ് മനസ്സിലാക്കേണ്ടത്. ഈ വിശകലനത്തിൽ നിന്ന് ഓർമ്മയും പങ്കാളിത്തവും (anamnesis and koinonia) തമ്മിലുള്ള ബന്ധം സ്പഷ്ടമാകുന്നുണ്ടല്ലോ. ഓർമ്മയനുഷ്ഠിക്കുന്നതു വഴി ക്രിസ്തുവിന്റെ രക്ഷാകരപ്രവർത്തനങ്ങൾ പുനരാവിഷ്ക്കരിക്കപ്പെടുകയും സഭ അവയിൽ പങ്കുചേരുകയുമാണ്. ആരാധനയുടെയും കൂദാശകളുടെയും പ്രത്യേകിച്ച് വി. കുർബ്ബാനയുടെയും അർത്ഥം അറിയുന്നതിന് ഈ രണ്ടു പദങ്ങളുടെയും പഠനം പ്രത്യേകം പ്രാധാന്യം അർഹിക്കുന്നുണ്ട്.

സ്വിറ്റ്സർലണ്ടിൽ നവീകരണത്തിന് നേതൃത്വം നൽകിയ ഉൾറിക് സ്വിംഗ്ലി (1484–1531) കർത്താവിന്റെ ഒരിക്കലായുള്ള ക്രൂശിലെ യാഗത്തിന്റെ ഓർമ്മയാണ് വി. കുർബ്ബാന എന്നു പഠിപ്പിക്കുന്നു. വി. കുർബ്ബാന ഓർമ്മ തന്നെ, സംശയമില്ല. എന്നാൽ ഓർമ്മ എന്ന പദത്തിനു നൽകുന്ന വ്യാഖ്യാനത്തെ ആശ്രയിച്ചു വേണം വി. കുർബ്ബാനയെപ്പറ്റിയുള്ള സ്വിംഗ്ലിയുടെ വിശ്വാസം വിലയിരുത്താൻ. വി. കുർബ്ബാന കർത്താവിന്റെ ക്രൂശിലെ യാഗമാണെന്നും ഇന്നും ജീവിക്കുന്ന സഭ വി. കുർബ്ബാനയിലൂടെ കർത്താവിന്റെ ക്രൂശിലെ യാഗത്തിൽ സംബന്ധികളാവുന്നു എന്നുമത്രെ പൗരസ്ത്യസഭ പഠിപ്പിക്കുന്നത്. എന്നാൽ സ്വിംഗ്ലിയാകട്ടെ, വി. കുർബ്ബാന യാഗമാണെന്ന വിശ്വാസം നിരാകരിക്കുന്നു. കർത്താവ് ക്രൂശിൽ യാഗമായി അർപ്പിച്ച ശരീരരക്തങ്ങളിൽ വി. കുർബ്ബാന വഴി സഭ പങ്കാളികളാവുന്നു എന്നും സ്വിംഗ്ലി പഠിപ്പിക്കുന്നില്ല. വി. കുർബ്ബാനയിൽ അർപ്പിക്കുന്ന അപ്പവീഞ്ഞുകൾ കർത്താവിന്റെ ശരീരരക്തങ്ങളുടെ സൂചന (Sign/symbol) മാത്രമാണെന്ന് സ്വിംഗ്ലി വിശ്വസിക്കുന്നു. ഇങ്ങനെ വി. കുർബ്ബാനയെപ്പറ്റിയുള്ള സ്വിംഗ്ലിയുടെ പ്രബോധനത്തിൽ 'ഓർമ്മ' (anamnesis), 'സംബന്ധം' (koinonia) എന്നീ പദങ്ങൾക്ക് അർത്ഥനഷ്ടം

വന്നിട്ടുണ്ടെന്ന കാര്യത്തിൽ സംശയമില്ല. ഇന്നു കാണുന്ന മിക്കവാറും എല്ലാ പ്രൊട്ടസ്റ്റന്റ് സഭകളും വി. കുർബ്ബാനയെപ്പറ്റിയുള്ള വിശ്വാസത്തിൽ സ്വിംഗ്ലിയുടെ നിലപാട് സ്വീകരിക്കുന്നവയാണ്. ഈ പശ്ചാത്തലത്തിൽ, വി. കുർബ്ബാനയെപ്പറ്റിയുള്ള ഓർത്തഡോക്സ് വിശ്വാസം തിരിച്ചറിയുന്നതിന് മുൻപറഞ്ഞ വാക്കുകൾക്ക് ഗ്രിഗോറിയോസ് തിരുമേനി നൽകുന്ന വ്യാഖ്യാനങ്ങൾ ഏറെ പ്രസക്തമായിത്തീരുന്നു.

കർത്താവ് വി. കുർബ്ബാന സ്ഥാപിച്ചശേഷം "എന്റെ ഓർമ്മയ്ക്കായി ഇത് ചെയ്വിൻ" എന്ന നിർദ്ദേശം ശിഷ്യന്മാർക്ക് നൽകി (ലൂക്കോ. 22:19, 1 കൊരി. 11:24–25). ഇവിടെ കാണുന്ന 'ഓർമ്മ' (anamnesis) എന്ന പദത്തിന്റെ അർത്ഥവ്യാപ്തി ഗ്രഹിക്കാൻ പെസഹാപ്പെരുന്നാൾ സ്ഥാപിച്ചുകൊണ്ട് യഹോവയായ ദൈവം യിസ്രായേൽക്കാർക്കു നൽകുന്ന നിർദ്ദേശം താരതമ്യം ചെയ്തു പഠിക്കുന്നത് നന്നായിരിക്കും. 'എന്റെ ഓർമ്മയ്ക്കായി ഇത് ചെയ്യുവിൻ' എന്ന ക്രിസ്തുവിന്റെ അനുശാസനം പഴയനിയമ പെസഹാ ആചരണം സംബന്ധിച്ച് "ഈ ദിവസം നിങ്ങൾക്ക് ഓർമ്മനാളായിരിക്കണം, നിങ്ങൾ അത് യഹോവയ്ക്ക് ഉത്സവമായി ആചരിക്കേണം" (പുറ. 12:14) എന്നു പറഞ്ഞുകൊണ്ട് യഹോവ നൽകുന്ന കൽപനയ്ക്കു സമാനമായി കാണാവുന്നതാണ്. ഇവിടെ ഉദ്ധരിച്ച പഴയനിയമ വേദഭാഗത്ത് 'ഓർമ്മ' എന്നതിന് എബ്രായമൂലത്തിൽ "സാക്കർ" (Zakar) എന്നത്രെ ഉപയോഗിച്ചിരിക്കുന്നത്. പഴയനിയമത്തിലെ "സാക്കർ" എന്ന എബ്രായപദത്തിന്റെ തത്സമമാണ് പുതിയനിയമത്തിലെ 'അനമ്നേസിസ്' എന്ന ഗ്രീക്കു പദം. പഴയനിയമത്തിൽ 'ഓർക്കുക' എന്നാൽ വെറും സ്മരണയല്ല. യഹോവ ചരിത്രത്തിൽ നിർവഹിച്ചിട്ടുള്ള വൻ കാര്യങ്ങൾ ഓർമ്മയുടെ അനുഷ്ഠാനം വഴി കാലികമായി അനുഭവിച്ചറിയുകയാകുന്നു. പെസഹാ ഓർമ്മയായി അനുഷ്ഠിക്കുന്നതിന്റെ കാലികപ്രസക്തിയെന്തെന്നു ഗ്രഹിക്കുന്നതിന് പെസഹാ ആചരണത്തെ സംബന്ധിച്ച് 'മിഷ്നാ' എന്ന യഹൂദ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക. "ഈ പെരുന്നാൾ ആചരിക്കുമ്പോൾ നാം തന്നെ ഈജിപ്തിൽ നിന്ന് പുറപ്പെടുന്നുവെന്നവിധം വേണം അതു ചെയ്യുവാൻ" (Pesahim 10:5). ഇവിടെ ഓർമ്മയ്ക്ക് രണ്ടു തലങ്ങൾ ഉണ്ട്. ഒന്ന്: വർഷങ്ങൾക്കു മുമ്പ് യഹോവയായ ദൈവം തങ്ങളുടെ പിതാക്കന്മാരുടെ ജീവിതത്തിൽ നേരിട്ട് ഇടപെട്ടു പ്രവർത്തിച്ച രക്ഷാകര സംഭവങ്ങളിൽ ഇന്ന് ജീവിക്കുന്ന യഹൂദന്മാർ പങ്കുചേരുന്നു. രണ്ട്: അന്ന് മിസ്രയീമിലെ അടിമത്വത്തിൽ നിന്നുള്ള സ്വാതന്ത്ര്യമായിരുന്നുവെങ്കിൽ ഇന്ന് പെസഹാ അനുഷ്ഠിക്കുന്ന യഹൂദന് ഈ കാലഘട്ടം നൽകുന്ന അടിമത്തങ്ങളിൽ നിന്നുള്ള വിമോചനമത്രെ.

പഴയനിയമസഭ ഓർമ്മയ്ക്ക് നൽകുന്ന അർത്ഥതലങ്ങൾ തന്നെയാണ്

പുതിയനിയമസഭയും നൽകുന്നത്. മിസ്രയീമിൽ നിന്ന് കനാനിലേക്കുള്ള പുറപ്പാട് പെസഹാ സ്ഥാപിക്കുന്നതിന്റെ പശ്ചാത്തലമാകുന്നു. വി. കുർബ്ബാന പുതിയനിയമത്തിന്റെ പെസഹായാണല്ലോ. "നമ്മുടെ പെസഹാ കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു. ക്രിസ്തു തന്നെ" എന്ന് വി. പൗലോസ് പ്രഖ്യാപിക്കുന്നു (1 കൊരി. 5:7). നമുക്കുവേണ്ടി യാഗമായി അർപ്പിക്കപ്പെട്ട കർത്താവിന്റെ ഓർമ്മ വി. കുർബ്ബാന വഴിയായി അനുഷ്ഠിക്കുമ്പോൾ കർത്താവിലും അവന്റെ ശരീരരക്തങ്ങളിലും നാം പങ്കുകാരാവുകയാണ്. പാപത്തിൽ നിന്നും വിമോചനം നൽകുന്നവനായി കർത്താവിനെ നാം ഇന്ന് അനുഭവിച്ചറിയുന്നു.

"കൊയ്നോണിയ" എന്ന പദത്തെപ്പറ്റി കഴിഞ്ഞ അദ്ധ്യായത്തിലും "അനമ്നേസിസ്" എന്ന പദത്തെപ്പറ്റി ഈ അദ്ധ്യായത്തിലും നൽകിയിരിക്കുന്ന വിശദീകരണങ്ങൾ വേണ്ടവണ്ണം സ്വാംശീകരിക്കാൻ കഴിഞ്ഞാൽ പൗരസ്ത്യ സഭകളുടെ ആരാധനയുടെയും കൂദാശകളുടെയും അന്തരാർത്ഥത്തിലേക്ക് പ്രവേശിച്ചു കഴിഞ്ഞു എന്ന് നിസ്സംശയം പറയാം.

16

# പൗരസ്ത്യ ചിന്തയുടെ മൗലികത

1960-ൽ പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസ്സുകൊണ്ട് (അന്ന് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ) 'സഭയും കൂദാശകളും' എന്നൊരു ഗ്രന്ഥം (രണ്ടു വാല്യങ്ങൾ) രചിക്കുകയുണ്ടായി. സെമിനാരിയിൽ അദ്ദേഹമായിരുന്നു ഈ വിഷയം പഠിപ്പിച്ചുകൊണ്ടിരുന്നത്. അതിന് ഉപയോഗിച്ചുകൊണ്ടിരുന്ന കുറിപ്പുകൾ വികസിപ്പിച്ചതായിരുന്നു പ്രസ്തുത ഗ്രന്ഥം. ഗ്രിഗോറിയോസ് തിരുമേനി (അന്ന് ഫാ. പോൾ വർഗീസ്) ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കത്തോട് വിയോജിപ്പു പ്രകടിപ്പിച്ചുകൊണ്ടു പറഞ്ഞ കാര്യങ്ങൾ ഇന്നും ഓർക്കുന്നു. സഭയെപ്പറ്റിയും കൂദാശകളെപ്പറ്റിയും മാത്യൂസ് പ്രഥമൻ തിരുമേനി നൽകിയിരുന്ന വ്യാഖ്യാനങ്ങൾ ആംഗ്ലിക്കൻ സഭയുടെയും കത്തോലിക്കാ സഭയുടെയും നിലപാടുകളോട് ചേർന്നുവരുന്നുവെന്നും അത് പൗരസ്ത്യ സഭകളുടെ വിശ്വാസത്തിനു നിരക്കുന്നതല്ലെന്നും ഗ്രിഗോറിയോസ് തിരുമേനി പറയുകയുണ്ടായി. മാത്രമല്ല, ആംഗ്ലിക്കൻ സഭാപണ്ഡിതനായ ഒലിവർ ചേസ് ക്വിക്ക് എഴുതിയ ''ക്രിസ്തീയ കൂദാശകൾ'' എന്ന ഗ്രന്ഥത്തോട് മാത്യൂസ് പ്രഥമൻ ബാവായുടെ കൂദാശകളെപ്പറ്റിയുള്ള വ്യാഖ്യാനം കടപ്പെട്ടിരിക്കുന്നുവെന്നും ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുകയുണ്ടായി (Oliver Chase Quick, The Christian Sacraments, London: Nisbet, 1932, New Edition. First Edition, 1927). ഈ നിരൂപണങ്ങൾ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയെ കുറച്ചൊന്നുമല്ല കുണ്ഠിതപ്പെടുത്തിയത്. എങ്കിലും ദൈവശാസ്ത്ര സംബന്ധമായ വിഷയങ്ങളിൽ ഗ്രിഗോറിയോസ് തിരുമേനിയുടെ നിലപാടുകളോട് ക്രമേണ മാത്യൂസ് പ്രഥമൻ തിരുമേനി യോജിച്ചു വന്നതായാണ് പിന്നീട് കാണാൻ കഴിഞ്ഞിട്ടുള്ളത്.

യഥാർത്ഥത്തിൽ കൂദാശകളെപ്പറ്റിയുള്ള മാത്യൂസ് പ്രഥമൻ തിരുമേനിയുടെ വ്യാഖ്യാനം പൊടുന്നനെ ഉണ്ടായതല്ല. പ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് രചിച്ച 'മതസംഗതികൾ' (പിന്നീട് 'മതോപദേശസാരങ്ങൾ' എന്ന പേരിലും പ്രസിദ്ധീകരിച്ചു) എന്ന ഗ്രന്ഥത്തിൽ വി. കൂദാശകളെ സംബന്ധിച്ചു നൽകിയിരിക്കുന്ന നിർവചനത്തിന്റെ തുടർച്ചയായി വേണം പ്രസ്തുത വ്യാഖ്യാനം പരിഗണിക്കാൻ. പ. വട്ടശ്ശേരിൽ തിരുമേനിയുടെ 'മതോപദേശസാരങ്ങൾ' സൺഡേസ്ക്കൂളുകളിൽ പഠിപ്പിച്ചിരുന്നു. സണ്ടേസ്ക്കൂൾ പാഠാവലികളിൽ 'ചോദ്യോത്തരങ്ങൾ' എന്ന ഭാഗം ഉണ്ടായിരുന്നു. മതോപദേശസാരങ്ങളിൽ നിന്നും എടുത്തവയായിരുന്നു അവ. പുതിയ പാഠപദ്ധതിയനുസരിച്ചുള്ള പാഠാ

വലികൾ നടപ്പിലാകുന്നതുവരെ നമ്മുടെ സണ്ടേസ്ക്കൂളുകളിൽ 'മതോ പദേശസാരങ്ങൾ' പഠിപ്പിച്ചു വന്നിരുന്നു. ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ സംയുക്തമായി ആവിഷ്ക്കരിച്ച പാഠപദ്ധതിപ്രകാരമാണ് പുതിയ പാഠാവലികൾ രചിക്കപ്പെട്ടത്.* ഓറിയന്റൽ ഓർത്തഡോക്സ് സണ്ടേസ്ക്കൂൾ പാഠപദ്ധതിയുടെ ആവിഷ്കർത്താവും അദ്ധ്യക്ഷനും പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി തന്നെയായിരുന്നുവെന്നും ഇവിടെ ഓർക്കേണ്ടതാണ്.

പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ എഴുതിയ 'സഭയും കൂദാശ കളും' എന്ന ഗ്രന്ഥത്തിന്റെ രണ്ടാം ഭാഗത്താണ് കൂദാശകളെപ്പറ്റി പ്രതി പാദിക്കുന്നത്. പ്രസ്തുത ഗ്രന്ഥത്തിന്റെ ഒരു പ്രതി അന്വേഷിച്ചെങ്കിലും ലഭ്യമായില്ല. എന്നാൽ ഫാ. കെ. ഗീവർഗ്ഗീസ് അഞ്ചൽ എഴുതിയ 'സഭയും കൂദാശകളും (1982) എന്ന കൃതി വായിക്കുകയുണ്ടായി. 'മലങ്കരസഭാ മാസിക'യിൽ ഖണ്ഡശ പ്രസിദ്ധീകരിച്ച ലേഖനങ്ങളുടെ സമാഹാരമാ ണത്. വൈദികസെമിനാരിയിൽ പഠിച്ചിരുന്ന കാലത്തെ കുറിപ്പുകൾ ഗ്രന്ഥ രചനയിൽ ഉപയോഗിച്ചിട്ടുണ്ടെന്ന് 'മുഖവുര'യിൽ ഗ്രന്ഥകർത്താവ് സൂചി പ്പിച്ചിരിക്കുന്നു. ആ കാലഘട്ടത്തിൽ കൂദാശകളെപ്പറ്റി സഭയിൽ പൊതുവെ നിലനിന്നിരുന്ന പ്രബോധനം എന്തെന്ന് ഈ പുസ്തകം

---

* 1962-ൽ അഖിലലോക സഭാ കൗൺസിലിന്റെ (WCC) ഒരു സെൻട്രൽ കമ്മി റ്റിയോഗം പാരീസിൽ ചേരുകയുായി. പ്രസ്തുത യോഗത്തിൽ വച്ച് ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ ചില പ്രതിനിധികളും വേൾഡ് കൗൺസിൽ ഓഫ് ക്രിസ്ത്യൻ എഡ്യൂക്കേഷന്റെ ജനറൽ സെക്രട്ടറിയായിരുന്ന ഡോ. നെൽസൺ ചാപ്പലും തമ്മിൽ നടന്ന അനൗദ്യോഗിക ചർച്ചകളിലാണ് ഇങ്ങനെയൊരു പദ്ധതി ആദ്യമായി വിഭാവനം ചെയ്യപ്പെട്ടത്. അന്ന് ഡബ്ലിയു.സി.സി. യിൽ അസോസി യേറ്റ് ജനറൽ സെക്രട്ടറിയായിരുന്ന ഫാ. പോൾ വർഗീസ് ആയിരുന്നു ഇതിന്റെ പിമ്പിൽ പ്രവർത്തിച്ചിരുന്നത്. 1965-ൽ ആഡിസ് അബാബയിൽ ചേർന്ന ഓറി യന്റൽ ഓർത്തഡോക്സ് സഭാ മേലദ്ധ്യക്ഷന്മാരുടെ യോഗം ഓറിയന്റൽ സഭക ളുടെ സൺഡേസ്ക്കൂളുകൾക്കു വേണ്ടി ഒരു പാഠപദ്ധതി തയ്യാറാക്കുന്നത് സംബ ന്ധിച്ച് ഔദ്യോഗികമായ തീരുമാനമെടുത്തു. ഫാ. പോൾ വർഗീസ് അദ്ധ്യക്ഷ നായി ഒരു കമ്മിറ്റിയും രൂപീകരിച്ചു. 1967-ൽ ലബാനോനിലെ ആന്റലയാസിൽ ഇതിനായി ഒരു കരിക്കുലം കൺസൾട്ടേഷൻ ഫാ. പോൾ വർഗീസിന്റെ അദ്ധ്യക്ഷ തയിൽ നടന്നു. തുടർന്ന് 1970-കളിൽ ഇംഗ്ലീഷ് പാഠപുസ്തകങ്ങൾ പ്രസിദ്ധീക രിച്ചു. 1980-കളിൽ പ്രസ്തുത ഗ്രന്ഥങ്ങളുടെ സ്വതന്ത്ര ആവിഷ്ക്കാരം മലങ്കര ഓർത്തഡോക്സ് സഭാ സൺഡേസ്ക്കൂൾ അസോസിയേഷൻ പ്രസിദ്ധീകരിച്ചു തുടങ്ങി. ഓർത്തഡോക്സ് വിശ്വാസം കുട്ടികളുടെ പ്രായത്തിനും മനോനിലയ്ക്കും അനുസരണമായി അനുക്രമമായി ആവിഷ്ക്കരിക്കുന്നതിൽ ഗ്രിഗോറിയോസ് തിരു മേനി പ്രദർശിപ്പിച്ച പാടവം ഓരോ ക്ലാസ്സുകളിലെയും പാഠങ്ങൾക്ക് തയ്യാറാക്കിയ രൂപരേഖയിൽ സ്പഷ്ടമായി കാണാൻ കഴിയും.

സാക്ഷിക്കുന്നു. മുൻപറഞ്ഞ ഗ്രന്ഥങ്ങളുടെ വെളിച്ചത്തിൽ കൂദാശകളുടെ നിർവചനത്തിലും വ്യാഖ്യാനത്തിലും കുറഞ്ഞപക്ഷം 1967 വരെയെങ്കിലും (അതായത് ഗ്രിഗോറിയോസ് തിരുമേനി സെമിനാരി പ്രിൻസിപ്പലായി വരുന്നതുവരെ) ഓർത്തഡോക്സ് സഭ, റോമൻ കത്തോലിക്കാ സഭയുടെയോ, ആംഗ്ലിക്കൻ സഭയുടെയോ (ഹൈ ചർച്ച്) പ്രബോധനങ്ങളെ ആശ്രയിച്ചിരുന്നുവെന്ന് നിസ്സംശയം പറയാം.

പ. പരുമല മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ശിഷ്യനും മലങ്കര മൽപാനുമായിരുന്ന പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയും വൈദികസെമിനാരി പ്രിൻസിപ്പലും കിഴക്കിന്റെ കാതോലിക്കായുമായിരുന്ന വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയും പാശ്ചാത്യ സഭാ വിശ്വാസം പുലർത്തിയിരുന്നുവെന്നാണോ ഇപ്പറഞ്ഞതിന്റെ അർത്ഥം? ഒരിക്കലുമല്ല. വിശ്വാസത്തിലും ജീവിതത്തിലും അവർ പൗരസ്ത്യ വിശ്വാസം സ്വാംശീകരിച്ചവരായിരുന്നു. സുറിയാനി ആരാധനാ പാരമ്പര്യത്തിലൂടെ ലഭ്യമായിരുന്ന ക്രിസ്തീയ ആദ്ധ്യാത്മികത ആവോളം ആർജ്ജിക്കാൻ കെൽപ്പുണ്ടായിരുന്ന സുറിയാനി പണ്ഡിതന്മാരായിരുന്നു അവർ. എന്നാൽ വിശ്വാസത്തെപ്പറ്റി ബുദ്ധിപരമായി വ്യാഖ്യാനിച്ചുകൊടുക്കേണ്ടി വന്നപ്പോൾ ആംഗ്ലിക്കൻ സഭയിലും കത്തോലിക്കാ സഭയിലും നിലനിന്നിരുന്ന കാറ്റക്കിസം (മതപ്രബോധനരീതി) മാതൃകയാക്കി കൂദാശകളെ നിർവചിക്കാനും വ്യാഖ്യാനിക്കാനും ശ്രമിച്ചു എന്നു മാത്രം. ആംഗ്ലിക്കൻ സഭയുടെ (ഹൈ ചർച്ച്) വിശ്വാസം ഓർത്തഡോക്സ് വിശ്വാസത്തോടു ചേർന്നുവരുന്നു എന്ന പൊതുധാരണയും ഇതിന് കാരണമായിത്തീർന്നു. എന്നാൽ കൂദാശകളെപ്പറ്റിയുള്ള പ്രബോധനത്തിൽ പൗരസ്ത്യ ക്രിസ്തീയചിന്ത പൊതുവേയും, സുറിയാനി പാരമ്പര്യം പ്രത്യേകിച്ചും പാശ്ചാത്യ സഭകളുടേതിൽ നിന്ന് എങ്ങനെ വേറിട്ടു നിൽക്കുന്നുവെന്ന് മലങ്കരസഭയെ ബോധ്യപ്പെടുത്താനുള്ള കാലഘട്ടത്തിന്റെ നിയോഗം ഏറ്റെടുത്തു നിറവേറ്റുക മാത്രമായിരുന്നു ഗ്രിഗോറിയോസ് തിരുമേനി ചെയ്തത്.

'മതോപദേശസാര'ത്തിൽ ആറാം സംഗതിയായി കൂദാശകൾക്കു നൽകിയിരിക്കുന്ന നിർവചനം ശ്രദ്ധിക്കുക: "കൂദാശകൾ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കു ആവശ്യപ്പെട്ടവയായി നമ്മുടെ കർത്താവു കൽപിച്ചു നിശ്ചയിച്ചിട്ടുള്ള അപ്രത്യക്ഷമായ നന്മകളുടെ പ്രത്യക്ഷമായ വിശുദ്ധ കർമ്മങ്ങളാകുന്നു." ഈ നിർവചനത്തിന് ഒറ്റനോട്ടത്തിൽ അപാകതയൊന്നുമില്ലെന്നു തോന്നിയേക്കാം. എന്നാൽ സൂക്ഷ്മപരിശോധനയിൽ ഇത് ആംഗ്ലിക്കൻ സഭയുടെ കൂദാശകളെപ്പറ്റിയുള്ള നിർവചനത്തോട് ഇണങ്ങിപ്പോകുന്നതായി കാണാം. ആംഗ്ലിക്കൻ സഭയുടെ Book of common Prayer-ലെ കാറ്റക്കിസത്തിൽ കൂദാശകളെ ഇങ്ങനെ നിർവചിച്ചിരിക്കുന്നു:

“Sacrament is an outword and visible sign of an inward and spiritual grace given unto us ordained by Christ himself as a means whereby we receive the same, and pledge to assure us thereof.” ആന്തരീയവും ആത്മീയവുമായ കൃപകളുടെ ബാഹ്യവും പ്രത്യക്ഷവുമായ ചിഹ്നമായി കൂദാശയെ ഇവിടെ നിർവചിച്ചിരിക്കുന്നു. ഇത് ‘മതോപദേശസാര’ത്തിലെ നിർവചനത്തോട് സാധർമ്മ്യമുള്ളതാണെന്ന് മനസ്സിലാക്കാൻ വിഷമമില്ല. വി. കൂദാശകളെപ്പറ്റി അഗസ്തീനോസ് (എ.ഡി. 354–430) നൽകുന്ന വ്യാഖ്യാനത്തിൽ നിന്നും തോമസ് അക്വിനാസ് (1225–1274) വികസിപ്പിച്ചെടുത്ത നിർവചനമാണ് ആംഗ്ലിക്കൻ സഭയുടെ പ്രബോധനത്തിനാധാരം. കൂദാശകളെപ്പറ്റിയുള്ള ഒരു വിശദീകരണം ശ്രദ്ധിക്കുക: ദൃശ്യമായ വസ്തു (element or matter) വിന്മേൽ യഥാർത്ഥ ഉദ്ദേശ്യത്തോടെ (right intention) നിശ്ചിത വചനം (word or form) ഉച്ചരിക്കുമ്പോൾ കൂദാശ പൂർത്തീകരിക്കപ്പെടുന്നു (ഫാ. കെ ഗീവർഗ്ഗീസ് അഞ്ചൽ, സഭയും കൂദാശകളും, 30–31 പേജുകൾ). ഈ വിശദീകരണത്തിലും മുൻപറഞ്ഞ നിർവചനത്തിലും കാണുന്ന പ്രധാന പദങ്ങൾ എല്ലാംതന്നെ പാശ്ചാത്യ സഭയുടെ കൂദാശകളെപ്പറ്റിയുള്ള പ്രബോധനത്തിൽ കാണാൻ കഴിയും. ഇതിൽനിന്നും വ്യത്യസ്തമായ ഒരു ചിന്താധാര പൗരസ്ത്യ സഭകൾക്ക് പൈതൃകമായുണ്ട്. ഇതിലേയ്ക്ക് സംഭാവനകൾ നൽകിയ പിതാക്കന്മാരുടെ പരമ്പരയിൽ പാശ്ചാത്യ പിതാക്കന്മാരെയും കാണാം. ആദിമസഭയിൽ ആവിർഭവിച്ച് പുതിയനിയമ ഗ്രന്ഥങ്ങളിലൂടെയും പിതാക്കന്മാരുടെ സാക്ഷ്യങ്ങളിലൂടെയും ഒഴുകിയെത്തുന്ന പൗരസ്ത്യ ക്രിസ്തീയ ചിന്തയ്ക്ക് ഒരു അനസ്യൂതതയും സാർവ്വത്രികതയും ഉണ്ടെന്നാണ് ഇത് ചൂണ്ടിക്കാണിക്കുന്നത്. റോമിലെ വി. ക്ലിമീസ് (എ.ഡി. 96), അന്ത്യോഖ്യയിലെ വി. ഇഗ്നാത്തിയോസ് (എ.ഡി. 30–107), ലിയോൺസിലെ വി. ഐറേനിയോസ് (130–200), അലക്സാന്ത്ര്യയിലെ വി. ക്ലിമ്മീസ് (150–215), റോമിലെ വി. ഹിപ്പോലിറ്റസ് (170–236), അലക്സാന്ത്ര്യയിലെ വി. അത്താനാസിയോസ് (296–373), യറുശലേമിലെ വി. കൂറിലോസ് (315–386), നാസിയാൻസസിലെ വി. ഗ്രിഗോറിയോസ് (329–389), കൈസറിയായിലെ വി. ബസേലിയോസ് (329–379), നിസ്സായിലെ വി. ഗ്രിഗോറിയോസ് (330–395), അലക്സാന്ത്ര്യയിലെ വി. കൂറിലോസ് (444), മാബൂഗിലെ വി. പീലക്സിനോസ് (440–523), അന്ത്യോഖ്യയിലെ വി. സേവേറിയോസ് (465–538), സ്രൂഗിലെ വി. യാക്കോബ് (451–521) എന്നീ പിതാക്കന്മാരുടെ ചിന്താധാരയോട് പൊരുത്തപ്പെടുന്നതല്ല വി. അഗസ്തീനോസും വി. തോമസ് അക്വിനാസും പ്രതിനിധീകരിക്കുന്ന പാശ്ചാത്യ ക്രിസ്തീയ ചിന്ത. വി. കൂദാശകളുടെ കാര്യത്തിലും ഇത് അന്വർത്ഥമത്രേ.

വി. കൂദാശകളെപ്പറ്റിയുള്ള പൗരസ്ത്യ ക്രിസ്തീയ ചിന്തയിൽ മൂന്ന് താക്കോൽ വാക്കുകൾ ഉണ്ടെന്നു കാണാം. (1) രഹസ്യം (mystery-

mysterion) (2) സംബന്ധം/പങ്കാളിത്തം (Participation/Communion-koinonia) (3) ഓർമ്മ/പുനരാവിഷ്ക്കരണം (Commemoration/re-presentation - anamnesis). ഈ മൂന്നു പദങ്ങളുടെയും വിശകലനം മുൻ അദ്ധ്യായങ്ങളിൽ നൽകിയിട്ടുണ്ട്. അതുകൊണ്ട് വിശദീകരണത്തിന് ഇവിടെ ഒരുമ്പെടുന്നില്ല. ഈ മൂന്നു പദങ്ങളും പുതിയനിയമത്തിലുള്ളവയാണ്. വി. കുർബ്ബാന തക്സായിലും കൂദാശക്രമങ്ങളിലും പിതാക്കന്മാരുടെ ഗ്രന്ഥങ്ങളിലും ഈ മൂന്നു പദങ്ങളും വി. കൂദാശകളെപ്പറ്റിയുള്ള വിവരണങ്ങളിൽ കാണുന്നു. ഈ പദങ്ങളിൽ നിന്നും അവയോടു ബന്ധിച്ചു വരുന്ന ആശയങ്ങളിൽ നിന്നും ഉരുത്തിരിഞ്ഞു വരുന്ന വിശ്വാസമാണ് കൂദാശകളെപ്പറ്റിയുള്ള പൗരസ്ത്യ ക്രിസ്തീയ ചിന്തയ്ക്ക് അടിസ്ഥാനം.

പുതിയനിയമത്തിൽ 'രഹസ്യം' എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നത് അനാദികാലം മുതൽ മറഞ്ഞുകിടന്നതും കാലത്തികവിൽ ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെട്ടതുമായ ദൈവത്തിന്റെ രക്ഷാപദ്ധതിയത്രെ. യേശുക്രിസ്തുവിൽ നിറവേറിയ രക്ഷാകരസംഭവങ്ങൾ അതായത് രഹസ്യങ്ങൾ, ഈ കാലത്തിൽ ജീവിക്കുന്ന സഭ കൂദാശകളാകുന്ന ആരാധനാനുഷ്ഠാനങ്ങൾ വഴി ഓർക്കുകയും അതായത് പുനരാവിഷ്ക്കരിക്കുകയും അവയിൽ പങ്കുകാരാവുകയും ചെയ്യുന്നു. ഈ അടിസ്ഥാനചിന്തയിൽ നിന്നുകൊണ്ട് അർത്ഥപൂർണ്ണമായി എല്ലാ കൂദാശകളെയും വിലയിരുത്താനും വ്യാഖ്യാനിക്കാനും സ്വാംശീകരിക്കാനും കഴിയണം.

ഗ്രിഗോറിയോസ് തിരുമേനി മലങ്കരസഭയ്ക്ക് നൽകുന്ന അനുശാസനം (legacy) പൗരസ്ത്യ ക്രിസ്തീയ ചിന്തയുടെ മൗലീകതയിലേയ്ക്ക് മലങ്കര ഓർത്തഡോക്സ് സഭ മടങ്ങിവരണം എന്നത്രെ. ഈ പ്രതിബദ്ധത ഏറ്റെടുക്കുന്നതിന് പ്രതിജ്ഞാബദ്ധരാവുകയാണ് നമുക്ക് അദ്ദേഹത്തിന് നൽകാൻ കഴിയുന്ന ഏറ്റവും യുക്തമായ ഗുരുദക്ഷിണ.

# 17

# വി. കൂദാശകളുടെ അഖണ്ഡദർശനം

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ചിന്തയിൽ സഭയുടെ വി. കൂദാശകൾക്ക് സുപ്രധാനമായ സ്ഥാനമുണ്ട്. യഥാർത്ഥത്തിൽ, വി. കൂദാശകളെപ്പറ്റിയുള്ള മൗലിക ദർശനത്തിലൂടെ പാശ്ചാത്യ ചിന്തയെ പൗരസ്ത്യ ചിന്തയിൽ നിന്നും വേർതിരിച്ചു നിർത്തുന്ന ധാരകൾ കണ്ടെത്താൻ കഴിയും. ദൈവത്തെ മനുഷ്യനോടും പ്രപഞ്ചത്തോടും; മനുഷ്യനെ ദൈവത്തോടും പ്രപഞ്ചത്തോടും കൂട്ടിയിണക്കുന്ന ഒരു അഖണ്ഡദർശനം കൂദാശകളെക്കുറിച്ചുള്ള പൗരസ്ത്യസഭകളുടെ പ്രബോധനത്തിൽ അടങ്ങിയിരിക്കുന്നു.

വി. കൂദാശകൾക്ക് നാം ഉപയോഗിക്കുന്നത് വെള്ളം, വീഞ്ഞ്, എണ്ണ, അപ്പം ആദിയായ ഭൗതികവസ്തുക്കൾ ആണല്ലോ. ഇവ പ്രപഞ്ചത്തിന് അടിസ്ഥാനമായ മൂലകങ്ങളോ അതിന്റെ ഫലങ്ങളോ ആണ്. ഇവയെ നാം ദൈവസന്നിധിയിൽ കാഴ്ചയായി സമർപ്പിക്കുന്നു. അതിലൂടെ ഈ പ്രപഞ്ചത്തെത്തന്നെ നാം ദൈവസന്നിധിയിൽ സമർപ്പിക്കുകയാണ്. മനുഷ്യൻ പ്രപഞ്ചത്തെ തന്റെ ഭൗമികമായ നിലനിൽപ്പിനുവേണ്ടി ഉപയോഗിക്കുന്നുണ്ട്. എന്നാൽ അതിലുപരി ദൈവതേജസ്സിൽ പങ്കുചേരുന്നതിന് പ്രകൃതിയെ ഒരുക്കി സമർപ്പിക്കാൻ മനുഷ്യന് ഉത്തരവാദിത്വം ഉണ്ട്. വി. കൂദാശകളെപ്പറ്റിയുള്ള ഈ പ്രാപഞ്ചിക വീക്ഷണം ഇക്കാലത്ത് വളരെ ശ്രദ്ധയാകർഷിച്ചിട്ടുള്ള പരിസ്ഥിതി വിജ്ഞാനീയത്തിന്റെ വെളിച്ചത്തിലും സുപ്രധാനമാണ്.

മുമ്പ് സൂചിപ്പിച്ചിട്ടുള്ളതുപോലെ വി. കൂദാശകളെപ്പറ്റിയുള്ള പാശ്ചാത്യ നിർവചനം ഈ വിശാല വീക്ഷണം ഉൾക്കൊള്ളാൻ പര്യാപ്തമല്ല. ദൈവത്തിന്റെ അദൃശ്യകൃപകളുടെ ദൃശ്യോപാധികളും സൂചകങ്ങളും ആണ് കൂദാശകൾ എന്ന് പാശ്ചാത്യസഭകൾ കൂദാശകളെ നിർവചിക്കുന്നു. ഇവിടെ വസ്തുപ്രപഞ്ചത്തെ മനുഷ്യരക്ഷയ്ക്കാവശ്യമായ ഉപാധിയോ, സൂചകമോ ആയി മാത്രമേ കാണുന്നുള്ളു. എന്നാൽ പ്രകൃതിയിൽ നിന്നുമെടുക്കുന്ന വസ്തുക്കളോ പ്രകൃതിയിൽ നിന്നുള്ള ഫലങ്ങളോ ദൈവസന്നിധിയിൽ സമർപ്പിക്കുക വഴി പ്രപഞ്ചം ദൈവകൃപയിൽ പങ്കുചേരുകയാണ്. ഉൽപ്പത്തി 3:17-ൽ “നിന്റെ നിമിത്തം ഭൂമി ശപിക്കപ്പെട്ടിരിക്കുന്നു” എന്നു പറഞ്ഞിട്ടുണ്ടല്ലോ. മനുഷ്യന്റെ വീഴ്ച അവനു മാത്രമല്ല ശാപകാരണമായിത്തീർന്നത്, പ്രപഞ്ചത്തിനും കൂടിയാണ്. വി. കൂദാശകളിലൂടെ “നിന്റെ നിമിത്തം ഭൂമി അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു” എന്നു തിരുത്തിക്കുറി

ക്കുകയാണ്. പ്രകൃതിയെ മനുഷ്യന്റെ നിലനിൽപ്പിനുവേണ്ടിയുള്ള ഉപ ഭോഗവസ്തുവായി കാണുകയല്ല, ദൈവതേജസ്സിലേയ്ക്കുള്ള രൂപാന്തര ത്തിൽ പ്രപഞ്ചത്തെയും കൂടെ പങ്കുചേർക്കുകയാണ്.

മനുഷ്യനും പ്രകൃതിയും ചേർന്നുവരുമ്പോഴേ പ്രപഞ്ചം സമഗ്രവും സമ്പൂർണ്ണവും ആകുന്നുള്ളു. പ്രകൃതിയെ മനുഷ്യന്റെ ആവശ്യത്തിനു പയോഗിക്കുന്ന വസ്തുവായി കാണുന്ന സമീപനത്തിൽ ഈ സമഗ്ര സങ്കൽപ്പത്തിനു സ്ഥാനമില്ലാതെ വരുന്നു. പൗരസ്ത്യ സഭകളുടെ കൂദാ ശകളെപ്പറ്റിയുള്ള കാഴ്ചപ്പാട് ഈ സങ്കൽപത്തെ തിരുത്തുന്നതിന് മതി യായതാണ്.

മനുഷ്യനും പ്രകൃതിയും ചേർന്നു വരുമ്പോഴേ പ്രപഞ്ചത്തെക്കുറി ച്ചുള്ള വീക്ഷണം സമഗ്രമാകുന്നുള്ളു എന്നു പറഞ്ഞുവല്ലോ. അതു പോലെ തന്നെ ശരിയാണ്, മനുഷ്യനും പ്രകൃതിയും ചേർന്നു വരുമ്പോഴേ മനുഷ്യനെക്കുറിച്ചുള്ള സങ്കൽപം സമഗ്രമാകുന്നുള്ളു എന്നു പറയു ന്നതും. മനുഷ്യന്റെ ശരീരം പ്രകൃതിയിൽ നിന്നും എടുത്തതാണ്. ശരീ രമില്ലാതെ മനുഷ്യനില്ല. സാധാരണയായി മനുഷ്യനെപ്പറ്റി ആദ്ധ്യാത്മിക തലത്തിൽ ചിന്തിക്കുമ്പോൾ ആത്മാവിന്റെ രക്ഷയാണ് മുൻഗണനയിൽ വരിക. ഇവിടെ ശരീരത്തിനു വലിയ പ്രസക്തിയൊന്നുമില്ല. മനുഷ്യ സൃഷ്ടിയെപ്പറ്റി ചിന്തിക്കുമ്പോഴും ഈ സമീപനത്തിന്റെ സ്വാധീനം കാണാൻ കഴിയും. ഇത് പുനഃപരിശോധനയ്ക്കു വിധേയമാക്കണമെന്ന് ഗ്രിഗോറിയോസ് തിരുമേനി വാദിക്കുന്നു.

ദൈവം മനുഷ്യനെ സ്വന്തം സ്വരൂപത്തിൽ സൃഷ്ടിച്ചു. മനസ്സും ആത്മാവും മാത്രമല്ല ദൈവസ്വരൂപം വഹിക്കുന്നത്; ശരീരവും ദൈവ സ്വരൂപത്തിലാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. ഈ ഉൾക്കാഴ്ച ഗ്രിഗോ റിയോസ് തിരുമേനിക്കു ലഭിച്ചത് നിസ്സായിലെ വി. ഗ്രിഗോറിയോസിൽ നിന്നാണ്. യഥാർത്ഥത്തിൽ ആധുനിക വേദപുസ്തക വ്യാഖ്യാനവും ഈ വഴിക്കാണ് എത്തിനിൽക്കുന്നത്. അഗസ്തീനോസിന്റെ കാലം മുതൽ ഇന്നുവരെയുള്ള ബഹുഭൂരിഭാഗം പാശ്ചാത്യ വേദപണ്ഡിതന്മാരും ശരീ രത്തെ ദൈവസ്വരൂപമായി കാണുന്നില്ല. അഗസ്തീനോസ് പറയുന്നത് ശ്രദ്ധിക്കുക: "ഈ ഉടയാടയും ജഡവും പുറത്തു മാറ്റിവയ്ക്കുക. നിന്നി ലേക്കു തന്നെ ആഴ്ന്നിറങ്ങുക, നിന്റെ രഹസ്യ ഉള്ളറയാകുന്ന മനസ്സി ലേക്കു കടന്നുചെല്ലുക. നിന്നിൽ നിന്നുതന്നെ നീ അകന്നുപോകുമ്പോൾ ദൈവത്തിങ്കലേക്കു നിനക്കു എങ്ങനെ അടുത്തുവരാൻ കഴിയും? കാരണം ശരീരത്തിലല്ല മനസ്സിലാണ് മനുഷ്യൻ ദൈവസ്വരൂപിയായി സൃഷ്ടിക്ക പ്പെട്ടത്' (ഫ്രീഡം ആൻഡ് അതോറിറ്റി, പുറം 48 കാണുക).

ശരീരം ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നു പറയു

മ്പോൾ ശരീരത്തിനും അതിലൂടെ പ്രപഞ്ചത്തിനും പുതിയൊരു മാനം കൈവരുന്നുണ്ട്. ശരീരവും പ്രപഞ്ചവും അതിൽത്തന്നെ തിന്മയല്ല, നന്മയാണ്. ഈ അടിസ്ഥാനത്തിൽ നിന്നു വേണം ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ അർത്ഥവും കണ്ടെത്താൻ. ക്രിസ്തു ജഡമെടുത്ത് ശരീരത്തിന് പുനരുത്ഥാനത്തിന്റെ തേജസ്സ് കൊടുത്തു. സൃഷ്ടിയിൽ ഉണ്ടായിരുന്നതും വീഴ്ചയിൽ നഷ്ടപ്പെട്ടുപോയതുമായ തേജസ്സിൽ മനുഷ്യൻ പങ്കുചേരുന്നതിന്റെ നാന്ദിയാണ് ക്രിസ്തുവിന്റെ പുനരുത്ഥാനം. ശരീരം പ്രപഞ്ചത്തിന്റെ ഭാഗമാകയാൽ ശരീരത്തിലൂടെ പ്രപഞ്ചവും തേജസ്സിലുള്ള പങ്കാളിത്തത്തിലേക്ക് ഉയർത്തപ്പെട്ടു. മനുഷ്യശരീരവും പ്രപഞ്ചവും തമ്മിലുള്ള അഖണ്ഡതയും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലൂടെ ഇവ രണ്ടിനും കൈവന്ന അന്തസ്സും കൂദാശകളെപ്പറ്റി ശരിയായ ഒരു വീക്ഷണം രൂപപ്പെടുത്തുന്നതിന് വഴിയൊരുക്കുന്നുണ്ട്. മനുഷ്യനും, മനുഷ്യശരീരവും, ഭൗതികവസ്തുവും വസ്തുപ്രപഞ്ചവും, തിന്മയും പാപപങ്കിലവുമാണെന്ന ചിന്ത കൂദാശകളെപ്പറ്റി താഴ്ന്ന ഒരു സമീപനത്തിനു മാത്രമേ അവസരമൊരുക്കുകയുള്ളൂ.

ഇത്രയും വിശദമായി പ്രതിപാദിച്ചത് കൂദാശകളുടെ അഖണ്ഡദർശനം എന്തെന്നു കണ്ടെത്തുന്നതിനു വേണ്ടിയാണ്. കൂദാശകളെപ്പറ്റിയുള്ള പൗരസ്ത്യസഭകളുടെ സങ്കൽപത്തിൽ വസ്തുപ്രപഞ്ചം, അതിൽ നിന്നുമെനഞ്ഞെടുത്ത മനുഷ്യശരീരം, മനുഷ്യശരീരം സ്വീകരിച്ചുകൊണ്ടുള്ള ക്രിസ്തുവിന്റെ മനുഷ്യാവതാരം, ക്രിസ്തുവിന്റെ രക്ഷാകരപ്രവർത്തനങ്ങളിൽ പങ്കുചേരുന്നതിന് അർപ്പിക്കുന്ന കൂദാശകളിൽ വസ്തുപ്രപഞ്ചത്തിനും, മനുഷ്യശരീരത്തിനുമുള്ള പങ്കാളിത്തവും രൂപാന്തരവും എന്നിവയെല്ലാം തൊട്ടുതൊട്ടു ചേർന്നിണങ്ങി വരുന്ന ചിന്തകളാണ്. ഈ അടിത്തറയിൽ നിന്നുകൊണ്ടുവേണം പൗരസ്ത്യ സഭകളുടെ കൂദാശകളെപ്പറ്റിയുള്ള പ്രബോധനത്തിന്റെ ആഴവും വ്യാപ്തിയും കണ്ടെത്താൻ.

## 18

# പൗരസ്ത്യ ക്രിസ്തീയ ചിന്തയ്ക്ക് ഒരു പുത്തൻ മാർഗ്ഗരേഖ

'എ. ഡി. ആറാം നൂറ്റാണ്ടുവരെയുള്ള സഭാവിശ്വാസപ്രമാണങ്ങളുടെ വികാസം' എന്ന വിഷയം വൈദികസെമിനാരിയിൽ ഞങ്ങളെ പഠിപ്പിച്ചത് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയായിരുന്നു. ഈ വിഷയം സംബന്ധിച്ച് ഞങ്ങൾക്ക് ഉപയോഗിക്കാനുണ്ടായിരുന്ന ഒരു പ്രധാന ഗ്രന്ഥം ജെ. എൻ. ഡി. കെല്ലി എന്ന ആംഗ്ലേയ വേദപണ്ഡിതൻ രചിച്ച "ആദിമ ക്രിസ്തീയ വിശ്വാസപ്രമാണങ്ങൾ" (Early Christian Doctrines) ആയിരുന്നു. പ്രസ്തുത ഗ്രന്ഥം സെമിനാരി ഗ്രന്ഥശാലയിൽ ഉണ്ട്. കെല്ലിയുടെ വേദശാസ്ത്രപരമായ നിലപാടുകളോട് വിയോജിപ്പ് പ്രകടിപ്പിച്ചുകൊണ്ട് ഗ്രന്ഥത്തിന്റെ മാർജിനിൽ ഗ്രിഗോറിയോസ് തിരുമേനി ചോദ്യചിഹ്നം ഇട്ടിരിക്കുന്നത് ഇപ്പോഴും കാണാനാകും. ജെ. എൻ. ഡി. കെല്ലി പ്രശസ്തനായ ഒരു പാശ്ചാത്യ പണ്ഡിതനായിരുന്നു. എന്നാൽ പൗരസ്ത്യ ക്രിസ്തീയ ചിന്ത മനസ്സിലാക്കുന്നതിൽ അദ്ദേഹം വിജയിച്ചിരുന്നില്ല. മാത്രമല്ല, അതിനോട് അനുഭാവപൂർണ്ണമായ നിലപാടുമല്ല അദ്ദേഹം സ്വീകരിച്ചത്. 1960-ൽ തിരുമേനി (അന്ന് ഡീക്കൻ ടി. പോൾ വർഗീസ്) 'പൗരസ്ത്യ ക്രിസ്തീയ പിതൃവിജ്ഞാനീയ'ത്തിൽ ഡോക്ടറൽ സംബന്ധമായ പഠനത്തിന് ഓക്സ്ഫഡിൽ ചേർന്നു. തിരുമേനിയുടെ ഡോക്ടറൽ പ്രബന്ധത്തിന് ഉപദേശകനായി നിയോഗിതനായത് കെല്ലി ആയിരുന്നു. പാശ്ചാത്യ ക്രിസ്തീയ ചിന്തയുടെ വികാസത്തിൽ ശ്രദ്ധേയമായ പങ്കുവഹിച്ചിട്ടുള്ള അഗസ്തീനോസിന്റെ (എ.ഡി. 354-430) ചിന്തയിലെ ചില അടിസ്ഥാനപരമായ പോരായ്മകൾ ഗ്രിഗോറിയോസ് തിരുമേനി കെല്ലിയുടെ ശ്രദ്ധയിൽ കൊണ്ടുവരുവാൻ ശ്രമിച്ചു. എന്നാൽ ഈ അന്വേഷണത്തെ മാനിക്കുന്നതിനുള്ള ബുദ്ധിപരമായ സത്യസന്ധത കെല്ലി കാട്ടിയില്ല. അക്കാരണത്താൽ ഓക്സ്ഫഡിലെ പഠനം ഗ്രിഗോറിയോസ് തിരുമേനിക്ക് അവസാനിപ്പിക്കേണ്ടതായി വന്നു (ലൗവ് സ് ഫ്രീഡം ദ് ഗ്രാന്റ് മിസ്റ്ററി, പേജ് 169-170).

കത്തോലിക്കാ സഭയുടെ വിശ്വാസത്തിലായാലും പ്രൊട്ടസ്റ്റന്റ് സഭകളുടെ വിശ്വാസത്തിലായാലും, പാശ്ചാത്യ ക്രിസ്തീയ ചിന്തയിൽ അഗസ്തീനോസിന് ഗണ്യമായ സ്വാധീനമുണ്ട്. ഇന്ന് ക്രിസ്തീയ വേദശാസ്ത്രത്തിൽ ആധിപത്യം പുലർത്തുന്നത് പാശ്ചാത്യ ക്രിസ്തീയ ചിന്തയാണ്. ഈ സാഹചര്യത്തിൽ പൗരസ്ത്യ ചിന്തയുടെ മേന്മയും തനി

മയും വേർതിരിച്ച് കണ്ടെത്തുക അത്ര എളുപ്പമല്ല. എന്നാൽ ദുഷ്ക്കര മായ ഈ ദൗത്യം ചരിത്രപരമായ ഒരു നിയോഗമായി ഏറ്റെടുത്ത് അദ്ധ്വാ നിച്ച് വിജയം കണ്ടെത്തിയ മഹാത്മാവാണ് പൗലോസ് മാർ ഗ്രിഗോ റിയോസ്. ഈ ഉദ്യമത്തിൽ പൗരസ്ത്യചിന്തയും പാശ്ചാത്യചിന്തയുമായി താരതമ്യം ചെയ്ത് പൗരസ്ത്യ ചിന്തയുടെ സവിശേഷത എടുത്തുകാണി ക്കുക എന്ന സമീപനമാണ് ഗ്രിഗോറിയോസ് തിരുമേനി സ്വീകരിച്ചു കാണുന്നത്. ഈ സംവാദത്തിൽ, പാശ്ചാത്യ ക്രിസ്തീയചിന്തയ്ക്ക് അടി സ്ഥാനമായി നിൽക്കുന്ന അഗസ്തീനോസ് വിമർശിക്കപ്പെടുന്നത് സ്വാഭാ വികം മാത്രം.

അഗസ്തീനോസ് 33-ാം വയസ്സിൽ വി. സ്നാനം സ്വീകരിച്ച് ക്രിസ്ത്യാ നിയാവുന്നതിനു മുമ്പ് ആദ്യം മാണിക്കയിസത്തിലും പിന്നീട് നെയോ പ്ലേട്ടോണിസത്തിലും വിശ്വസിച്ച ആളായിരുന്നു. ക്രിസ്ത്യാനി ആയ ശേഷം രണ്ടിനെയും എതിർത്തിരുന്നുവെങ്കിലും ഒരളവുവരെ അവയുടെ സ്വാധീനം അഗസ്തീനോസിന്റെ ചിന്താധാരയിൽ കണ്ടെത്താൻ കഴിയും. മനുഷ്യശരീരത്തിൽ ബന്ധിതമായിരിക്കുന്ന ആത്മാവിന്റെ വിമുക്തിയാണ് മതം ലക്ഷ്യം വയ്ക്കുന്നതെന്ന് മാണിക്കയിസം പഠിപ്പിക്കുന്നു. നെയോ പ്ലേട്ടോണിസത്തിൽ ദൈവവുമായുള്ള യോഗത്തിൽ ആത്മാവിനാണ് (soul) പങ്കാളിത്തം. ആത്മാവ് ഭൗതികവസ്തുക്കളിൽ നിന്നും വസ്തുപ്രപഞ്ച ത്തിൽ നിന്നും തിരിഞ്ഞ് ദൈവവുമായി യോജിക്കുകയാണ് മനുഷ്യജീവി തത്തിന്റെ ലക്ഷ്യം എന്നും നെയോ പ്ലേട്ടോണിസം പഠിപ്പിക്കുന്നു. രണ്ടു ചിന്താധാരകളിലും ഭൗതികവസ്തുവും (matter) ആത്മാവും (spirit) തമ്മി ലുള്ള ദ്വൈതം കാണാൻ കഴിയും. രണ്ടിലും ഭൗതികവസ്തുവിന് താഴ്ന്ന സ്ഥാനം മാത്രമേയുള്ളു. നെയോ പ്ലേട്ടോണിസത്തിന്റെ പ്രയോക്താവായ പ്ലോട്ടിനസ്സ് (എ.ഡി. 205-270) ഭൗതികവസ്തു (matter) അതിന്റെ സത്ത യിൽ തിന്മയാണെന്നും അതുകൊണ്ട് സത്തയിൽ നന്മയായ ഉണ്മ (ദൈവം) യിൽ അത് പങ്കുചേരുന്നില്ലെന്നും വ്യക്തമായി പഠിപ്പിക്കുന്നുണ്ട് ('matter is essentially evil and can not participate in being which is essen- tially good'). ഈ സമീപനത്തിൽ നിന്നും വ്യത്യസ്തമായ ഒരു നിലപാട് സ്വീകരിച്ച പിതാവാണ് നിസ്സായിലെ വി. ഗ്രിഗോറിയോസ് (എ.ഡി. 330-395). ഭൗതികവസ്തുവും വസ്തുപ്രപഞ്ചവും ദൈവത്തിന്റെ ഇച്ഛ യിൽനിന്നും ജ്ഞാനത്തിൽ നിന്നും ഉളവായതാണ്. അത് ദൈവത്തിന്റെ ഊർജ്ജവും ശക്തിയുമാണ് (matter is God's energy and power). ഇക്കാര ണത്താൽ ഭൗതികവസ്തു അതിൽത്തന്നെ തിന്മയാവാനാവില്ല. നന്മ തന്നെയാണ്. കാരണം, ദൈവത്തിൽ നിന്ന് ഉളവായതെല്ലാം നല്ലതു ത ന്നെയാണല്ലോ.

ഇവിടെ ഉൽപ്പത്തി പുസ്തകം ഒന്നാം അദ്ധ്യായത്തിൽ പ്രപഞ്ചോല്പ

ത്തിയെപ്പറ്റി പ്രതിപാദിച്ചിരിക്കുന്നതു തന്നെയാണ് നിസ്സായിലെ വി. ഗ്രിഗോറിയോസും പഠിപ്പിക്കുന്നത്. "വെളിച്ചം ഉണ്ടാകട്ടെ" എന്നു ദൈവം കൽപിച്ചപ്പോൾ വെളിച്ചം ഉണ്ടായി (ഉൽപ. 1:3). ആകാശവും ഭൂമിയും നക്ഷത്രങ്ങളും ജന്തുക്കളും സസ്യങ്ങളും എല്ലാം ദൈവത്തിന്റെ ഇച്ഛ യാൽ ഉളവായതാണ്. സൃഷ്ടിച്ച ഓരോന്നും "നല്ലത് എന്ന് ദൈവം കണ്ടു" എന്ന് ആവർത്തിച്ചു പറഞ്ഞിരിക്കുന്നു (ഉൽപ. 1:4, 11, 12, 18, 21, 25). ദൈവത്തിൽ നിന്ന് അകന്ന് വസ്തുവിനോ വസ്തുപ്രപഞ്ചത്തിനോ നില നിൽക്കാനാവില്ല. ദൈവത്തിന്റെ ഊർജ്ജത്തിലും ശക്തിയിലും നിരന്തരം പങ്കുകൊള്ളുന്നതിന്റെ ഫലമായാണ് അവയ്ക്ക് അസ്തിത്വം ഉള്ളത്. വേദ പുസ്തകത്തിൽ അധിഷ്ഠിതമായ ഈ സങ്കൽപത്തിൽ ഭൗതികവസ്തു വിനും വസ്തുപ്രപഞ്ചത്തിനും ഉയർന്ന സ്ഥാനമാണുള്ളത്. സൃഷ്ടിയുടെ ഉൽപത്തിയും സഹജമായ നിലനിൽപും ദൈവത്തിന്റെ ഉണ്മയിലൂടെ യാണ് സാധ്യമായിത്തീരുന്നതെങ്കിൽ ക്രിസ്തുവിലൂടെ പൂർത്തീകരിക്ക പ്പെട്ട രക്ഷാപദ്ധതിയിലും വസ്തുവിനും പ്രപഞ്ചത്തിനും പങ്കാളിത്തമുണ്ട്. അതുകൊണ്ടത്രെ വി. പൗലോസ് അപ്പോസ്തോലൻ പറയുന്നത് "സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽനിന്ന് വിടുതലും ദൈവമക്കളുടെ തേജസ്സാ കുന്ന സ്വാതന്ത്ര്യവും പ്രാപിക്കുന്നതിന് ആകാംക്ഷയോടെ കാത്തിരി ക്കുന്നു" എന്ന് (റോമ 8:20).

മാണിക്കയിസത്തിലും നെയോ പ്ലേറ്റോണിസത്തിലും കാണുന്ന ഭൗതി കവസ്തുവിനെപ്പറ്റിയുള്ള താഴ്ന്ന സമീപനം അഗസ്തീനോസിലുണ്ടാ ക്കിയ സ്വാധീനം അദ്ദേഹത്തിന്റെ ചിന്തയിൽ ആകമാനം നിഴലിച്ചു കാണാനാവും. പ്രധാനമായും അഞ്ചു തലങ്ങളിൽ ഇതു കാണാനാവു മെന്ന് ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാട്ടുന്നു: (1) പ്രപഞ്ചത്തെപ്പ റ്റിയുള്ള ധാരണ, (2) മനുഷ്യനെപ്പറ്റിയുള്ള സങ്കൽപം, (3) ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെപ്പറ്റിയുള്ള പ്രബോധനം, (4) രക്ഷയെപ്പറ്റിയുള്ള വീക്ഷണം, (5) കൂദാശകളെപ്പറ്റിയുള്ള ഉപദേശം (ഫ്രീഡം ആന്റ് അതോ റിറ്റി, പേജ് 44-48; ലൗവ്സ് ഫ്രീഡം, പേജ് 169-172).

പാശ്ചാത്യ ക്രിസ്തീയ വിശ്വാസത്തെ സമഗ്രമായ ഒരു പുനർ വിചി ന്തനത്തിന് വിധേയമാക്കണമെന്ന് തിരുമേനി നിർദ്ദേശിക്കുന്നു. ഈ പരി ശ്രമത്തിൽ അഗസ്തീനോസിന്റെ അടിസ്ഥാന ചിന്തകൾ പൗരസ്ത്യ ചിന്തയുമായി താരതമ്യപ്പെടുത്തി വിശകലനം ചെയ്ത് പഠിക്കുക തന്നെ വേണം. ഇത്തരം ഒരു അന്വേഷണത്തിനും സംവാദത്തിനും മതിയായ ഒരു മാർഗ്ഗരേഖ തയ്യാറാക്കി തന്നിട്ടുണ്ടെന്നുള്ളതാണ് ഗ്രിഗോറിയോസ് തിരുമേനിയുടെ മഹത്തായ സംഭാവന.

# 19

# ഒരു പുതിയ മനുഷ്യദർശനം

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ വേദശാസ്ത്രപര മായ ഒരു വലിയ സംഭാവന അദ്ദേഹത്തിന്റെ മനുഷ്യദർശനമാണ്. ഈ വിഷയത്തിന്റെ വിവിധ തലങ്ങളെ സ്പർശിക്കുന്ന മൂന്നു ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്.

1) ദ് ഫ്രീഡം ഓഫ് മാൻ, ഫിലദൽഫിയാ: വെസ്റ്റ്മിൻസ്റ്റർ, 1972 (ഇന്ത്യൻ എഡിഷൻ: ഫ്രീഡം ആന്റ് അതോറിറ്റി, മദ്രാസ്: സി.എൽ.എസ്. – ഡൽഹി: ഐ.എസ്.പി.സി.കെ – ലക്നൗ: എൽ.പി.എച്ച്., 1974).

2) ദ് ഹ്യൂമൻ പ്രസൻസ്: ആൻ ഓർത്തഡോക്സ് വ്യൂ ഓഫ് നേച്ചർ, ജനീവ: ഡബ്ലിയു.സി.സി., 1978 (ഇന്ത്യൻ എഡിഷൻ: മദ്രാസ്: സി.എൽ. എസ്., 1980).

3) കോസ്മിക് മാൻ: ദ് ഡിവൈൻ പ്രസൻസ്, ന്യൂഡൽഹി–കോട്ടയം: സോഫിയാ പബ്ലിക്കേഷൻസ്, 1980 (ന്യൂയോർക്ക്: പാരഗൺ, 1988).

ഈ ഗ്രന്ഥങ്ങളിലെല്ലാംതന്നെ, മനുഷ്യനെപ്പറ്റിയുള്ള പൗരസ്ത്യ ക്രിസ്തീയദർശനം പാശ്ചാത്യ ക്രിസ്തീയ ചിന്തയുമായി താരതമ്യപ്പെ ടുത്തി ചൂണ്ടിക്കാണിക്കുന്നതിന് ഗ്രന്ഥകർത്താവ് ശ്രമിക്കുന്നു. പാശ്ചാത്യ ചിന്തയെ നിർണ്ണായകമായി സ്വാധീനിച്ച അഗസ്തീനോസിനെ ഒരു വശത്തും പൗരസ്ത്യചിന്തയുടെ പ്രതിനിധിയായി നിസ്സായിലെ വി. ഗ്രിഗോ റിയോസിനെ മറുവശത്തും നിർത്തിക്കൊണ്ടാണ് ഗ്രിഗോറിയോസ് തിരു മേനി ഈ സംവാദം വികസിപ്പിച്ചെടുക്കുന്നത്. ഈ വിഷയം സംബന്ധിച്ച് വേദശാസ്ത്രപരവും ദാർശനികവുമായ തലങ്ങളിലുള്ള പാശ്ചാത്യവും പൗരസ്ത്യവുമായ എല്ലാ ചിന്താധാരകളെയും മുൻപറഞ്ഞ ഗ്രന്ഥങ്ങ ളിൽ വിലയിരുത്തുന്നതിന് ശ്രമിക്കുന്നുണ്ടെങ്കിലും അവയ്ക്കെല്ലാം ഉര കല്ലും ആധാരവുമായി അദ്ദേഹം മുൻനിർത്തുന്നത് അഗസ്തീനോസി നെയും നിസ്സായിലെ വി. ഗ്രിഗോറിയോസിനെയും ആകുന്നു. ആയതി നാൽ ഈ രണ്ടു ചിന്തകരുടെയും മനുഷ്യനെപ്പറ്റിയുള്ള വീക്ഷണങ്ങൾ ചുരുക്കമായി പ്രതിപാദിക്കുന്നതിന് ശ്രമിക്കാം.

അഗസ്തീനോസിന്റെ മനുഷ്യസങ്കൽപം വളരെ താഴ്ന്നതാണ്. അത് മനുഷ്യന് സഹജമായി ദൈവം നൽകിയിരിക്കുന്ന അന്തസ്സും സ്വാത ന്ത്ര്യവും ഉയർത്തിപ്പിടിക്കുന്നില്ല. ഈ സമീപനത്തിന് ഒരു പ്രധാന കാരണം ആദിമനുഷ്യന്റെ പാപവും വീഴ്ചയും പിൻതലമുറകളെ എങ്ങനെ ബാധിക്കുന്നു എന്നതിനെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ കാഴ്ച

പ്പാടാണ്. ആദാമും ഹവ്വയും ചെയ്ത പാപവും അതിന്റെ ഫലങ്ങളും ലൈംഗികേച്ഛയിലൂടെ (Concupiscence) പിൻതലമുറകളിലേക്ക് സംക്ര മിച്ചു എന്നും മനുഷ്യസമൂഹത്തെ ഒരു പാപപിണ്ഡവും (Massa peccati) ശാപപിണ്ഡവും (Massa damnata) ആക്കിയെന്നും അഗസ്തീനോസ് പഠി പ്പിച്ചു. ഇങ്ങനെ തലമുറകളിലേക്ക് കൈമാറുന്ന പാപത്തിന് 'ഒറിജിനൽ സിൻ' (ആദിപാപം, മൂലപാപം) എന്നദ്ദേഹം വിളിക്കുന്നു. അഗസ്തീ നോസിന്റെ ചിന്തയിൽ ആദിമനുഷ്യരുടെ പാപവീഴ്ച മൂലം മനുഷ്യ പ്രകൃതി തന്നെ പാപമായിത്തീർന്നു. പാപം മനുഷ്യന്റെ സഹജഭാവ മായി മാറി (Evil or sin became an integral part of human nature). മനു ഷ്യനെ ദൈവം സ്വതന്ത്രമായ ഇച്ഛ (Free will) യോടുകൂടിയാണ് സൃഷ്ടി ച്ചത്. വീഴ്ചയുടെ ഫലമായി ഈ സ്വതന്ത്രേച്ഛ നശിക്കുന്നില്ലെങ്കിലും നന്മ തിരഞ്ഞെടുക്കുവാനുള്ള സ്വാതന്ത്ര്യം വളരെ ബലഹീനമായിത്തീർന്നു. മനുഷ്യൻ സ്വന്തമായി എന്തെങ്കിലും ചെയ്യുന്നെങ്കിൽ അത് പാപം മാത്ര മായിരിക്കും. സ്രഷ്ടാവായ ദൈവത്തിന്റെ കരങ്ങൾ പിൻവലിച്ചാൽ മനു ഷ്യനു തനിക്കുതന്നെ ഒന്നും നേരായി ചെയ്യാൻ കഴിയുകയില്ല. ദൈവ ത്തിനു മുമ്പിൽ മനുഷ്യൻ ഒരു ആശ്രിതനോ അടിമയോ യാചകനോ മാത്രമാണ്. അഗസ്തീനോസ് പറയുന്നു: "യാചകൻ സ്വയം എന്തെങ്കിലും ഉണ്ടെന്ന് അഭിമാനിക്കുന്നില്ല. ദൈവകൃപയിൽ ആണ് അയാളുടെ മുഴു വൻ പ്രത്യാശ. നഗ്നനായി വിറച്ച് വസ്ത്രത്തിനായി ആഗ്രഹിച്ച് അയാൾ കർത്താവിന്റെ വാതിൽക്കൽ നിന്ന് മുട്ടിക്കൊണ്ട് കണ്ണുകൾ നിലത്തേക്ക് ചായിച്ച് മാറത്തടിച്ച് അനുദിനം നിലവിളിക്കുന്നു. ഈ യാചകനെ, ഈ പാവപ്പെട്ടവനെ, ഈ എളിയവനെ ദൈവം വലുതായി തുണച്ചു" (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 47). ഒറ്റ നോട്ടത്തിൽ ദൈവത്തിലുള്ള സമ്പൂർ ണ്ണമായ ആശ്രയമെന്നോ ആഴമായ ഭക്തിഭാവമെന്നോ തോന്നാവുന്ന വാക്കുകളാണിവ. എന്നാൽ മനുഷ്യന്റെ അന്തസ്സ് ഉയർത്തിപ്പിടിക്കുന്ന തല്ല ഈ വരികൾ. ഒരടിമയുടെ ധാർമ്മികത മാത്രമാണ് ഇതിൽനിന്നും ഉരുത്തിരിഞ്ഞു വരുന്നത്.

മനുഷ്യനെപ്പറ്റിയുള്ള അഗസ്തീനോസിന്റെ താഴ്ന്ന സങ്കൽപം അദ്ദേ ഹത്തിന്റെ വ്യക്തിജീവിതത്തോട് വളരെയധികം ബന്ധപ്പെട്ടു കിടക്കുന്നു. മാനസാന്തരത്തിനു മുമ്പ് വിഷയാസക്തികളിൽ മുഴുകിയ ജീവിതമായി രുന്നു അഗസ്തീനോസിന്റേത്. ലൈംഗികാസക്തികളിൽ നിന്ന് മനസ്സി നെയും ശരീരത്തെയും ഉയർത്തിപ്പിടിക്കുന്നതിൽ അഗസ്തീനോസ് പരാ ജയപ്പെട്ടിരുന്നു. നിരുപാധികവും നിർലോപവുമായ ദൈവകൃപ കൊണ്ടു മാത്രമേ മനുഷ്യന് പാപത്തിൽ നിന്ന് വിമുക്തനാകാൻ കഴിയൂ എന്നതാ യിരുന്നു അദ്ദേഹത്തിന്റെ അനുഭവം. മനുഷ്യൻ പൂർണ്ണമായും പാപിയാ ണെന്നും (Total depravity) ഒരു നന്മയും ചെയ്യാനുള്ള ശേഷി അവനി

ല്ലെന്നും പറയുമ്പോൾ മനുഷ്യബലഹീനതയെപ്പറ്റിയുള്ള ഒരു ഭക്തന്റെ ഏറ്റുപറച്ചിലായി കണക്കാക്കാൻ കഴിഞ്ഞെന്നു വരാം. എന്നാൽ അത് വിശ്വാസപ്രമാണമായി ഗൗരവമായി കരുതാൻ പാടുള്ളതല്ല എന്ന് ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നു (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 41). എന്നാൽ മനുഷ്യനെപ്പറ്റിയുള്ള അഗസ്തീനോസിന്റെ താഴ്ന്ന കാഴ്ചപ്പാട് അദ്ദേഹത്തിന്റെ മനുഷ്യദർശനത്തിന്റെ അടിസ്ഥാനഘടകമായിത്തീരുകയും പാശ്ചാത്യവേദശാസ്ത്രത്തെ ആകമാനം തന്നെ അത് സ്വാധീനിക്കുകയും ചെയ്തു. ലൈംഗികേച്ഛയിലൂടെ പാപം ഒരു തലമുറയിൽ നിന്ന് അടുത്ത തലമുറയിലേക്ക് സംക്രമിക്കുന്നു എന്ന അഗസ്തീനോസിന്റെ സിദ്ധാന്തം ഒഴിവാക്കിക്കൊണ്ട് ആദിപാപത്തെ നിർവചിക്കുന്നതിന് തോമസ് അക്വിനാസ് ശ്രമിക്കുകയുണ്ടായി. വീഴ്ചക്കു മുമ്പ് സൃഷ്ടിയിൽ ആദിമനുഷ്യനുണ്ടായിരുന്ന ആദിനീതി (Original righteousness) പാപവീഴ്ചയിൽ നഷ്ടപ്പെട്ടതാണ് ആദിപാപമെന്നും (Original sin) ദൈവത്തിന്റെ ശുദ്ധീകരിക്കുന്ന കൃപയുടെ അഭാവമാണ് അതെന്നും അക്വിനാസ് പഠിപ്പിച്ചു (Original sin is the lack of original righteousness and is the absence of sanctifying grace). മനുഷ്യരാശിയെ ഒറ്റതിരിഞ്ഞ വ്യക്തികളായി കാണാതെ ഒരു സംഘാതവ്യക്തിത്വമായിക്കണ്ട് ആദിപാപം ആദാമിലൂടെ മനുഷ്യരാശിയെന്ന ആളത്വത്തെ ആകമാനം ബാധിച്ചു എന്ന് അദ്ദേഹം വ്യാഖ്യാനിച്ചു. ലൈംഗികേച്ഛ എന്ന ഘടകം ഒഴിവാക്കിക്കൊണ്ട് ആദിപാപത്തെ വിശദീകരിക്കുന്ന അക്വിനാസിന്റെ ഈ സമീപനം റോമൻ കത്തോലിക്കാ സഭയിൽ പൊതുവേ സ്വീകാര്യമായിരുന്നു. എന്നാൽ നവീകരണനേതാക്കൾ അഗസ്തീനോസിന്റെ സിദ്ധാന്തം പുനരുജ്ജീവിപ്പിക്കുകയും തുടർന്ന് റോമൻ കത്തോലിക്കാ സഭയിലെ യാഥാസ്ഥിതിക വിഭാഗം അതിന് ഊന്നൽ നൽകി പഠിപ്പിക്കുകയും ചെയ്തു. പ്രൊട്ടസ്റ്റന്റ് പാരമ്പര്യത്തിൽ വരുന്ന കാൾബാർത്ത് തുടങ്ങിയ വേദപണ്ഡിതർ അഗസ്തീനിയനിസം ഉയർത്തിപ്പിടിക്കുന്നതിൽ ഗണ്യമായ പങ്കുവഹിച്ചവരാണ്.

ചുരുക്കത്തിൽ റോമൻ കത്തോലിക്കാ സഭയും പ്രൊട്ടസ്റ്റന്റ് സഭകളും ഉൾപ്പെട്ട പാശ്ചാത്യസഭയുടെ മനുഷ്യനെപ്പറ്റിയുള്ള സങ്കല്പം അസ്തീനോസിന്റെ ദർശനത്തെ പ്രധാനമായും അടിസ്ഥാനമാക്കി വികസിപ്പിച്ചെടുത്തിട്ടുള്ളതാണ്. ഇത് ഒരു പുനഃപരിശോധനയ്ക്ക് വിധേയമാക്കുക, ഒരു പുതിയ മനുഷ്യദർശനം രൂപപ്പെടുത്തുക, ഒരു പുതിയ മാനവികതയ്ക്ക് അടിത്തറ പാകുക – ഇതാണ് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ വേദശാസ്ത്രപരമായ അന്വേഷണത്തിലെ മുഖ്യ ഘടകം.

# 20

# മനുഷ്യൻ: ദൈവസ്വരൂപിയും സ്വതന്ത്രനും

വി. അഗസ്തീനോസിന്റെ പ്രബോധനങ്ങളിൽ വേരൂന്നി പാശ്ചാത്യ വേദശാസ്ത്രത്തിൽ പച്ചപിടിച്ചു നിൽക്കുന്ന മനുഷ്യദർശനം മൂന്നു കാര്യങ്ങൾ ഊന്നിപ്പറയുന്നു: (1) മനുഷ്യപ്രകൃതി പാപമാണ്. (2) എല്ലാ മനുഷ്യരും ഒരുപോലെ പാപികളാണ്. (3) പാപം ചെയ്യാൻ മാത്രമേ മനുഷ്യന് കഴിയൂ. ഈ മൂന്നു ധാരണകളെയും തിരുത്താൻ പോരുന്ന മനുഷ്യദർശനമാണ് നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ ലിഖിതങ്ങളിൽ കാണുന്നത് (കോസ്മിക്മാൻ, പേജ് 156–168).

മനുഷ്യപ്രകൃതി പാപമല്ല, കാരണം അത് ദൈവം സൃഷ്ടിച്ചതാണ്. സർവ്വ നന്മയുടെയും നിറവായ ദൈവത്തിന്റെ സ്വരൂപവും സാദൃശ്യവുമാണ് മനുഷ്യൻ. അതേസമയം, സ്വാതന്ത്ര്യം ദൈവസ്വരൂപത്തിന്റെ ഭാഗമാകയാൽ മനുഷ്യൻ നന്മയുടെ നിറവിലേക്ക് വളർന്ന് വലുതാവുകയും വേണം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ മനുഷ്യന് രണ്ടു സാധ്യതകളുണ്ട്.

ഒന്ന്: സഹജമായി ദൈവത്തിൽ നിന്ന് ലഭിച്ചിരിക്കുന്ന നന്മയുടെ നിറവായ ഉണ്മയോട് സ്വാതന്ത്ര്യത്തോടെ ധനാത്മകമായി പ്രതികരിച്ച് അതിന്റെ പൂർണ്ണതയിലേക്ക് വളരുക.

രണ്ട്: ഈ നന്മയുടെ ഉണ്മ ദൈവത്തിൽ നിന്നാണെന്ന് തിരിച്ചറിയാതെ അത് തന്റെ തന്നെയെന്ന് നിരൂപിച്ച് ദൈവത്തിൽ നിന്നും അകന്നുപോവുക.

എല്ലാ പാപവും മനുഷ്യപ്രകൃതത്തിന് എതിരായി വരുന്നതാണ്, മനുഷ്യനിൽ പ്രകൃത്യായുള്ളതല്ല. അല്ലെങ്കിൽ അത് സഹജമായുള്ളതല്ല. മനുഷ്യപ്രകൃതി പാപത്തിനും പാപത്തിലൂടെ തിന്മയ്ക്കും അടിമയായിത്തീർന്നെന്നു വരാം. എന്നാൽ പാപം ഒരു ബാഹ്യശക്തിയാണ്, പുറത്തുനിന്നുവന്ന് മനുഷ്യനെ അടിമയാക്കി ഭരിക്കുന്ന രാജാവാണ്. അതായത്, പാപം മനുഷ്യസ്വഭാവത്തിലുള്ളതല്ലെന്നും മനുഷ്യപ്രകൃതി അതിൽ തന്നെ പാപപൂർണ്ണമല്ലെന്നും സാരം. പാപത്തിന് സ്വയം വിധേയപ്പെടുമ്പോൾ ആണ് അതിന് അടിമയായിത്തീരുന്നത്.

നന്മ ഉണ്മയാണ്, ജീവനാണ്, ദൈവത്തോടുള്ള ആഭിമുഖ്യമാണ്. തിന്മ ഇല്ലായ്മയാണ്, മരണമാണ്. മനുഷ്യൻ ദൈവം നൽകിയ സ്വാതന്ത്ര്യം

ദുരുപയോഗപ്പെടുത്തി സഹജമായിരിക്കുന്ന നന്മ ഉപേക്ഷിച്ച് തിന്മ തിരഞ്ഞെടുത്ത് ഇല്ലായ്മയിലേക്കും മരണത്തിലേക്കും നീങ്ങുന്നു. തിന്മയിൽ നിലനിൽക്കുന്നിടത്തോളം മനുഷ്യൻ ദൈവത്തിൽ നിന്ന് അകന്ന് ഇല്ലായ്മയിലേക്ക് ചുരുങ്ങുന്നു. തിന്മയോടു ചേരുമ്പോൾ അവൻ നാശവും ഇല്ലായ്മയും മരണവും സ്വയം വരിക്കുകയാണ്. തിന്മ വിട്ട് ദൈവത്തിങ്കലേക്കു തിരിഞ്ഞ് അവനോടു ചേരുമ്പോൾ മനുഷ്യപ്രകൃതി നന്മയുടെ നിറവിലേക്ക് മുതിർന്നു വളരുന്നു.

മനുഷ്യൻ സ്വതന്ത്രനാണ്. പുണ്യപാപങ്ങളും നന്മതിന്മകളും ഈ സ്വാതന്ത്ര്യം ഉപയോഗിച്ച് അവൻ തെരഞ്ഞെടുക്കുന്നു. അതിനാൽ എല്ലാറ്റിനും മനുഷ്യൻ തന്നെ ഉത്തരം പറയണം. ഈ ഉത്തരവാദിത്വം സ്വാതന്ത്ര്യത്തിന്റെ ഭാഗമാണ്. ദൈവത്തിന്റെ കരങ്ങളിലെ കളിപ്പാവയല്ല മനുഷ്യൻ. സ്വന്തം കാലിൽ നിവർന്നു നിന്ന് ദൈവത്തെ അഭിമുഖീകരിക്കാൻ സ്വാതന്ത്ര്യത്തോടെ വിളിക്കപ്പെട്ടവനാണ്. ഒന്നുകിൽ അവന് ദൈവത്തെ അഭിമുഖീകരിച്ചു നിൽക്കാം. അല്ലെങ്കിൽ ദൈവത്തിനു പുറംതിരിഞ്ഞു നിൽക്കാം. രണ്ടും മനുഷ്യസ്വാതന്ത്ര്യത്തിന്റെ പരിധിയിൽപ്പെടുന്നു.

ദൈവം സൃഷ്ടിച്ച മനുഷ്യപ്രകൃതി തിന്മയെങ്കിൽ അതിന്റെ കുറ്റം സ്രഷ്ടാവായ ദൈവത്തിനു തന്നെയാണ്. എന്നാൽ ലഭിച്ച സ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തി തിന്മ തെരഞ്ഞെടുത്തെങ്കിൽ അതിന്റെ ഉത്തരവാദിത്തം മനുഷ്യനു തന്നെയാണ്, ദൈവത്തിനല്ല. ഈ സമീപനം ഗ്രീക്കു ഭാഷയിലും സുറിയാനിഭാഷയിലും എഴുതപ്പെട്ട പിതാക്കന്മാരുടെ ഗ്രന്ഥങ്ങളിൽ ഒരുപോലെ കാണുന്നു. ഈ വിഷയം സംബന്ധിച്ച് ഗ്രീക്കുഭാഷയിൽ എഴുതിയ പിതാക്കന്മാരിൽ പ്രധാനി നിസ്സായിലെ വി. ഗ്രിഗോറിയോസും സുറിയാനി ഭാഷയിലെ പ്രധാനി വി. എഫ്രേയിമും ആകുന്നു.

അഗസ്തീനിയൻ പാരമ്പര്യത്തിൽ മനുഷ്യന്റെ ഇച്ഛാശക്തി അടിസ്ഥാനപരമായി ബലഹീനമെന്ന് ചിത്രീകരിച്ചിരിക്കുന്നു. എന്നാൽ പൗരസ്ത്യ പാരമ്പര്യം (ഗ്രീക്കു പാരമ്പര്യത്തിലായാലും സുറിയാനിപാരമ്പര്യത്തിലായാലും) മനുഷ്യന്റെ ഇച്ഛാശക്തിയെ ഉയർത്തിപ്പിടിക്കുന്നു. പാപം എങ്ങനെ മനുഷ്യനിലേക്ക് കടന്നുവന്നു? ബാഹ്യപ്രേരണയാൽ ദൈവം വിലക്കിയ കനി ഭക്ഷിച്ചതിന്റെ ഫലമായി അങ്ങനെ സംഭവിച്ചു. കനി ഭക്ഷിക്കരുതെന്ന ദൈവവചനം ഒരു വശത്ത്. ഭക്ഷിക്കാനുള്ള പിശാചിന്റെ പ്രേരണ മറുവശത്ത്. രണ്ടിലൊന്ന് തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം ആദാമിനും ഹവ്വയ്ക്കും ഉണ്ടായിരുന്നു. ആദമും ഹവ്വയും കനി ഭക്ഷിച്ച് പാപം ചെയ്തു. ഇവിടെ ഇച്ഛാനുസരണം നടന്ന പ്രവർത്തനമാണ് പാപം. തിന്മയുടെ ഉത്ഭവം മനുഷ്യന്റെ ഇച്ഛാശക്തിയിലും സ്വാതന്ത്ര്യത്തിലുമാണ്. ശരീരം തിന്മയല്ല. ഇച്ഛയും ആത്മാവും തിന്മയല്ല. എന്നാൽ തിന്മ ഇച്ഛിക്കാനും പ്രവർത്തിക്കാനും മനുഷ്യന് സ്വാതന്ത്ര്യമുണ്ട്. തിന്മ ഇച്ഛ

യുടെ പ്രവൃത്തിയെങ്കിൽ അത് ശരീരത്തിന്റെയും ആത്മാവിന്റെയും പ്രവൃത്തിയായിത്തീരുന്നു. അങ്ങനെ ആളത്വം മുഴുവനും പാപത്തിന് വിധേയപ്പെടുന്നു.

ഇവിടെ സ്വാഭാവികമായി ഉയരുന്ന ചില ചോദ്യങ്ങൾ ഉണ്ട്. ദൈവത്തെ അഭിമുഖീകരിച്ചു നിൽക്കുന്ന അല്ലെങ്കിൽ ദൈവത്തിന് പുറംതിരിഞ്ഞു നിൽക്കുന്ന മനുഷ്യൻ എന്ന സങ്കൽപത്തിൽ, മനുഷ്യനും ദൈവത്തിനും തുല്യമായ സ്ഥാനം നൽകി സ്രഷ്ടാവും സൃഷ്ടിയും എന്ന അന്തരം ഇല്ലാതാക്കിയിട്ടുണ്ടോ? പാപം മനുഷ്യന്റെ സഹജഭാവമല്ല എന്നു പറയുമ്പോൾ പാപം മനുഷ്യനിൽ ചെലുത്തുന്ന സ്വാധീനം കുറച്ചു കാണുകയാണോ? മനുഷ്യന്റെ സ്വാതന്ത്ര്യവും ഉത്തരവാദിത്വവും ഊന്നിപ്പറയുമ്പോൾ ദൈവകൃപയ്ക്കുള്ള സ്ഥാനം നഷ്ടമായിപ്പോവുന്നില്ലേ?

ദൈവം സ്രഷ്ടാവും മനുഷ്യൻ സൃഷ്ടിയുമാണെന്ന അടിസ്ഥാനപരമായ വ്യത്യാസം നിലനിർത്തിക്കൊണ്ടുതന്നെ, മനുഷ്യൻ സ്വതന്ത്രനാണെന്ന് നിസ്സായിലെ വി. ഗ്രിഗോറിയോസ് പഠിപ്പിക്കുന്നു. ഇതര സൃഷ്ടികളിൽ നിന്നു മനുഷ്യനെ വേർതിരിക്കുന്നത് അവൻ ദൈവത്തിന്റെ സ്വരൂപവും സാദൃശ്യവുമാണെന്നതാണ്. ദൈവസ്വരൂപത്തിന്റെ കാതൽ സ്വാതന്ത്ര്യവുമാണ്. അല്ലെങ്കിൽ മനുഷ്യൻ അടിമയായിപ്പോവും. അതുകൊണ്ടാണ് തന്നെ മെനഞ്ഞ സ്രഷ്ടാവിനോട് മുഖാമുഖം നിൽക്കാനും മറുതലിച്ചു മുഖം തിരിഞ്ഞു നിൽക്കാനും മനുഷ്യന് കഴിയുന്നത്. തിന്മ മനുഷ്യനിൽ ചെലുത്തുന്ന സ്വാധീനം വി. ഗ്രിഗോറിയോസ് ഒരിക്കലും ചെറുതായിക്കാണുന്നില്ല. പാപത്തിൽ വീണതിന്റെ ഫലമായി സ്വാതന്ത്ര്യം ഒരു പരിധി വരെ മനുഷ്യന് നഷ്ടമായിട്ടുണ്ട്. എങ്കിലും മനുഷ്യൻ സ്വതന്ത്രൻ തന്നെയാണെന്ന് നിസ്സായിലെ വി. ഗ്രിഗോറിയോസ് ഊന്നിപ്പറയുന്നു. മനുഷ്യൻ പൂർണ്ണമായും പാപത്തിന് അടിമയല്ല. നന്മയായാലും തിന്മയായാലും അതിന്റെ ഉത്തരവാദിത്വം മനുഷ്യനിൽ നിക്ഷിപ്തമായിരിക്കുന്നു. തിന്മയോട് എതിർത്ത് നന്മയിൽ ഉറച്ച് വളരണം. അതിന് സ്വയം ശിക്ഷണത്തിന് വിധേയനാകണം. ഒരു പുതിയ ജീവിതക്രമം ഉണ്ടാക്കിയെടുക്കണം. ദൈവകൃപ മനുഷ്യന്റെ സ്വാതന്ത്ര്യത്തിനും പരിശ്രമത്തിനും എതിരല്ല. ദൈവകൃപ മനുഷ്യനെ അടിമയാക്കുന്നില്ല. പിന്നെയോ സ്വതന്ത്രമായി തീരുമാനമെടുത്ത് ഇച്ഛാശക്തി ബലപ്പെടുത്തി നന്മയിൽ വളരാൻ സഹായിക്കുന്നു.

ഇങ്ങനെ, നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ ചിന്തയെ ആധാരമാക്കി, സ്വാതന്ത്ര്യത്തോടെ ദൈവകൃപ സ്വീകരിച്ച് ഇച്ഛാശക്തി ബലപ്പെടുത്തി നന്മയും തിന്മയും വേർതിരിച്ചറിഞ്ഞ് ദൈവസ്വരൂപത്തിന്റെ പൂർണ്ണതയിലേക്ക് വളരുന്ന പുതിയ മനുഷ്യന്റെ ചിത്രം പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ഗ്രന്ഥങ്ങളിലും പ്രബോധനങ്ങളിലും തെളിഞ്ഞു നിൽക്കുന്നു.

# 21

# വചനം ജഡമായിത്തീർന്നു

വി. അഗസ്തീനോസിന്റെ ചിന്തയിൽ കാണുന്ന മറ്റൊരു പ്രധാനപ്പെട്ട ന്യൂനത കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ പ്രസക്തി ഗൗരവമായി കാണുന്നില്ലെന്നുള്ളതാണ് (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 44-45; ലൗവ്സ് ഫ്രീഡം, പേജ് 170). "വചനം ജഡമായിത്തീർന്നു" എന്നു സുവിശേഷത്തിൽ കാണുന്നുണ്ടല്ലോ (യോഹ. 1:14). ത്രിത്വത്തിൽ രണ്ടാമനായ ദൈവം ജഡം ധരിച്ച് യഥാർത്ഥമായും മനുഷ്യനായി എന്ന വിശ്വാസം അതർഹിക്കുന്നവിധം ഉൾക്കൊള്ളാൻ അഗസ്തീനോസിനു കഴിഞ്ഞില്ല. ഇതിനു കാരണം ജഡം (ശരീരം, വസ്തു) തിന്മയാണെന്ന താഴ്ന്ന കാഴ്ചപ്പാടായിരുന്നു. കർത്താവിന്റെ മനുഷ്യാവതാരം ഒരു താൽക്കാലിക ക്രമീകരണമായി മാത്രമാണ് അഗസ്തീനോസ് കാണുന്നത്; സാധാരണക്കാരുടെ ആത്മിക പരിപോഷണത്തിനായി ദൈവം ചെയ്ത ഒരു താൽക്കാലിക ക്രമീകരണം. ക്രിസ്തുവിലൂടെ, ജഡം ധരിച്ച വചനമാം ദൈവത്തെ യഥാർത്ഥത്തിൽ കണ്ടെത്താൻ കഴിയുന്നില്ല. മനുഷ്യാവതാരത്തെപ്പറ്റിയുള്ള അഗസ്തീനോസിന്റെ ഈ സമീപനം എടുത്തുകാണിക്കാനായി അദ്ദേഹത്തിന്റെ ഒരു പ്രസ്താവന ഗ്രിഗോറിയോസ് തിരുമേനി ഉദ്ധരിക്കുന്നു: "കർത്താവിൽ താൽക്കാലികമായി കണ്ട ഒരു കാര്യമുണ്ട്, മറ്റൊന്ന് നിത്യവും. കന്യാജനനം, വചനം ജഡമായിത്തീർന്നത്, പ്രായാനുസാരമുള്ള വളർച്ച, അതിശയപ്രവർത്തനങ്ങൾ, മരണം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം ഇവയെല്ലാം താൽക്കാലികങ്ങളായിരുന്നു. വചനമായ ദൈവത്തെ മനസ്സിലാക്കാൻ ആഗ്രഹിക്കുന്നവർക്ക് ജഡം മതിയാവുന്നതല്ല. പാലുകൊണ്ട് പോഷിപ്പിക്കപ്പെടേണ്ടതാകയാൽ അവർക്കുവേണ്ടി വചനം ജഡമായിത്തീർന്നു." ഇവിടെ മനുഷ്യാവതാരം മുഴുവൻ ഒരു താൽക്കാലിക യാഥാർത്ഥ്യമായി മാത്രം അഗസ്തീനോസ് കാണുന്നു.

അഗസ്തീനോസിന്റെ ഈ കാഴ്ചപ്പാടിനു പിമ്പിൽ മാണിക്കയിസത്തിന്റെ സ്വാധീനമുണ്ടെന്ന് ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നു. മുമ്പ് സൂചിപ്പിച്ചിട്ടുള്ളതുപോലെ 9 വർഷം അഗസ്തീനോസ് മാണിക്കയൻ വിശ്വാസിയായിരുന്നു. ഒരു പേർഷ്യൻ ദാർശനികനായിരുന്ന മാണി (Mani or Manes) എന്ന ആളായിരുന്നു (A.D. 215-275) മാണിക്കയിസത്തിന്റെ ഉപജ്ഞാതാവ്. ഈ മതപ്രകാരം ബുദ്ധൻ, യേശു, പഴയനിയമ പ്രവാചകന്മാർ, അതുപോലെ മാണി തന്നെയും പ്രകാശപൂർണ്ണനായ ദൈവം പ്രത്യേക ദൗത്യം നൽകി ലോകത്തിലേക്ക് അയച്ചവരാണ്. പ്രകാശരാജ്യത്തിൽ നിന്ന് സാത്താൻ അപഹരിച്ച് തിന്മപൂർണ്ണമായ

മനുഷ്യശരീരത്തിൽ ഒളിപ്പിച്ചുവച്ചിരിക്കുന്ന പ്രകാശകണങ്ങളെ (ആത്മാക്കളെ) വിമോചിപ്പിക്കുകയായിരുന്നു അവരുടെ ദൗത്യം. ക്രിസ്ത്യാനിയായശേഷം വി. അഗസ്തീനോസ് മാണിക്കയിസത്തെ എതിർക്കുന്നുണ്ടെങ്കിലും അതിന്റെ സ്വാധീനം ഒരു പരിധിവരെ നിലനിന്നിരുന്നതായിക്കാണാം.

ശരീരം തിന്മയും മനുഷ്യൻ ഒരു പാപപിണ്ഡവും മാത്രമെങ്കിൽ ദൈവം യഥാർത്ഥമായും ജന്മമെടുക്കുന്നതെങ്ങനെ? ഇതായിരുന്നു, ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെപ്പറ്റി ചിന്തിക്കുമ്പോൾ അഗസ്തീനോസിന്റെ മുമ്പിലുണ്ടായിരുന്ന മുഖ്യപ്രശ്നം. സാധാരണക്കാരായ മനുഷ്യരുടെ പരിമിതികൾ കണക്കിലെടുത്ത് ഒരു താൽക്കാലിക ക്രമീകരണമെന്ന നിലയിൽ കർത്താവ് ജഡരൂപിയായിത്തീർന്നുവെന്നു മാത്രം. നിത്യമായ യാഥാർത്ഥ്യം കർത്താവിന്റെ മനുഷ്യത്വമല്ല; ദൈവത്വമാകുന്നു. വസ്തു, ജഡം, ശരീരം, ലോകം, പ്രപഞ്ചം എന്നിവയെ തരംതാഴ്ത്തി കാണുക വഴി ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ ഉയർത്തിപ്പിടിക്കാൻ അഗസ്തീനോസിനു കഴിയാതെ വന്നു.

അഗസ്തീനോസിന്റെ 'City of God' (ദൈവനഗരം) എന്ന ഗ്രന്ഥം പ്രസിദ്ധമാണല്ലോ. അദ്ദേഹത്തിന്റെ Confessions എന്ന ഗ്രന്ഥം കഴിഞ്ഞാൽ ഏറ്റം പ്രസിദ്ധി ലഭിച്ച ഗ്രന്ഥമാണിത്. ക്രിസ്തീയ മതം (സഭ) ദൈവനഗരമാണ്; നിത്യനഗരിയായ യറുശലേം ആണ്. ഇതിന് ഘടകവിരുദ്ധമായി നിൽക്കുന്ന യാഥാർത്ഥ്യം ആണ് ബാബിലോൺ നഗരം. അത് ലോകം എന്ന നഗരം ആകുന്നു. അത് അനിത്യമാണ്. അവിടെ എല്ലാത്തിനും മാറ്റം സംഭവിച്ചുകൊണ്ടിരിക്കുന്നു. ഒന്നും നിത്യമല്ല. ബാബിലോൺ എന്ന ഈ ലോകനഗരിയിൽ നാം ബന്ധിതരായിരിക്കുന്നു. ഇവിടെ വിലപിച്ച് വിഷണ്ണരായി കഴിയാൻ മാത്രമേ നമുക്ക് സാധിക്കൂ (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 45-46).

A.D. 410-ൽ അലാറിക് (Alaric) എന്ന സൈന്യാധിപൻ റോം കീഴടക്കി. ഈ സംഭവമാണ് 'City of God' എന്ന പുസ്തകമെഴുതാൻ അഗസ്തീനോസിനെ പ്രേരിപ്പിച്ചത്. റോം ആ കാലഘട്ടത്തിൽ തിന്മയുടെ വിളനിലമായിരുന്നു. തകരുന്ന റോം ആണ് ബാബിലോൺ എന്ന സങ്കല്പത്തിനു പിമ്പിലുള്ളത്. ബാബിലോണും യറുശലേമും തമ്മിലുള്ള, ദൈവനഗരിയും ലോകനഗരിയും തമ്മിലുള്ള ദ്വന്ദ്വാത്മകത ഭൗതികവും ആദ്ധ്യാത്മികവും തമ്മിലും ആത്മാവും ശരീരവും (വസ്തുവും) തമ്മിലും അഗസ്തീനോസ് കാണുന്ന ദ്വന്ദ്വാത്മകതയുടെ പ്രതീകാത്മകമായ ആവിഷ്ക്കാരമായിരുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ശരീരവും മനുഷ്യപ്രകൃതി തന്നെയും തിന്മയാണ്. ഇതു മനുഷ്യനെ നിരന്തരം ബാബിലോൺ നഗരിയിലേക്ക് ആകർഷിക്കുന്നു.

ദൈവനഗരി-ലോകനഗരി എന്ന അഗസ്തീനോസിന്റെ സങ്കൽപത്തിൽ കാണുന്ന ദ്വൈതചിന്ത പാശ്ചാത്യ പാരമ്പര്യത്തിൽ പല ആശയങ്ങളി ലൂടെ പ്രസ്പഷ്ടമാവുന്നുണ്ട്. പ്രകൃതം-പ്രകൃത്യാതീതം (Natural-Super Natural), പ്രകൃതം-കൃപ (Nature-Grace), ലോകം-സഭ (World-Church), നിയമം-സുവിശേഷം (Law-Gospel), യുക്തി-വെളിപാട് (Reason-Revelation), ആദിപാപം-കർമ്മപാപം (Original sin-Actual sin), മുൻനിർണ്ണയം -സ്വാതന്ത്ര്യേച്ഛ (Pre-destination-Free will). ഈദൃശ്യ ദ്വൈതചിന്തകളെ അതിജീവിക്കുന്ന ഒരു വേദശാസ്ത്ര സമീപനം പൗരസ്ത്യസഭകൾക്ക് കൈമുതലായുണ്ടെന്ന് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി വാദി ക്കുന്നു. ഈ ലോകനഗരിയായ ബാബിലോണിൽത്തന്നെയാണ് കർത്താവ് മനുഷ്യനായി അവതരിച്ചത്. ദൈവനഗരിയായ സ്വർഗ്ഗീയ യറുശലേം ബാബിലോണിന്റെ നെറുകയിൽത്തന്നെ സ്ഥാപിതമായിരിക്കുന്നു. "ഇതാ, മനുഷ്യരോടുകൂടെ ദൈവത്തിന്റെ കൂടാരം" (വെളി. 21:3). കാലത്തിന്റെ കുത്തൊഴുക്കിൽ നിരന്തരം മാറ്റത്തിന് വിധേയമായിക്കൊണ്ടിരിക്കുന്ന ലോകമാണിതെങ്കിലും ഇതിൽ നിന്ന് ഓടി രക്ഷപെടാനല്ല നമ്മുടെ വിളി. ഈ വിരുദ്ധ സാഹചര്യങ്ങളോടു പോരാടിക്കൊണ്ട് ഇവിടെ ഈ ലോക നഗരിയിൽത്തന്നെ സ്വർഗ്ഗീയ യറുശലേം കെട്ടിപ്പടുക്കാനാണ് നമ്മുടെ നിയോഗം. ദൈവനഗരവും ലോകനഗരവും തമ്മിൽ പരസ്പരം ബന്ധ പ്പെട്ടും ഒന്നിനെ മറ്റൊന്ന് സ്വാധീനിച്ചും കൊണ്ട് നിലകൊള്ളുന്നു. മനു ഷ്യനായിത്തീർന്ന ക്രിസ്തുവിലൂടെ, പുതിയ മനുഷ്യനിലൂടെ ലോകനഗരി ദൈവനഗരിയായി രൂപാന്തരപ്പെടുന്നു. ദൈവരാജ്യം ചരിത്രത്തിലും ലോക ത്തിലും സ്ഥാപിക്കപ്പെടണം. ലോകത്തിൽ നിന്നും ചരിത്രത്തിൽ നിന്നും വിടർത്തപ്പെട്ട് സ്വർഗ്ഗീയ നഗരിയിലേക്ക് മാറ്റപ്പെടുകയെന്ന സങ്കല്പമല്ല സുവിശേഷം നമുക്ക് നൽകുന്നത്. പുതിയ മനുഷ്യനായി ക്രിസ്തുവി നോട് ചേർന്ന് പുതിയ മാനവ സമൂഹമായിത്തീർന്ന് ലോകനഗരിയെ തിന്മയിൽ നിന്ന് നന്മയിലേക്ക് ദൈവനഗരിയായി രൂപാന്തരപ്പെടുത്തു വാനാണ് നമ്മുടെ വിളിയും നിയോഗവും.

ജീർണ്ണതയ്ക്കും മരണത്തിനും വിധേയമായ ഈ മർത്യശരീരം കർ ത്താവു സ്വീകരിച്ച് അതിന് പുനരുത്ഥാനത്തിന്റെ തേജസ്സണിയിച്ച് രൂപാ ന്തരപ്പെടുത്തിയിരിക്കുന്നു. ഇങ്ങനെ ഉയർത്തപ്പെട്ട മനുഷ്യനാണ് പിതാവാം ദൈവത്തിന്റെ വലതുഭാഗത്ത് കർത്താവായി വാഴുന്നത്. കർ ത്താവിന്റെ മനുഷ്യാവതാരത്തിന്റെ പരിസമാപ്തിയായ ഉയിർപ്പും സ്വർഗ്ഗാ രോഹണവും മനുഷ്യന് പുതിയൊരു അന്തസ്സ് നൽകിയിരിക്കുന്നു. കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ വെളിച്ചത്തിൽ മനുഷ്യനെപ്പറ്റി ഒരു പുതിയ സങ്കൽപം രൂപപ്പെടുത്തിയെടുക്കാൻ പൗരസ്ത്യസഭാപാരമ്പര്യ ത്തിനു കഴിഞ്ഞിട്ടുണ്ടെന്നും എന്നാൽ അഗസ്തീനോസിന്റെ ചിന്തയിൽ

അടിസ്ഥാനമിട്ടു വികസിച്ച പാശ്ചാത്യ സഭാപാരമ്പര്യത്തിൽ ഈ ഉൾ ക്കാഴ്ച വേണ്ടവണ്ണം ആഴമായി പതിഞ്ഞുകാണുന്നില്ലെന്നും ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് സമർത്ഥിക്കുന്നു.

# 22

# രക്ഷ:
# പൗരസ്ത്യ ക്രിസ്തീയ ചിന്തകൾ

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി ഒരവസരം ക്രിസ്തീയ രക്ഷാസിദ്ധാന്തത്തിന്റെ പാശ്ചാത്യവും പൗരസ്ത്യവുമായ സമീപനങ്ങൾ താരതമ്യം ചെയ്ത് പഠിപ്പിക്കുകയായിരുന്നു. പൊതുവെ പറഞ്ഞാൽ പാശ്ചാത്യസഭകളുടെ സങ്കല്പ്പത്തിൽ രക്ഷ വൈയയക്തികമാണ്; പൗരസ്ത്യ സഭകളുടെ സങ്കൽപ്പത്തിൽ രക്ഷ സാമൂഹികവും സഭാപര വുമാണ്. ഇവിടെ അടിസ്ഥാനപരമായ ഒരു ചോദ്യമുയരുന്നു: സമൂഹ മാണോ വ്യക്തിയാണോ വലുത്? മുൻഗണന ആർക്കാവും, വ്യക്തിക്കോ, സമൂഹത്തിനോ? തന്റെ ചെറുവിരൽ നിവർത്തിക്കാട്ടിക്കൊണ്ട് ഗ്രിഗോറി യോസ് തിരുമേനി മറുപടി പറയുന്നു: ഈ ചെറുവിരൽ ശരീരത്തോട് എങ്ങനെ ബന്ധപ്പെട്ടു നിൽക്കുന്നുവോ അതുപോലെയാണ് സമൂഹവും വ്യക്തിയും തമ്മിലുള്ള ബന്ധം. വ്യക്തിയെ സമൂഹത്തിൽ നിന്ന് അടർ ത്തിമാറ്റി സങ്കൽപിക്കാൻ കഴിയുകയില്ല; മറിച്ചും. വ്യക്തിയും സമൂഹവും തമ്മിൽ ശരീരവും അവയവവും തമ്മിലോ വൃക്ഷവും ശാഖയും തമ്മിലോ പോലെ ജൈവ ബന്ധമാണുള്ളത്. ശരീരത്തിൽ നിന്നു മാറി അവയവ ത്തിനോ വൃക്ഷത്തിൽ നിന്നുമാറി ശാഖയ്ക്കോ നിലനിൽപില്ലല്ലോ. പിറന്ന് വളർന്ന് വലുതാകുമ്പോൾ കാണുന്ന എല്ലാ അവയവങ്ങളും അമ്മ യുടെ ഉദരത്തിൽ ഉരുവാകുന്ന ആദ്യ നിമിഷം തന്നെ കുഞ്ഞിനും ഉണ്ടാവും. എന്നാൽ അത് ഭ്രൂണരൂപത്തിലാണെന്നു മാത്രം. അതുകൊണ്ട് ശരീരമാണോ അവയവമാണോ ആദ്യം ഉണ്ടായത് എന്ന ചോദ്യം അസ്ഥാ നത്താണ്. അതുപോലെയാണ് വ്യക്തിയാണോ സമൂഹമാണോ വലുത് എന്ന ചോദ്യവും. ആദ്യം വ്യക്തി; പിന്നെ വ്യക്തികൾ ചേർന്ന് സമൂഹം എന്നിങ്ങനെയാണ് സാധാരണയായി നാം ചിന്തിച്ചുപോവുന്നത്. എന്നാൽ, സമൂഹത്തിന്റെ ഒരു ചെറു രൂപമാണല്ലോ കുടുംബം; കുടുംബമില്ലാതെ വ്യക്തി എങ്ങനെയുണ്ടാവും? വ്യക്തികൾ ചേർന്നുവരാതെ കുടുംബം എങ്ങനെ ഉണ്ടാവും? ഇങ്ങനെ ചോദിച്ചു പോവുന്നതിൽ അർത്ഥമൊന്നു മില്ല. വ്യക്തിയില്ലാതെ സമൂഹമോ സമൂഹമില്ലാതെ വ്യക്തിയോ ഇല്ല. അതുകൊണ്ട്, ഇതിൽ ഏതാണ് ആദ്യം; ഏതാണ് വലുത്? ഇത്തരം ചോദ്യങ്ങൾ അപ്രസക്തങ്ങളായിത്തീരുന്നു.

വ്യക്തിയും സമൂഹവും തമ്മിലുള്ള ബന്ധത്തെ സംബന്ധിച്ച ഈ അടിസ്ഥാന സങ്കൽപം വിശ്വാസിയും സഭയും തമ്മിലുള്ള ബന്ധത്തെ

പ്പറ്റിയും രക്ഷയുടെ വൈയക്തികവും സാമൂഹികവുമായ തലങ്ങളെ പ്പറ്റിയും മനസ്സിലാക്കുന്നതിന് സഹായിക്കും. യഥാർത്ഥത്തിൽ, സഭ ക്രിസ്തുശരീരമാണെന്ന പുതിയനിയമ പ്രബോധനമാണ് ഗ്രിഗോറിയോസ് തിരുമേനിക്ക് ഈ വിഷയങ്ങൾ സംബന്ധിച്ച് മനസ്സിലാക്കുന്നതിന് ഉൾ ക്കാഴ്ച നൽകുന്നത് എന്നതാണ് പരമാർത്ഥം.

രക്ഷയെ സംബന്ധിച്ച പൗരസ്ത്യ സഭയുടെ സങ്കൽപത്തിൽ രണ്ടു കാര്യങ്ങൾ പ്രധാനമാണ്: ഒന്ന്, സഭയുടെ പശ്ചാത്തലത്തിലും സഭാംഗ മെന്ന നിലയിലുമാണ് ഒരു വിശ്വാസി രക്ഷയുടെ അനുഭവത്തിലേക്ക് വരുന്നത്. അതായത്, ക്രിസ്തുശരീരത്തിലെ അഭിവാജ്യഘടകം എന്ന നിലയിൽ വിശ്വാസി നിരന്തരം ശുദ്ധീകരിച്ച് രക്ഷാപൂർണ്ണതയിലേക്ക് മുതിർന്നു വളരുന്നു. രണ്ട്: "ദൈവരാജ്യം നിങ്ങളുടെ ഇടയിൽത്തന്നെ യുണ്ട്" (ലൂക്കോ. 17:21) എന്ന് കർത്താവ് പഠിപ്പിക്കുന്നുണ്ടല്ലോ. "നിന്റെ രാജ്യം വരേണമേ" എന്ന് കർത്തൃപ്രാർത്ഥനയിലൂടെ നാം അപേക്ഷി ക്കുന്നുമുണ്ട്. ഇതിനർത്ഥം, ദൈവരാജ്യം ചരിത്രത്തിലും ലോകത്തിലും സംസ്ഥാപിതമായിരിക്കുന്നു എന്നത്രെ. ഈ പ്രബോധനം ഊന്നൽ നൽ കുന്ന ഒരു പ്രധാനപ്പെട്ട കാര്യം വൈയക്തികമായ പരിശുദ്ധിയും രക്ഷയും എന്നതിലുപരി ചരിത്രത്തിൽ നിലനിൽക്കുന്ന സമൂഹവും ലോകവും രക്ഷാപൂർണ്ണതയിലേക്ക് വളർന്ന് ദൈവരാജ്യം അനുഭവമാ ക്കണം എന്നാകുന്നു. ഇതിലേക്ക് സഭയ്ക്ക് ഒരു വലിയ ദൗത്യം നിർവ ഹിക്കാനുണ്ട്. സാമൂഹികവും ഘടനാപരവുമായ തിന്മകളോടു പോരാടി ഈ ലോകത്തിൽതന്നെ ദൈവരാജ്യത്തിന്റെ അനുഭവത്തിലേക്ക് മനു ഷ്യരെ ആനയിക്കാൻ സഭ നിയോഗിക്കപ്പെട്ടിരിക്കുന്നു.

അതേസമയം രക്ഷയെ സംബന്ധിച്ച ചരിത്രപരവും സാമൂഹികവുമായ ആശയങ്ങൾക്ക് അമിതപ്രാധാന്യം നൽകുവാനും പാടുള്ളതല്ല. ഇതിന് ഒന്നു രണ്ടു കാരണങ്ങൾ ഉണ്ട്. ഒന്ന്, വിശ്വാസികൾ വ്യക്തിപരമായ വിശു ദ്ധിയിലേക്ക് വളരേണ്ടത് പ്രധാനം തന്നെയാണ്. രണ്ട്: കർത്താവിന്റെ രണ്ടാമത്തെ വരവിൽ നിറവേറ്റപ്പെടുന്ന രക്ഷാപരിപൂർത്തിക്കും ദൈവ രാജ്യത്തിന്റെ പൂർണ്ണതയ്ക്കുമായി കാത്തിരിക്കുന്ന സമൂഹമാണ് സഭ. അതായത് ദൈവരാജ്യത്തിനും രക്ഷയ്ക്കും ഒരു ചരിത്രാതീത തലവും കൂടിയുണ്ടെന്നു ചുരുക്കം. ഇന്ന് പ്രബലമായി വരുന്ന 'സെക്കുലർ തിയോ ളജി'യിൽ വ്യക്തിജീവിതത്തിലെ വിശുദ്ധിയുടെ പ്രസക്തിയും രക്ഷയു ടെയും ദൈവരാജ്യത്തിന്റെയും ചരിത്രാതീതതലത്തെപ്പറ്റിയുള്ള അവ ബോധവും നഷ്ടമായിട്ടുണ്ടെന്ന് ഗ്രിഗോറിയോസ് തിരുമേനി വാദിക്കുന്നു. ലോകത്തിൽ നടമാടുന്ന സാമൂഹികവും ഘടനാപരവുമായ തിന്മയെ എതി ർക്കുന്നതിനുള്ള അമിതാവേശം ഒരു പക്ഷെ വ്യക്തിജീവിതത്തിലെ പാപം മറച്ചുപിടിക്കുന്നതിനുള്ള ഒരു ഉപായമാണെന്നു വരാം. രക്ഷയെ സംബ

ന്ധിച്ച് വൈയയക്തികവും സാമൂഹികവും ചരിത്രപരവും ചരിത്രാതീത വുമായ തലങ്ങൾ ഇണക്കിച്ചേർത്ത സന്തുലിതമായ ഒരു സമീപനം പൗരസ്ത്യ സഭാപാരമ്പര്യത്തിനുണ്ടെന്ന് ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നു. പാശ്ചാത്യസഭയുടെ സങ്കൽപത്തിൽ രക്ഷ പ്രധാ നമായും വൈയയക്തികമാണെന്ന് മുമ്പ് സൂചിപ്പിക്കുകയുണ്ടായി. ഇത്തരം ഒരു സമീപനത്തിന് അടിസ്ഥാനമിട്ടത് വി. അഗസ്തീനോസ് ആണെന്ന് ഗ്രിഗോറിയോസ് തിരുമേനി അഭിപ്രായപ്പെടുന്നു. ക്രിസ്തു ശരീരത്തെപ്പറ്റിയും സഭയാകുന്ന സ്വർഗ്ഗീയ യെറുശലേമിന്റെ സാമൂഹി കതയെപ്പറ്റിയും അഗസ്തീനോസ് പറയുന്നുണ്ടെങ്കിലും രക്ഷയെപ്പറ്റി യുള്ള അദ്ദേഹത്തിന്റെ സങ്കല്പം വ്യക്തിയിൽ ഊന്നിക്കൊണ്ടുള്ളതത്രെ. വ്യക്തിപരമായ പാപത്തിൽ നിന്നുള്ള വിമോചനമാണ് രക്ഷയെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ധാരണയിൽ നിറഞ്ഞു കാണുന്നത്. ഈ സമീപനത്തിന് രണ്ടു പോരായ്മകൾ ഉണ്ടെന്നാണ് ഗ്രിഗോറിയോസ് തിരുമേനിയുടെ പക്ഷം (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 47-48).

(1) വ്യക്തിനിഷ്ഠമായ പാപത്തിൽ നിന്നുള്ള മോചനത്തിന് കൂടുതൽ പ്രാധാന്യം നൽകുമ്പോൾ ലോകത്തിൽ അഴിഞ്ഞാടുന്ന അനീതിക്കും അഴിമതിക്കും എതിരായുള്ള പോരാട്ടത്തിന് പ്രാധാന്യം കുറഞ്ഞു പോവുന്നു. കാലപ്രവാഹത്തിൽപ്പെട്ടു ഉലയുന്ന മനുഷ്യനെ വീണ്ടെടുത്ത് സ്വർഗ്ഗീയ യറുശലേമിന്റെ ഉറച്ച അടിസ്ഥാനത്തിൽ കുടിയിരുത്തുക - ഈ ആശയമാണ് അഗസ്തീനോസിന്റെ വ്യക്തിനിഷ്ഠമായ രക്ഷാസിദ്ധാ ന്തത്തിന്റെ കാതൽ. ഇവിടെ വ്യക്തി, സാമൂഹികതിന്മയെ അഭിമുഖീക രിക്കേണ്ട പ്രശ്നം വരുന്നില്ല. പകരം അതിൽനിന്നുള്ള രക്ഷപെടലായി ത്തീരുകയാണ് രക്ഷ. എന്നാൽ ദൈവരാജ്യം ഈ ലോകത്തിലും സംസ്ക്കാരത്തിലും സംസ്ഥാപിതമാവണമെന്നും രക്ഷ കാലികവും സാമൂ ഹികവുമാണെന്നും വരുമ്പോൾ വ്യക്തിനിഷ്ഠമായ പരിശുദ്ധിയോടൊപ്പം സാമൂഹിക ശുദ്ധീകരണവും പ്രസക്തമായിത്തീരുന്നു. സമൂഹം തന്നെ "രക്ഷിക്കപ്പെടണം" എന്ന ആശയവും ഉരുത്തിരിഞ്ഞു വരുന്നു.

(2) രക്ഷയെപ്പറ്റിയുള്ള പ്രബോധനത്തിൽ പാപത്തിൽ നിന്നുള്ള വീണ്ടെടുപ്പിന് ഊന്നൽ നൽകുന്നതു വഴി രക്ഷയെപ്പറ്റി ഋണാത്മകമായ (നെഗറ്റീവ്) ഒരു സമീപനം ആണുണ്ടാവുന്നത്. പാപവീഴ്ച മൂലം മനു ഷ്യൻ പാപപിണ്ഡമായി പരിണമിച്ചെന്നും അവനിൽ ഒരു നന്മയുമില്ലെന്നു മുള്ള അഗസ്തീനിയൻ സങ്കല്പത്തിന്റെ അടിസ്ഥാനത്തിൽ ഇങ്ങനെ യൊരു ഋണാത്മക രക്ഷാസിദ്ധാന്തമേ ഉരുത്തിരിഞ്ഞു വരികയുള്ളു. എന്നാൽ പൗരസ്ത്യ സഭയ്ക്ക് മറ്റൊരു സമീപനമുണ്ട്. മനുഷ്യൻ ദൈവ സ്വരൂപിയാണെന്ന ചിന്തയിൽ ഊന്നി നിന്നുകൊണ്ട് രക്ഷയെപ്പറ്റി ധനാ ത്മകമായ (പോസിറ്റീവ്) ഒരു കാഴ്ചപ്പാട് പൗരസ്ത്യസഭ വികസിപ്പിച്ചെ

ടുത്തിരിക്കുന്നു. മനുഷ്യൻ പാപത്തിൽ വീണെങ്കിലും അവൻ പൂർണ്ണ മായും തിന്മയല്ല. കാരണം, മനുഷ്യനിലെ ദൈവസ്വരൂപം നഷ്ടമായി ട്ടില്ല. തിന്മയുടെ സ്വാധീനംകൊണ്ട് സ്വാതന്ത്ര്യത്തിന് കോട്ടം വന്നിട്ടു ണ്ടെങ്കിലും അവൻ പൂർണ്ണമായും പാപത്തിന് അടിമയല്ല. സ്വാതന്ത്ര്യവും ഇച്ഛാശക്തിയും പാപവീഴ്ച മൂലം ബലഹീനമായിട്ടുണ്ടെങ്കിലും സ്വയം തീരുമാനമെടുത്ത് നന്മയിലേക്ക് വളരാനുള്ള സ്വാതന്ത്ര്യവും ഇച്ഛാശ ക്തിയും ഒരളവുവരെ ഇപ്പോഴും മനുഷ്യനിലുണ്ട്. മനുഷ്യൻ അടിസ്ഥാ നപരമായി നല്ലവനും സ്വതന്ത്രനുമാണ്. തിന്മയുടെ ശക്തികളിലേക്ക് ചാഞ്ഞുവീണുപോവാനുള്ള ശക്തമായ പ്രേരണകളെ ചെറുത്ത് തോൽ പിച്ച് ക്രിസ്തുശരീരത്തോട് ഒട്ടിച്ചേർന്നുനിന്ന് ക്രിസ്തുവിൽ ഒരു പുതിയ മാനവനായി നന്മയിൽ വളരാനുള്ള സാധ്യതയാണ് ക്രിസ്തു നൽകുന്ന രക്ഷ.

# 23

# മനുഷ്യൻ: ദൈവത്തിന്റെ സ്വരൂപവും സാന്നിധ്യവും

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പഠനങ്ങളെ ശ്രദ്ധേയമാക്കുന്ന ഒരു പ്രധാന ഘടകം അദ്ദേഹത്തിന്റെ മനുഷ്യനെപ്പറ്റിയുള്ള ഉൾക്കാഴ്ചയാണ്. തിരുമേനി തന്റെ വേദശാസ്ത്ര ചിന്തകൾ വികസിപ്പിച്ചെടുക്കുന്നത് പാശ്ചാത്യ - പൗരസ്ത്യ ചിന്തകൾ തമ്മിലുള്ള സംവാദത്തിലൂടെയാണെന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്. പാശ്ചാത്യ വേദശാസ്ത്രത്തിന്റെ പ്രതിനിധിയായി വി. അഗസ്തീനോസിനെയും പൗരസ്ത്യ വേദശാസ്ത്രത്തിന്റെ പ്രതിനിധിയായി നിസ്സായിലെ വി. ഗ്രിഗോറിയോസിനെയും നിലനിർത്തിക്കൊണ്ടാണ് അദ്ദേഹം ഈ സംവാദത്തിൽ ഏർപ്പെടുന്നതെന്നും കാണുകയുണ്ടായി. വി. അഗസ്തീനോസിന്റെ മനുഷ്യനെപ്പറ്റിയുള്ള കാഴ്ചപ്പാടിൽ മുഖ്യമായ ഒരു ആശയം മനുഷ്യൻ ഒരു പാപപിണ്ഡമാണെന്നും ഒരു നന്മയും ചെയ്യാനാവാതവണ്ണം അസ്വതന്ത്രനാണെന്നും ആണ്.

എന്നാൽ നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസിന്റെ ചിന്തയിലാവട്ടെ, മനുഷ്യൻ പാപത്തിൽ വീണതിന്റെ ഫലമായി അവനിൽ തിന്മയുടെ സ്വാധീനം വളരെ ശക്തമാണെങ്കിലും മനുഷ്യന്റെ സഹജമായ ഭാവം നന്മയാണ്. പ്രലോഭനങ്ങൾക്ക് അടിമപ്പെട്ടു പോകുന്നവനാണെങ്കിലും അവൻ പൂർണ്ണമായും പാപപിണ്ഡമല്ല; നന്മയുടെ സ്ഫുരണം ഒരളവു വരെ ഇന്നും അവനിലുണ്ട്. നന്മയോ തിന്മയോ തെരഞ്ഞെടുക്കുവാനുള്ള സ്വാതന്ത്ര്യം ഇപ്പോഴും അവനിൽ അവശേഷിക്കുന്നു. ഇപ്പറഞ്ഞ സമീപനത്തിന് അടിസ്ഥാനമായി നിൽക്കുന്നത് മനുഷ്യൻ ദൈവസ്വരൂപിയാണ് എന്ന ചിന്തയാണ്. പാപത്തിൽ വീണു എങ്കിലും ദൈവസ്വരൂപിയാണ് ഇന്നും അവൻ. വി. അഗസ്തീനോസ് മനുഷ്യന്റെ ശോചനീയമായ അവസ്ഥ ചൂണ്ടിക്കാട്ടുമ്പോൾ വിശുദ്ധ ഗ്രിഗോറിയോസ് മനുഷ്യന്റെ ശോഭനീയമായ അവസ്ഥയ്ക്ക് ഊന്നൽ നൽകുന്നു.

മനുഷ്യനെപ്പറ്റി പാശ്ചാത്യ ദൈവശാസ്ത്രത്തിൽ കാണുന്ന മറ്റൊരു ആശയം, സർവ്വാധിപതിയാകുന്ന ദൈവത്തിനു മുമ്പിൽ പൂർണ്ണമായും വിധേയപ്പെട്ടു നിൽക്കുന്ന ദാസനാണ് മനുഷ്യൻ എന്നുള്ളതത്രെ. ദൈവത്തിന്റെ അധീശത്വവും (Sovereignty) മനുഷ്യന്റെ വിധേയത്വവുമാണ് (Submissiveness) ഇവിടെ സൂചിതമായിരിക്കുന്നത്. ദൈവം മനുഷ്യനെ അടക്കിഭരിക്കുന്ന അധിപതിയും മനുഷ്യൻ ദൈവത്തിന് പൂർണ്ണവിധേ

യത്വമുള്ള അടിമയും ആണ്. ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തെ യജമാനനും ദാസനും തമ്മിലുള്ള ബന്ധമായി കാണുന്ന രീതി ക്രിസ്തീയ വേദശാസ്ത്രത്തിൽ ഉള്ളതു തന്നെയാണ്. എന്നാൽ ഇതിന് മറ്റൊരു വശം കൂടിയുണ്ട്. മുമ്പ് സൂചിപ്പിച്ചതുപോലെ സ്വന്തം വരുതിക്കു കീഴിൽ ദാസ്യവേല ചെയ്യുവാൻ വേണ്ടിയല്ല ദൈവം മനുഷ്യനെ സൃഷ്ടിച്ചത്. പിന്നെയോ മക്കളുടെ സ്വാതന്ത്ര്യത്തോടെ ദൈവത്തെ അഭിമുഖീകരിക്കുവാനും സ്വയം തീരുമാനമെടുത്ത് ദൈവ മക്കളായി വളരുവാനും കഴിവുള്ളവരായിട്ടാണ്.

ഒരു ദാസനെപ്പോലെ ഭക്ത്യാദരങ്ങളോടെ ദൈവമുമ്പാകെ പ്രണമിച്ചു നിൽക്കുന്ന മനുഷ്യൻ ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിന്റെ ഒരു ഭാവം മാത്രമേ പ്രകാശിപ്പിക്കുന്നുള്ളു. ദൈവസന്നിധിയിൽ അടുത്തുചെന്ന് "അപ്പാ" എന്നു വിളിക്കുവാനുള്ള സ്വാതന്ത്ര്യം ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിന്റെ സുപ്രധാനമായ മറ്റൊരു ഭാവമാണ്. ഈ രണ്ടു ഭാവങ്ങളെയും സമന്വയിപ്പിക്കുന്ന ഒരു സമീപനം പൗരസ്ത്യ വേദശാസ്ത്രത്തിലുണ്ട്. പാശ്ചാത്യ വേദശാസ്ത്രത്തിലാവട്ടെ, ദൈവത്തിന്റെ അധീശത്വത്തിനു മുമ്പിൽ വിധേയനായി നിൽക്കുന്ന മനുഷ്യന്റെ ചിത്രമാണ് തെളിഞ്ഞുനിൽക്കുന്നത്. ഈ സമീപനത്തിൽ ദൈവവും മനുഷ്യനും തമ്മിൽ ഒരു വലിയ വിടവുണ്ട്. ദൈവം സ്രഷ്ടാവും മനുഷ്യൻ സൃഷ്ടിയുമാണ്. ദൈവം അപരിമിതനും മനുഷ്യൻ പരിമിതനും ആണ്. ദൈവവും മനുഷ്യനും തമ്മിൽ ഇങ്ങനെ ഒരു അകലം ഉണ്ടെന്നു പൗരസ്ത്യചിന്ത ചൂണ്ടിക്കാണിക്കുന്നതോടൊപ്പം ദൈവത്തെയും മനുഷ്യനെയും ബന്ധിപ്പിക്കുന്ന തലങ്ങളും കൂടെ എടുത്തുകാണിക്കുന്നുണ്ട്.

ഒരുവിധത്തിൽ നോക്കുമ്പോൾ ദൈവവും മനുഷ്യനും ഭിന്ന സ്വഭാവികളാണ് (Heteronatural). മറ്റൊരുവിധത്തിൽ ദൈവവും മനുഷ്യനും സമസ്വഭാവികളുമാണ് (Connatural) [ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 61–62]. ആദ്യത്തെ ഭാവത്തിന് ഊന്നൽ നൽകുന്നപക്ഷം മനുഷ്യന് സ്വാതന്ത്ര്യത്തിന് ഇടമില്ലാതെ വരും. രണ്ടാമത്തേതിനു മാത്രം പ്രാധാന്യം നൽകുന്നപക്ഷം ദൈവത്തിനും മനുഷ്യനും തുല്യത കൽപിക്കുകയാവും ഫലം. രണ്ടു ഭാവങ്ങളും സമന്വയിപ്പിക്കുന്ന സമീപനമാണ് പൗരസ്ത്യസഭകൾ സ്വീകരിച്ചിരിക്കുന്നത്. മനുഷ്യൻ ദൈവത്തിന്റെ സ്വരൂപവും സാദൃശ്യവും ആകയാൽ അവൻ ദൈവസ്വഭാവത്തിൽ പങ്കാളിയാണ്. അതേസമയം അവൻ ദൈവത്തിന്റെ സൃഷ്ടിയും ആകുന്നു.

നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസ് പറയുന്നപ്രകാരം മനുഷ്യന്റെ ആത്യന്തികലക്ഷ്യം ദൈവത്തെ ദർശിക്കുക മാത്രമല്ല, ദൈവസ്വഭാവ

ത്തിന് പങ്കാളിയാവുകയും കൂടിയാണ്. ദൈവസ്വഭാവത്തിലുള്ള സംബന്ധം (Koinonia) എന്ന ആശയം പാശ്ചാത്യ ചിന്തയ്ക്ക് സ്വീകാര്യ മല്ല. ദൈവദൂഷണം പോലെ മാത്രമേ ഈ ചിന്തയെ കണക്കാക്കുകയുള്ളൂ. എന്നാൽ ഇത് പൗരസ്ത്യ ചിന്തയിൽ സുപ്രധാനമാണ്. ദൈവം മനുഷ്യ നായിത്തീർന്നത് മനുഷ്യൻ ദൈവമായിത്തീരുവാനാകുന്നു (God become man that man may become God) എന്ന് പൗരസ്ത്യ പിതാക്കന്മാർ പറയാറു ണ്ടല്ലോ (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 70-72). യേശുക്രിസ്തുവി ലൂടെ നാം ദൈവത്തിന്റെ സ്വഭാവത്തിൽ പങ്കാളികളായിത്തീരുന്നു എന്ന് പരിശുദ്ധനായ പത്രോസ് ശ്ലീഹായും പറയുന്നു (2 പത്രോ. 1:4).

മനുഷ്യനെപ്പറ്റി നിസ്സായിലെ പരിശുദ്ധ ഗ്രിഗോറിയോസ് ചൂണ്ടിക്കാ ട്ടുന്ന പ്രധാനപ്പെട്ട സത്യം, ദൈവം മനുഷ്യനിലൂടെ സ്വയം വെളിപ്പെടു ത്തുന്നു എന്നതാണ്. ദൈവം മനുഷ്യനെ സൃഷ്ടിച്ചത് തന്നെത്തന്നെ വെളിപ്പെടുത്തുവാൻ വേണ്ടിയാണ്. ക്രിസ്തുവിന്റെ മനുഷ്യാവതാരം ഈ വെളിപ്പെടൽ പൂർത്തിയാക്കുന്നു. മനുഷ്യാവതാരത്തിലൂടെ തെളിഞ്ഞു വരുന്ന മറ്റൊരു പ്രധാന സംഗതി, മനുഷ്യൻ ദൈവത്തിന്റെ സമസ്വഭാ വിയായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നതിലാണ് ക്രിസ്തുവിൽ ദൈവത്തിന്റെ മനുഷ്യാവതാരം സാധ്യമായിത്തീർന്നിരിക്കുന്നത് എന്നത്രെ.

സർവ്വസൃഷ്ടിയിലും ദൈവസാന്നിദ്ധ്യമുണ്ട്. എന്നാൽ മനുഷ്യനിലെ ദൈവസാന്നിദ്ധ്യത്തിന് സവിശേഷമായ ഒരു തലമുണ്ട്. മറ്റു സൃഷ്ടി കളെപ്പോലെയല്ല ദൈവം മനുഷ്യനെ സൃഷ്ടിച്ചത്. വെളിച്ചം ഉണ്ടാകട്ടെ എന്നു പറഞ്ഞപ്പോൾ വെളിച്ചമുണ്ടായി. അങ്ങനെ ആ വാക്കു കൊണ്ട് ദൈവം സർവ്വവും സൃഷ്ടിച്ചു. മനുഷ്യനെ സൃഷ്ടിച്ചപ്പോൾ ഇതിന് ഒരു വ്യത്യാസം കാണുന്നു. മനുഷ്യനെ സൃഷ്ടിക്കുന്നതിനു മുമ്പ് ദൈവം പ്രത്യേകമായി ആലോചന നടത്തുന്നു. "നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക" (ഉൽപത്തി 1:26). അതിനുശേഷം കൈകൊണ്ട് മെനഞ്ഞ് മൂക്കിൽ ജീവശ്വാസം ഊതി (ഉൽ പത്തി 2:7) മനുഷ്യനെ സൃഷ്ടിച്ചു. അങ്ങനെ മനുഷ്യൻ ദൈവത്തിന്റെ സവിശേഷ സാന്നിദ്ധ്യമായിത്തീർന്നു. ദൈവസാന്നിദ്ധ്യമുള്ള സർവ്വ സൃഷ്ടിയുടെയും മദ്ധ്യേ ദൈവത്തിന്റെ സവിശേഷ സാന്നിദ്ധ്യമായി മനു ഷ്യൻ നിലകൊള്ളുന്നു.

ദൈവത്തിന്റെ സാന്നിദ്ധ്യം താൻ സംവഹിക്കുന്നു എന്ന ബോധം മനു ഷ്യനിൽ സഹജമായി ഉണ്ട്. പാപത്തിൽ ആയിരിക്കുമ്പോഴും ഈ അവ ബോധം അവനെ ഭരിക്കുന്നു. ദൈവത്തെ കാണണമെന്നും ദൈവത്തെ പ്പോലെയാകണമെന്നും അവൻ ഉൽക്കടമായി ആഗ്രഹിക്കുന്നു. ഈ അഭി നിവേശം വളർത്തിയെടുത്ത് തിന്മയെ ദൂരീകരിച്ച് നന്മയിൽ നിറഞ്ഞ്

ദൈവസാന്നിദ്ധ്യം പൂർണ്ണമായും പ്രകാശിപ്പിക്കുവാനാണ് ഏതൊരു മനുഷ്യനെയും ദൈവം വിളിക്കുന്നത്. നമ്മിൽത്തന്നെ ദൈവം ഉണ്ട്. ദൈവത്തെ അറിയുവാൻ നമ്മിൽ നിന്ന് അകലെ പോകേണ്ടതില്ല. ഒരു വശത്ത് ദൈവം അകലെയാണ്, മറുവശത്ത് അവൻ അടുത്ത് നമ്മുടെ ഉള്ളിൽത്തന്നെയുണ്ട്. നമ്മുടെ ആന്തരീക നയനങ്ങളെയും ഹൃദയങ്ങളെയും ശുദ്ധീകരിക്കുമ്പോൾ നമ്മുടെ ഈ ആകാരത്തിൽ ദൈവസ്വരൂപം തെളിഞ്ഞ് കാണാറാവും.

മനുഷ്യനിലെ ദൈവസാന്നിദ്ധ്യം നിശ്ചിതവും നിയതവുമായ തോതിൽ എപ്പോഴും വെളിപ്പെട്ടു വരുന്നില്ല. ഇതൊരു വളർച്ചയാണ്. നമ്മുടെ ഉള്ളം ദൈവസന്നിധിയിലേക്ക് പ്രവേശിച്ച് തിരുമുഖത്തോട് അടുക്കുന്തോറും തിരുസാന്നിദ്ധ്യം നമ്മിൽ വളർന്ന് വലുതായിക്കൊണ്ടിരിക്കും. നിസ്സായിലെ വി. ഗ്രിഗോറിയോസ് പറയുന്നു: “ദൈവം നമ്മിൽ വെളിപ്പെട്ടു വരുമ്പോൾ നാം വിശുദ്ധിയിലേക്ക് വളർന്നു തുടങ്ങും. ദൈവസ്വരൂപത്തിലൂടെ ദൈവം വെളിപ്പെടുമ്പോൾ നാം അവനെ അറിഞ്ഞുതുടങ്ങും.”

# 24

# മനുഷ്യൻ: ഒരു സംഘാത വ്യക്തിത്വം

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ പ്രബോധനങ്ങളെ ആസ്പദമാക്കിയാണ് തന്റെ ദൈവശാസ്ത്രം വികസിപ്പിച്ചെടുത്തിട്ടുള്ളതെന്ന് നമുക്ക് അറിയാം. എന്താണ് നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ ചിന്തയ്ക്ക് അദ്ദേഹം ഇത്രയധികം പ്രാധാന്യം നൽകാൻ കാരണം?

കപ്പദോക്യൻ പിതാക്കന്മാർ എന്ന് പ്രഖ്യാതരായിത്തീർന്ന മൂന്ന് പേരിൽ ഒരാളായിരുന്നു നിസ്സായിലെ വി. ഗ്രിഗോറിയോസ്. കൈസറിയായിലെ വി. ബസേലിയോസും നാസിയാൻസസിലെ വി. ഗ്രിഗോറിയോസും ആയിരുന്നു മറ്റ് രണ്ട് പേർ. 4-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഈ മൂന്ന് പിതാക്കന്മാരും പൗരസ്ത്യ ദൈവശാസ്ത്രത്തിന് സുപ്രധാനമായ സംഭാവനകൾ നൽകിയിട്ടുണ്ട്. ഈ പൗരസ്ത്യ പിതാക്കന്മാർ വ്യത്യസ്ത ചിന്താധാരകളെ സമന്വയിപ്പിക്കുന്നതിൽ അസാമാന്യമായ പാടവം കാണിക്കുന്നു. സുവിശേഷത്തിന്റെ നൈർമല്യം, ഗ്രീക്ക് തത്വചിന്ത, പൗരസ്ത്യരുടെ ദൈവദർശനം, അന്ത്യോഖ്യൻ വിദ്യാപീഠം ഊന്നൽ നൽകുന്ന യഥാതഥ്യം (realism), അലക്സാന്ത്രിയൻ വിദ്യാപീഠത്തിന്റെ പ്രത്യേകതയായ ഭാവനാവിലാസം (Theoretical Speculation); ഇവയുടെ ഒരു നല്ല ചേരുവയായിരുന്നു ഈ പിതാക്കന്മാരുടെ ദൈവശാസ്ത്രം. ഈ പ്രത്യേകത മാത്രമല്ല ഗ്രിഗോറിയോസ് തിരുമേനിയെ ആകർഷിച്ചത്. അവരുടെ വേദചിന്തകളുടെ സമകാലീന പ്രസക്തിയും അദ്ദേഹത്തെ ആകർഷിച്ച സുപ്രധാന ഘടകം തന്നെയാണ്. കപ്പദോക്യൻ പിതാക്കന്മാരുടെ വേദചിന്തകൾ ആഴമായി പഠിക്കുന്നപക്ഷം ഇന്ന് ഉയർന്നുവരുന്ന പല ദൈവശാസ്ത്ര പ്രശ്നങ്ങൾക്കും ഉത്തരം നൽകാൻ കഴിയുമെന്ന് അദ്ദേഹം വാദിക്കുന്നു. ഈ മൂന്ന് പിതാക്കന്മാരുടെ പ്രബോധനങ്ങളിൽ ആഴമായ ഒരു ദാർശനികതലം കണ്ടെത്താൻ കഴിയുക നിസ്സായിലെ വി. ഗ്രിഗോറിയോസിലാണ്. വി. ഗ്രിഗോറിയോസിന്റെ ചിന്തകളെ മൗലിക ദർശനമായെടുത്ത് ആധുനിക ദാർശനിക പ്രവണതകളുമായി സംവദിക്കാനുള്ള ശ്രമമാണ് ഗ്രിഗോറിയോസ് തിരുമേനി ചെയ്യുന്നത്.

ഇത്തരം ഒരു സംവാദത്തിൽ മുഖ്യമായി കാണുന്ന പ്രമേയം മനുഷ്യൻ തന്നെയാണ്. ഗ്രിഗോറിയോസ് തിരുമേനിയുടെ മനുഷ്യദർശന

ത്തിന്റെ ചില പാഠങ്ങൾ കഴിഞ്ഞ ഏതാനും അദ്ധ്യായങ്ങളിലൂടെ നാം പരിചയിക്കയുണ്ടായി. പൗരസ്ത്യ ക്രിസ്തീയ ചിന്തയിൽ മനുഷ്യദർശനത്തിന് അടിസ്ഥാനം മനുഷ്യൻ ദൈവസ്വരൂപിയാണെന്ന വേദചിന്തയാണ്. നിസ്സായിലെ വി. ഗ്രിഗോറിയോസ് ഊന്നിപ്പറയുന്ന ഒരു കാര്യം ആദ്യമനുഷ്യനിൽ മാനവരാശി വിവിധ അവയവങ്ങൾ എന്നപോലെ ഒരു ശരീരമായി (Corpus) നിലനിന്നിരുന്നു എന്നതത്രേ (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 75-77). ഇന്ന് മനുഷ്യനെപ്പറ്റി നാം ചിന്തിക്കുമ്പോൾ പലരായി തിരിഞ്ഞും പിരിഞ്ഞും നിൽക്കുന്ന വ്യക്തികൾ എന്ന ചിന്തയാണ് നമ്മുടെ മനസ്സിൽ വരിക. എന്നാൽ ഉൽപ്പത്തിയിൽ മാനവവംശം ഒരു സംഘാത വ്യക്തിത്വമായിരുന്നു, ഒരു സമ്പൂർണ്ണ മനുഷ്യനായിരുന്നു. ഉൽപ്പത്തി 1:26, 27-ലും 2:7-ലും കാണുന്ന ആദം ഒരു വ്യക്തിയുടെ പേരല്ല. ഒരു സമൂഹനാമമോ, സാമാന്യ നാമമോ ആണ്. ഇവിടെ ആദാം ഇതര മനുഷ്യരിൽ നിന്ന് വ്യതിരിക്തനായ വ്യക്തിയല്ല. മനുഷ്യവർഗ്ഗമാണ്, മനുഷ്യരാശിയാണ്. മനുഷ്യരാശിയുടെ സംഘാതമായ ആളത്വമാണ് ആദാം. ആണും പെണ്ണും തമ്മിലും വ്യക്തികൾ തമ്മിലും ഉള്ള വ്യത്യാസം സൃഷ്ടിയിൽ ആവിർഭവിക്കുന്നതിനു മുമ്പ് സകല മാനവരാശിയുടെയും സംഘാതവ്യക്തിത്വമായി ആദാം നിലകൊള്ളുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ലിംഗഭേദവും വ്യതിരിക്ത വ്യക്തിത്വങ്ങളും ഇന്നു കാണുന്ന നിലയിൽ പിന്നീട് വന്നുചേരുകയായിരുന്നു. ഈ തരഭേദങ്ങൾ ആദിയിൽ ഇല്ലാതിരുന്നതുപോലെ തന്നെ ആത്യന്തികമായും ഉണ്ടാവുകയില്ല. പാപവും മരണവും മുൻകണ്ടു കൊണ്ട് മനുഷ്യവംശം നശിച്ചുപോകാതിരിക്കാൻ ദൈവം തന്നെയുണ്ടാക്കിയ ഒരു ഉപാധിയാണ് ലിംഗഭേദവും വ്യതിരിക്ത വ്യക്തിത്വവും. മനുഷ്യചരിത്രത്തിന്റെ ഈ ഘട്ടത്തിൽ മാത്രമേ ഈ ഭേദങ്ങൾക്ക് പ്രസക്തിയുള്ളു. വി. മത്തായി 22:30-ൽ കർത്താവു തന്നെ ഇങ്ങനെ പറയുന്നുണ്ടല്ലോ, "പുനരുത്ഥാനത്തിൽ അവർ വിവാഹം കഴിക്കുന്നില്ല. വിവാഹത്തിന് കൊടുക്കപ്പെടുന്നതുമില്ല. സ്വർഗ്ഗത്തിലെ ദൂതന്മാരെപ്പോലെ അത്രെ ആകുന്നു" എന്ന്. കർത്താവിന്റെ രണ്ടാമത്തെ വരവിൽ ലിംഗഭേദങ്ങളും വ്യക്തികൾ തമ്മിലുള്ള വ്യതിരിക്തതകളും അപ്രത്യക്ഷമാകും. ദൈവസ്വരൂപത്തിന്റെ തനിമയും, പൂർണ്ണതയും മനുഷ്യന് വീണ്ടുകിട്ടും. മാനവജാതി ഒന്നാകെ ഒരു പുതിയ മനുഷ്യനായി തരഭേദങ്ങൾ അവസാനിച്ച് ഐക്യതയിലേക്കും മനുഷ്യസമ്പൂർണ്ണതയിലേക്കും രൂപാന്തരപ്പെടും.

പാപം ചെയ്തതിന്റെ ഫലമായി മനുഷ്യരിൽ മരണം കടന്നു. മരണം മൂലം മനുഷ്യരാശി നശിച്ചുപോകാതിപ്പാൻ വംശവർദ്ധനയും, വംശവർദ്ധനയ്ക്ക് ലിംഗഭേദവും പ്രജനനവും ആവശ്യമായി വന്നു. ജനനത്തിനും, മരണത്തിനും തമ്മിലുള്ള ഇടവേളയാണ് കാലം (ചരിത്രം). ജനനവും

മരണവും പാപത്തിന്റെ പരിണിതികൾ എങ്കിൽ കാലവും (ചരിത്രവും) അങ്ങനെ തന്നെ. വ്യക്തിവ്യതിരിക്തതകളും ജനനമരണങ്ങളും കൊണ്ട് നിബന്ധിതമായ കാലത്തിൽ നിന്ന് മനുഷ്യൻ വീണ്ടെടുക്കപ്പെടണം. കാരണം, ഇവ പാപവീഴ്ചയുടെ ഫലങ്ങളാണല്ലോ. എന്നാൽ ഈ വീണ്ടെടുപ്പ് കാലത്തെയും വ്യക്തികളെയും നിരാകരിച്ചുകൊണ്ട് നടക്കേണ്ടതല്ല. കാലത്തെ ഉൾക്കൊണ്ടും, ജനനമരണങ്ങളിലൂടെ കടന്നും ചരിത്രത്തെയും മനുഷ്യനെയും രൂപാന്തരപ്പെടുത്തുന്ന വീണ്ടെടുപ്പാണ് കർത്താവിലൂടെ നിറവേറിയത്. രക്ഷകൻ ജനനമരണ വിധേയനായി മനുഷ്യനായി ചരിത്രത്തിൽ പിറന്നത് അതുകൊണ്ടാണ്. അല്ലെങ്കിൽ മനുഷ്യാവതാരം യാഥാർത്ഥ്യമാവുകയില്ലായിരുന്നു.

വ്യവഹാരഭാഷയിൽ സമൂഹം എന്നു പറഞ്ഞാൽ പല മനുഷ്യർ ചേർന്നുവരുന്ന കൂട്ടായ്മ എന്നാണർത്ഥം. സംഘാതവ്യക്തിത്വം എന്നു പറയുമ്പോൾ ഒരു വശത്ത് അത് വ്യക്തികളുടെ വെറും കൂട്ടായ്മ അല്ല. മറുവശത്ത് മനുഷ്യന്റെ ബഹുത്വം (plurality) നിഷേധിക്കുന്നതുമല്ല. ഒരേ ആകാരത്തിൽ (ശരീരത്തിൽ) എന്നതുപോലെ ഐക്യപ്പെട്ടു നിലകൊള്ളുന്ന ഒരു സവിശേഷ ആളത്വമാണ് അത്. ആധുനിക മനുഷ്യന്റെ ബുദ്ധിക്ക് ഇത്തരത്തിലൊരു സങ്കൽപം യുക്തിസഹമായി തോന്നുകയില്ല. അത്രയ്ക്ക് വൈയക്തികമാണ് ആധുനിക മനുഷ്യന്റെ ബോധവും, യുക്തിയും. എന്നാൽ പുതിയനിയമത്തിൽ സംഘാതവ്യക്തിത്വം എന്ന ആശയം, സഭ ക്രിസ്തുശരീരമാണെന്ന സങ്കൽപത്തിൽ കാണാൻ കഴിയും. മാമോദീസായിലൂടെ സഭാംഗമായിത്തീരുന്ന വിശ്വാസി ക്രിസ്തുശരീരത്തിലെ ഒരവയവമായി ഒട്ടിച്ച് ചേർക്കപ്പെടുകയാണ്. ഈ ജൈവബന്ധം കർത്താവിന്റെ ശരീരരക്തങ്ങളാകുന്ന വി. കുർബ്ബാനയിലൂടെ സഭ ഇന്നും അനുഭവിച്ചറിയുകയും ചെയ്യുന്നു.

കർത്താവിന്റെ രണ്ടാമത്തെ വരവിൽ മനുഷ്യരാശി സ്വർഗ്ഗത്തിലെ ദൂതന്മാരെപ്പോലെ ആയിത്തീരുമെന്ന് കർത്താവ് പറയുമ്പോൾ എന്താണ് അതുകൊണ്ട് അർത്ഥമാക്കുന്നത്? വിവാഹവും പ്രജനനവും ഇല്ലെന്നു മാത്രമല്ല അതിന്റെ അർത്ഥം. ഒന്ന്, രണ്ട്, എന്ന് തുടങ്ങുന്ന സംഖ്യകളും, അതിന്റെ കൂട്ടലുകളും കിഴിക്കലുകളും, കാലദേശ പരിമിതികൾക്കുള്ളിൽ ഉള്ള മനുഷ്യന്റെ ഗണനകളാണ്. സ്വർഗ്ഗത്തിലെ മാലാഖമാരെ സംബന്ധിച്ച് പറയുമ്പോൾ ഈ ഗണനകൾക്ക് പ്രസക്തിയില്ല. മനുഷ്യനു മുമ്പിൽ മാലാഖ ഏകനായി പ്രത്യക്ഷപ്പെടുന്നുണ്ടാവാം. ഗബ്രിയേൽ മാലാഖ, മീഖായേൽ മാലാഖ എന്നിങ്ങനെ. എന്നാൽ സ്വർഗ്ഗത്തിൽ മാലാഖമാരുടെ വൃന്ദങ്ങളാണ് പ്രധാനം. ആയിരംആയിരവും, പതിനായിരം പതിനായിരവുമായ മാലാഖമാരെക്കുറിച്ച് വേദപുസ്തകത്തിൽ പരാമർശമുണ്ടല്ലോ. മാലാഖമാരുടെ സംഖ്യാതീത തലമാണ് ആയിരമായിരം,

പതിനായിരംപതിനായിരം എന്നു പറയുന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. മാലാഖമാർക്ക് വ്യക്തിത്വമില്ല എന്നല്ല ഇതുകൊണ്ട് അർത്ഥമാക്കുന്നത്. വ്യക്തിവ്യതിരിക്തത ഇന്ന് മനുഷ്യസങ്കൽപത്തിൽ കാണുന്നതുപോലെ ദൈവസന്നിധിയിൽ പ്രസക്തമാവുന്നില്ല എന്നു മാത്രം. ദൈവാത്മാവിന്റെ നിവാസത്തിൽ വ്യക്തികൾ തമ്മിലുള്ള അകലം ഇല്ലാതായിത്തീരുന്നു. ഒരേ ഇച്ഛയാണ് വൈവിധ്യമുള്ള എല്ലാ ചലനങ്ങളെയും ഏകോപിപ്പിക്കുന്നത്. ശരീരത്തിലെ പല അവയവങ്ങൾ പല വിധത്തിൽ പ്രവർത്തിക്കുന്നുണ്ടെങ്കിലും അവ എല്ലാം ഒരേ ഇച്ഛാശക്തിക്ക് വിധേയമായി താളാത്മകമായി പ്രവർത്തിക്കുന്നു. മാലാഖകൾ വിവിധ ശരീരികളായി കാണപ്പെടുന്നുണ്ടെങ്കിലും അവയെല്ലാം കൂടി ഒരു ശരീരം തന്നെയായി നിലകൊള്ളുന്നു. ഇതിന് സമാനമായ ഒരവസ്ഥയിലേക്കാണ് മാനവജാതി ഒരു പുതിയ മനുഷ്യനായി കർത്താവിന്റെ രണ്ടാമത്തെ വരവിൽ രൂപാന്തരപ്പെടുക.

മാനവരാശിയുടെ ആദിയും ആത്യന്തിക ഭാഗധേയവും സംബന്ധിച്ച ഈ സങ്കൽപം മനുഷ്യരാശിയുടെ സംഘാതമായ ആളത്വവും ജൈവബന്ധമുള്ള ഐക്യവും ആണ് അടിവരയിട്ടു കാണിക്കുന്നത്. ഈ അവബോധം മനുഷ്യമനസ്സുകളെ ഉണർത്തി ഒന്നിപ്പിക്കാനുതകുന്ന ഒരു ചിന്താപദ്ധതിയായി വികസിപ്പിച്ചെടുക്കുന്നതിന് ഗ്രിഗോറിയോസ് തിരുമേനി ചെയ്യുന്ന പരിശ്രമം ഒട്ടും ചെറുതായി കാണാനാവില്ല.

# 25

# ദൈവസ്വരൂപവും മനുഷ്യശരീരവും

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മനുഷ്യനെപ്പറ്റിയുള്ള പ്രബോധനങ്ങളിൽ എന്നെ ഏറ്റവും അധികം ആകർഷിച്ചിട്ടുള്ളത് മനുഷ്യൻ ദൈവസ്വരൂപിയാണെന്ന വേദസത്യമാണ്. എന്നാൽ അതിൽത്തന്നെ മനുഷ്യശരീരവും ദൈവസ്വരൂപത്തിലാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന കാര്യം പൗരസ്ത്യ മനുഷ്യദർശനത്തിന്റെ ഏറ്റം ശ്രേഷ്ഠ പാഠമായി ഇന്നും അനുഭവപ്പെടുന്നു. മനുഷ്യശരീരം ദൈവസ്വരൂപത്തിലാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്നു പറഞ്ഞാൽ എന്താണർത്ഥം? മൂന്നു നാലു കാര്യങ്ങളിലൂടെ ഈ ആശയം തിരുമേനി വിശദമാക്കാൻ ശ്രമിക്കുന്നു (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 82–87). ഇതിന് ആധാരമായി അദ്ദേഹം സ്വീകരിക്കുന്നത് നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ The Making of Man എന്ന നിബന്ധമാണ്.

1) മനുഷ്യന്റെ നിവർന്നുനടക്കാനുള്ള ശേഷി ദൈവസ്വരൂപത്തിന്റെ അന്തസ്സാണ് ചൂണ്ടിക്കാണിക്കുന്നത്. ഉടൽ നിവർന്നു നിൽക്കുന്നതു കൊണ്ട് കൈ സ്വതന്ത്രമായി ബുദ്ധിയെ പ്രകാശിപ്പിക്കുന്നതിനുള്ള ഉപകരണമായിത്തീരുന്നു. മൃഗങ്ങളുടെ കൈകൾ (മുൻകാലുകൾ) കുനിഞ്ഞിരിക്കുന്ന തലയെ താങ്ങിനിർത്തുന്നതിന് ഉപകരിക്കുന്നു. എന്നാൽ മനുഷ്യനിൽ സംസാരം, ചിന്ത എന്നിവയോടൊപ്പം കൈകളും മനുഷ്യന്റെ വിശേഷബുദ്ധിയുടെ ഭാഗമാണ്.

2) മനുഷ്യന് ബുദ്ധിയും മനസ്സുമുണ്ട്. ഇവ ദൈവസ്വരൂപത്തിന്റെ സവിശേഷതകളാകുന്നു. കലയും സംഗീതവും മനുഷ്യന്റെ കഴിവുകളാണ്. എന്നാൽ മനസ്സിനെ തലച്ചോറിലും ഹൃദയത്തിലും മാത്രം ഒതുക്കിനിർത്താനാവുകയില്ല. മനുഷ്യന്റെ മുഴുവൻ ആളത്വത്തിലും മനസ്സു വ്യാപരിച്ചു നിൽക്കുന്നു. ആരോഗ്യമുള്ള ശരീരവും സജീവമായ മനസ്സും ദൈവസ്വരൂപത്തിന്റെ വിശുദ്ധിയാണ് ചൂണ്ടിക്കാണിക്കുന്നത്.

3) ഇന്ദ്രിയങ്ങളുടെ ചലനങ്ങൾ അറിയുവാൻ വിഷമമില്ല. എന്നാൽ മനസ്സിനെ അങ്ങനെ അറിയാൻ പറ്റില്ലല്ലോ. എങ്കിലും ഇന്ദ്രിയങ്ങളിലൂടെയാണ് മനസ്സ് കർമ്മനിരതമാവുന്നത്. ദൈവത്തിന്റെ അഗോചരതയും, അപരിമേയതയിലും പ്രതിഫലിക്കുന്നത്. മനുഷ്യനിൽ ആത്മാവും ശരീരവും ഒരുപോലെ ദൈവേച്ഛയിൽ നിന്നു ഉത്ഭൂതമായിരിക്കുന്നു. ആയതിനാൽ അവ അന്യോന്യം അഭിന്നമായി ബന്ധപ്പെട്ടിരിക്കുന്നു.

4) ഈ മനുഷ്യശരീരം ദൈവസ്വരൂപമാണെന്ന് പറഞ്ഞല്ലോ. എന്നാൽ

അതിന് മറ്റൊരു തലവും കൂടിയുണ്ട്. മനുഷ്യൻ തന്നിൽത്തന്നെ ഒരു ചെറു പ്രപഞ്ചം കൂടിയാണ് (microcosmos). പ്രപഞ്ചത്തിന്റെ അവിഭാജ്യ മായ ഭാഗമാണ് മനുഷ്യൻ. എന്നാൽ പ്രപഞ്ചത്തിന്റെ ബന്ദിയല്ല താനും. പ്രപഞ്ചത്തിന്റെ അടിസ്ഥാന മൂലകങ്ങളെല്ലാം തന്നെ മനുഷ്യനിലുമുണ്ട്.

മുൻപറഞ്ഞ കാര്യങ്ങൾ പ്രസ്പഷ്ടമാക്കുന്ന ഒരു പ്രധാനപ്പെട്ട കാര്യം മനുഷ്യനും ദൈവവും തമ്മിലും, മനുഷ്യനും പ്രപഞ്ചവും തമ്മിലും അടി സ്ഥാനപരമായി ഒരു ഐക്യം ഉണ്ടെന്നുള്ളതാണ്. ഈ ദർശനം ഗ്രിഗോറി യോസ് തിരുമേനി മുന്നോട്ടു വയ്ക്കുന്നതിൽ ഒരു പ്രത്യേക ഉദ്ദേശ്യമുണ്ട്. പാശ്ചാത്യ മതത്തിലും തത്വചിന്തയിലും കടന്നുകൂടിയിരിക്കുന്ന ദ്വൈതം (Dualism) ദൂരീകരിക്കുന്നതിന് ഇതു സഹായിക്കും.

പാശ്ചാത്യ ക്രിസ്തീയ ചിന്തയിൽ സ്വാതന്ത്ര്യം, വിശേഷ ബുദ്ധി,ധാർ മ്മികബോധം, സ്വയാവബോധം, ദൈവത്തെ അറിയുവാനുള്ള ആഗ്രഹം എന്നിവയാണ് ദൈവസ്വരൂപിയായ മനുഷ്യനിൽ സവിശേഷമായി കാണുന്ന സിദ്ധികൾ. ഇത് പൗരസ്ത്യരും സമ്മതിക്കുന്നു. ദൈവസ്വരൂ പത്തിന് ശരീരവുമായുള്ള ബന്ധമെന്താണ്? പാശ്ചാത്യ വീക്ഷണത്തിൽ ദൈവസ്വരൂപത്തിന് ശരീരവുമായി ബന്ധമൊന്നുമില്ല. മനുഷ്യനും ദൈവവും തമ്മിലുള്ള അകലം എന്തെന്ന് കാണിക്കുന്നതാണ് ശരീരം. മനുഷ്യൻ ഒരു സൃഷ്ടി മാത്രമാണെന്ന് അത് അവനെ ഓർമ്മപ്പെടു ത്തുന്നു. ആത്മാവും ശരീരവും എന്ന രണ്ടു വ്യത്യസ്ത ഘടകങ്ങൾ ചേർന്നുണ്ടായതാണ് മനുഷ്യനെന്നും ഒരേസമയം ഈ രണ്ടു തലങ്ങളെ ബന്ധിപ്പിച്ചു നിർത്താനുള്ള തത്രപ്പാടിലാണ് അവനെന്നും പാശ്ചാത്യ ചിന്ത പഠിപ്പിക്കുന്നു. ഇതിന് ആധാരമായി പാശ്ചാത്യ ദൈവശാസ്ത്ര ജ്ഞനായ എമിൽ ബ്രൂണർ എഴുതിയ Man in Revolt എന്ന ഗ്രന്ഥം പരി ശോധിക്കാവുന്നതാണ് (107-108 പേജുകൾ). ഗ്രീക്ക് തത്വചിന്തയിൽ, ആത്മാവും ശരീരവും എന്ന രണ്ടു വ്യത്യസ്ത ഘടകങ്ങൾ ചേർന്നുണ്ടാ യതാണ് മനുഷ്യൻ. ഇതിന്റെ തുടർച്ച തന്നെയാണ് പാശ്ചാത്യ വേദ ശാസ്ത്രത്തിലും കാണുന്നത്.

വേദപുസ്തക വെളിച്ചത്തിൽ പരിശോധിക്കുമ്പോൾ ആത്മാവും മനു ഷ്യനും രണ്ട് വ്യത്യസ്ത ഘടകങ്ങൾ (A Composition of two mutually opposing parts) അല്ല, ഒരേ ജീവന്റെ തന്നെ രണ്ട് ഭാവങ്ങൾ അല്ലെങ്കിൽ വശങ്ങൾ (aspects) ആണ്. രണ്ടും ദൈവസ്വരൂപത്തിന്റെ സവിശേഷത കൾ തന്നെയാണ്. സ്വാതന്ത്ര്യം, വിശേഷബുദ്ധി എന്നിങ്ങനെയുള്ള അമൂ ർത്തഗുണങ്ങൾ ദൈവസ്വരൂപമാണെന്നും എന്നാൽ ശരീരം അങ്ങനെയ ല്ലെന്നുമുള്ള സങ്കൽപം പൗരസ്ത്യ ക്രിസ്തീയ ചിന്ത നിരാകരിക്കുന്നു. ശരീരം മണ്ണിൽ നിന്ന് മെനഞ്ഞെടുത്തതാണ്. എന്നാൽ ഈ മണ്ണും വിണ്ണു

മെല്ലാം ദൈവം സൃഷ്ടിച്ചതാണ്. എല്ലാം നല്ലതെന്ന് ദൈവം കണ്ടു. ആയ തിനാൽ മനുഷ്യശരീരത്തിന് അപകർഷത കൽപിക്കേണ്ടതില്ല.

മനുഷ്യശരീരം ദൈവസ്വരൂപത്തിലാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ വ്യാഖ്യാനം ഇന്ന് വേദപണ്ഡി തന്മാർ ശരിവയ്ക്കുന്നു.

എബ്രായഭാഷയിൽ 'സ്വരൂപം' എന്നതിന് തത്തുല്യമായ എബ്രായ പദം 'ത്സേലേം' (Tselem) ആണ്. സെമിറ്റിക് ഭാഷയിൽ ഈ വാക്കിന്റെ അർത്ഥം പ്രതിച്ഛായ എന്നല്ല പ്രതിമ എന്നുതന്നെയാണ്. ശിൽപികൾ കൊത്തിയുണ്ടാക്കുന്ന പ്രതിമയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. കാണാ വുന്നതും തൊട്ടറിയാവുന്നതുമായ ശിൽപങ്ങളാണ് എബ്രായ ഭാഷയിൽ സ്വരൂപം. ഇതിൽനിന്ന് ഒരു കാര്യം വ്യക്തമാകുന്നു. ദൈവത്തിന്റെ കാണ പ്പെട്ട രൂപമാണ് മനുഷ്യൻ. ശരീരം ദൈവസ്വരൂപത്തിന്റെ ഭാഗം തന്നെ യാണ്. വി. ഗ്രിഗോറിയോസിന്റെ ചിന്തയിൽ ദൈവസ്വരൂപത്തിന്റെ മറ്റൊരു ശാരീരികതലം നിവർന്നു നിൽക്കാവുന്ന ഉടലാണെന്ന് മുകളിൽ പറഞ്ഞി ട്ടുണ്ടല്ലോ. ഇതും ഇന്ന് വേദപണ്ഡിതന്മാർ സമ്മതിക്കുന്ന മറ്റൊരു കാര്യ മാണ്. മനുഷ്യനെ സൃഷ്ടിക്കുന്നതിനു മുമ്പ് "നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക" എന്ന് ദൈവം കൽ പിച്ചു (ഉൽപത്തി 1:26). മറ്റ് ജീവജാലങ്ങളിൽ നിന്നു വ്യത്യസ്തമായി ദൈവസ്വരൂപമായ മനുഷ്യനിൽ സവിശേഷമായി കാണുന്നതെന്താണ്? അത് നിവർന്നു നിൽക്കാനുള്ള ശരീരഘടന തന്നെയാണ്. പ്രതിമ എന്ന വാക്കു കൊണ്ട്, തൊട്ടു മനസ്സിലാക്കുവാൻ കഴിയുന്ന ശരീരം ആണ് സൂചിപ്പിക്കപ്പെടുന്നതെന്നു പറഞ്ഞു കഴിഞ്ഞു. ഇതിൽ നിന്നെല്ലാം സ്വരൂപം എന്ന പദം കൊണ്ട് മനുഷ്യശരീരമാണ് പ്രധാനമായി ഉദ്ദേശി ക്കുന്നതെന്ന് വെളിവാകുന്നു.

യഥാർത്ഥത്തിൽ 16 നൂറ്റാണ്ടുകൾക്കു മുമ്പ് നിസ്സായിലെ വി. ഗ്രിഗോ റിയോസ് സമർത്ഥിച്ച കാര്യങ്ങൾ ഒരു നീണ്ട ഇടവേളയ്ക്കുശേഷം ആധു നിക വേദപണ്ഡിതർ ഭാഷാപഠനത്തിലൂടെയും വേദവിശകലനത്തിലൂ ടെയും പുനഃസ്ഥാപിച്ചിരിക്കുന്നു. നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ ചിന്തകൾക്ക് കാലികപ്രസക്തി ഉണ്ടാവുന്നത് ഇതുകൊണ്ടാണ്. ഇത് കണ്ടെത്താൻ ഗ്രിഗോറിയോസ് തിരുമേനിക്ക് കഴിഞ്ഞു എന്നുള്ളതാണ് പൗരസ്ത്യ വേദശാസ്ത്രത്തിന് അദ്ദേഹം നൽകുന്ന മഹത്തായ സംഭാ വന.

# 26

# ദൈവത്തെ നമുക്ക് എങ്ങനെ അറിയാം?

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി, നമുക്കറിയാവുന്നതു പോലെ, അസാധാരണമായ ബുദ്ധിവൈഭവമുള്ള ആളായിരുന്നു. എന്നാൽ മനുഷ്യബുദ്ധിക്ക് വളരെ പരിമിതികൾ ഉണ്ടെന്ന് അദ്ദേഹം തിരിച്ചറിഞ്ഞിരുന്നു. ദൈവത്തെ നമുക്ക് എങ്ങനെ അറിയാം? ബുദ്ധിയും യുക്തിയും കൊണ്ട് ദൈവത്തെ അറിയാൻ കഴിയുമോ? ദൈവത്തെപ്പറ്റി പലതും പറയുവാൻ കഴിഞ്ഞേക്കും. എന്നാൽ ദൈവത്തെ ബുദ്ധികൊണ്ടും യുക്തി കൊണ്ടും അറിയാൻ കഴിയുകയില്ല. ദൈവത്തെ അങ്ങനെ അറിയാൻ കഴിയില്ലെങ്കിൽ ബുദ്ധിവൈഭവം കൊണ്ടും യുക്തിവിചാരം കൊണ്ടും ദൈവത്തെക്കുറിച്ച് പറയുന്നതൊക്കെ എങ്ങനെ ശരിയാവും? ദൈവത്തെ യഥാർത്ഥമായും അടുത്തറിഞ്ഞവർ നാവടക്കി മൗനമാവുകയാണ് പതിവ്. ബുദ്ധിയുടെയും യുക്തിയുടെയും മാത്രമല്ല വാക്കുകളുടെയും കൂടി പരിമിതിയാണ് ഇത് സൂചിപ്പിക്കുന്നത്.

ദൈവത്തെ അറിയുന്നത് സംബന്ധിച്ച് വേദപുസ്തകത്തിൽ നിന്നും പ. പിതാക്കന്മാരുടെ രചനകളിൽ നിന്നും ധാരാളം ഉൾവെളിച്ചം നമുക്ക് ലഭിക്കുന്നുണ്ട്. ഗ്രിഗോറിയോസ് തിരുമേനി പ്രബോധനങ്ങളിലൂടെയും പ്രബന്ധങ്ങളിലൂടെയും ഈ വിഷയം ആവർത്തിച്ച് കൈകാര്യം ചെയ്യുന്നത് കാണാം (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 54-57). അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു: "നമ്മുടെ ജീവിത നടപടികൾ പരിപക്വമാകുമ്പോൾ മാത്രമേ ദൈവത്തെ അറിയാൻ കഴിയൂ. നേര് പ്രവർത്തിക്കുന്നവർക്ക് സത്യം തിരിച്ചറിയാം." നാസിയാൻസസിലെ വി. ഗ്രിഗോറിയോസ് ഊന്നിപ്പറയുന്ന ഒരു പ്രധാനപ്പെട്ട കാര്യമുണ്ട്. മനസ്സ് മലിനമായും കലുഷമായും ഇരിക്കുന്ന ഒരാൾ ദൈവത്തെ അറിയുന്നില്ല. മനസ്സ് വികല സങ്കല്പങ്ങളിൽ നിന്ന് വിമുക്തമായി ശുദ്ധമാകുമ്പോൾ ദൈവം കൂടുതൽ കൂടുതൽ തെളിവായി നമുക്ക് അഭിമുഖമായി വരും. നടപ്പ് നിഷ്ക്കളങ്കമാകുമ്പോൾ ദൈവദർശനം കൂടുതൽ എളുപ്പമായിത്തീരുന്നു. പ. പൗലോസ് ശ്ലീഹാ കൊലോസ്യർ 1:10-ൽ പറയുന്നത് ശ്രദ്ധിക്കുക: "നിങ്ങൾ പൂർണ്ണപ്രസാദത്തിനായി കർത്താവിന് യോഗ്യമാകുംവണ്ണം നടന്ന് ആത്മികമായ സകല ജ്ഞാനത്തിലും വിവേകത്തിലും അവന്റെ ഇഷ്ടത്തിന്റെ പരിജ്ഞാനം കൊണ്ടു നിറഞ്ഞ് വരേണം എന്നും സകല പ്രവൃത്തിയിലും ഫലം കായിച്ച് ദൈവത്തെക്കുറിച്ചുള്ള പരിജ്ഞാന

ത്തിൽ വളരേണമെന്നും... അപേക്ഷിക്കുന്നു.” വേദപുസ്തകത്തിൽ ‘നട ക്കുക’ എന്ന് പറഞ്ഞാൽ ധാർമ്മികചര്യയാണ് ഉദ്ദേശിക്കുന്നത്. “ഹാനോക്ക് ദൈവത്തോടുകൂടെ നടന്നു” (ഉല്പ. 5:24) എന്നും “നോഹ ദൈവത്തോടു കൂടെ നടന്നു” (ഉല്പ 6:9) എന്നും പറയുമ്പോൾ ജീവിത നടപടി (ധാർമ്മികത) ദൈവഹിതത്തിന് അനുസൃതമായിരുന്നുവെന്നാണ് അർത്ഥം.

‘ഞാൻ എങ്ങനെ ദൈവത്തെ അറിയും?’, ‘ഞാൻ എങ്ങനെ ജീവിക്കും?’ രണ്ടു ചോദ്യങ്ങളും പരസ്പരം ബന്ധപ്പെട്ടു വരുന്നു എന്ന് ഗ്രിഗോറിയോസ് തിരുമേനി നമ്മെ പഠിപ്പിക്കുന്നു. പ്രവൃത്തിയിലൂടെയാണ് വിശ്വാസം പാകപ്പെട്ടു വളരുന്നത്. മുൻ ഉദ്ധരിച്ച വാക്യത്തിൽ (കൊലോ. 1:10) യോഗ്യമാംവണ്ണം നടന്ന് ആത്മികജ്ഞാനത്തിൽ നിറയണം എന്നും സകല പ്രവൃത്തിയിലും ഫലം കായിച്ച് പരിജ്ഞാനത്തിൽ വളരണ മെന്നും കാണുന്നുണ്ടല്ലോ. ജ്ഞാനത്തിലുള്ള തികവ് ധാർമ്മികതയി ലുള്ള വളർച്ചയ്ക്ക് അനുസൃതമായിരിക്കും. പൗലോസ് അപ്പോസ്തോ ലൻ തീത്തോസിന് എഴുതിയ ലേഖനത്തിൽ “പത്ഥ്യോപദേശം” എന്ന വാക്ക് ആവർത്തിച്ച് ഉപയോഗിക്കുന്നുണ്ട് (തീത്തോസ് 1:9, 2:1, 2:8). ഇംഗ്ലീ ഷിൽ Sound teaching എന്നാണ് വിവർത്തനം കൊടുക്കുന്നത്. ആരോ ഗ്യകരവും ആരോഗ്യദായിയുമായ ഉപദേശമാണ് പത്ഥ്യോപദേശം. തീമോ ത്തിയോസിന് എഴുതിയ ഒന്നാം ലേഖനത്തിൽ പൗലോസ് അപ്പോസ്തോ ലൻ വിശ്വാസവും മനസ്സാക്ഷിയും തമ്മിൽ ബന്ധിപ്പിക്കുന്നുണ്ട്. 1:18–ൽ നല്ല മനസ്സാക്ഷിയെന്നും 3:9–ൽ ശുദ്ധ മനസ്സാക്ഷിയെന്നും അദ്ദേഹം ഉപ യോഗിച്ചിരിക്കുന്നു. മനസ്സാക്ഷി ശുദ്ധമല്ലെങ്കിൽ വിശ്വാസത്തിന്റെ മർമ്മം തെളിവായി വരികയില്ല. മനസ്സാക്ഷി കുറ്റം വിധിക്കുന്ന ഒരാൾ ദൈവത്തെ അറിയുന്നില്ല. ദൈവികമായ ജ്ഞാനം ജീവിത വിശുദ്ധിയിലൂടെ മാത്രമേ തെളിമയും ഉറപ്പും വളർച്ചയും പ്രാപിക്കുന്നുള്ളു. സന്തുലിതമായ ക്രിസ്തീയ ജീവിതം രണ്ടിനും തുല്യ പ്രാധാന്യം കൊടുക്കുന്നു.

പാശ്ചാത്യ പണ്ഡിതർ ദൈവാരാധനയും ധാർമ്മികതയും പരസ്പര ബന്ധമില്ലാത്ത കാര്യങ്ങളായാണ് പരിഗണിക്കുന്നത്. എന്നാൽ പൗരസ്ത്യ സഭാപിതാക്കന്മാർ രണ്ടും ഒരു നാണയത്തിന്റെ തന്നെ രണ്ടു വശങ്ങളായി കാണുന്നു. ദൈവിക ആരാധനയും ധാർമ്മികജീവിതവും ഇണങ്ങിച്ചേർന്നുവരുന്ന ഉദരത്തിൽ ദൈവികജ്ഞാനം ഉരുവായി വളർന്നു വരുന്നു. ആരാധനയിലൂടെ മനുഷ്യൻ രൂപാന്തരപ്പെട്ട് നല്ല ധാർമ്മികത നിലനിർത്താനും അതുവഴി ദൈവത്തെ അറിയാനും ഇടവരുന്നു.

ആരാധന ദൈവവചനം കേൾക്കാനുള്ള സന്ദർഭം മാത്രമല്ല, ദൈവ സന്നിധിയിലേക്ക് കടന്നുചെല്ലാനുള്ള അവസരവും കൂടിയാണ്. ദൈവ

വചനം കേൾക്കുന്നത് അവിശ്വാസികൾക്കും കൂടെ അനുവദിച്ചിരിക്കുന്ന ആദ്യ പടിയാണ്. കൂടുതൽ അപ്പുറത്തേക്കു കടന്ന് ആരാധന അർപ്പിക്കുന്നതിന്, ഉപനീതരായ വിശ്വാസികൾക്ക് മാത്രമേ അർഹതയുള്ളു. ഇതാണ് വി. കുർബ്ബാന. വി. കുർബ്ബാന കൃപാമാർഗ്ഗങ്ങളാണെന്നും, ദൃശ്യവചനമാണെന്നും അഗസ്തീനോസ് നിർവ്വചിക്കുന്നു. ഇത് പൗരസ്ത്യർക്ക് സ്വീകാര്യമല്ല. കാരണം, വി. കുർബ്ബാന കൃപാമാർഗ്ഗമല്ല, കൃപയുടെ അനുഭവം തന്നെയാണ്. ദൈവസാന്നിദ്ധ്യം പങ്കിട്ട് അനുഭവിക്കുകയാണ്. സഭയുടെ ശ്രേഷ്ഠവും സുപ്രധാനവുമായ ഒരു കർമ്മമാണ് വി. കുർബ്ബാന.

മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിൽ ദൈവം പൂർണ്ണമായും വെളിപ്പെട്ടിരിക്കുന്നു എന്ന് പാശ്ചാത്യ പണ്ഡിതർ പറയും. ഒരു വശത്തുനിന്ന് നോക്കുമ്പോൾ ഈ പ്രസ്താവന ശരിയാണ്. മറുവശത്തുനിന്ന് നോക്കുമ്പോൾ ഈ പ്രസ്താവനയ്ക്ക് ബലഹീനതകളുണ്ട്. യഥാർത്ഥത്തിൽ പൂർണ്ണദൈവമായ പുത്രൻ മനുഷ്യരൂപമെടുക്കുമ്പോൾ മനുഷ്യന്റെ പരിമിതികളും കൂടെ സ്വയം സ്വീകരിക്കുകയായിരുന്നു. അപ്പോൾ ക്രിസ്തുവിലൂടെ ദൈവം എങ്ങനെയാണ് സ്വയം നമുക്ക് വെളിപ്പെടുത്തിത്തരുന്നത്? ക്രിസ്തുവിനോടും പരസ്പരവും പരിശുദ്ധാത്മാവിലൂടെ ഐക്യപ്പെടുന്ന സഭ വി. കുർബ്ബാനയിൽ പിതാവിന് സ്വയം സമർപ്പിച്ചുകൊടുക്കുന്നു. പിതാവാംദൈവം ക്രിസ്തുവിലൂടെ സ്വയം നമുക്കായി നൽകുകയും ചെയ്യുന്നു. ഇതാണ് വെളിപാട്. കുറെ അറിവുകളോ ഒരു പുസ്തകമോ അല്ല വെളിപാട്. ദൈവത്തെ അഭിമുഖീകരിച്ച് “അപ്പാ” എന്നു വിളിക്കുവാൻ കഴിയുന്നതാണ് വെളിപാട്. വി. കുർബ്ബാനയാണ് ഇന്ന് ജീവിക്കുന്ന വിശ്വാസികൾക്ക് ദൈവം സ്വയം വെളിപ്പെടുന്ന സന്ദർഭം. വി. കുർബ്ബാനയിൽ സ്വയം കാഴ്ചയായി അർപ്പിച്ചും ക്രിസ്തുവിന്റെ പരമയാഗത്തിൽ സംബന്ധിച്ചും വിശ്വാസികൾ ഈ വെളിപാട് അനുഭവവേദ്യമാക്കിത്തീർക്കുന്നു. വെളിപാട് എന്ന മലയാളപദത്തിന് ഗ്രീക്ക് മൂലത്തിൽ “മറനീക്കൽ” (apocalypsis) എന്നാണ് അർത്ഥം. വി. കുർബ്ബാനയ്ക്ക് മറനീക്കുന്നതിന്റെ അർത്ഥം ഇതാണ്. പരസ്പരം സമാധാനം നൽകി ഐക്യപ്പെട്ട് ദൈവസന്നിധിയിലേക്ക് കടന്നുചെന്ന് സ്വയം അർപ്പിച്ച് സഭ ദൈവത്തെ അഭിമുഖീകരിക്കുന്നു. യഥാർത്ഥ ദൈവികജ്ഞാനം ഈ അഭിമുഖീകരണത്തിലൂടെയാണ് ലഭിക്കുക; ദൈവശാസ്ത്രത്തിലൂടെയല്ല. ക്രിസ്തുവിലൂടെയുള്ള ദൈവത്തിന്റെ വെളിപ്പെടൽ ചരിത്രത്തിൽ പൂർത്തീകരിക്കപ്പെട്ടു എന്ന് പറഞ്ഞ് പൂർണ്ണവിരാമം ഇടുന്ന പാശ്ചാത്യ പണ്ഡിതരുണ്ട്. പൗരസ്ത്യ സഭ ഈ നിലപാട് സ്വീകരിക്കുന്നില്ല. ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെട്ട ദൈവിക വെളിപ്പെടൽ, വി. കുർബ്ബാനയിലൂടെയുള്ള അഭിമുഖീകരണത്തിലൂടെ (encounter) ഇന്നും തുടരുന്നു. വേദവായനയും പ്രസംഗവും വ്യക്തിനിഷ്ഠമായ ആദ്ധ്യാത്മികചര്യകളും നല്ലതു തന്നെ.

എന്നാൽ അവയ്ക്ക് വി. കുർബ്ബാനയിലൂടെ ദൈവസന്നിധിയിലേക്ക് കട ന്നുചെല്ലുന്നത്ര പ്രാധാന്യം ഒരിക്കലും നൽകുവാൻ കഴിയുകയില്ല. വി. കുർബ്ബാനാനുഷ്ഠാനം കർത്താവിന്റെ തന്നെ നിർദ്ദേശമാണല്ലോ. “ഞാൻ വരുവോളം നിങ്ങൾ ഇപ്രകാരം ചെയ്യുവിൻ” എന്ന് വി. കുർബ്ബാനാനു ഷ്ഠാനം തുടരുന്നതിനെപ്പറ്റി കർത്താവ് കൽപന നൽകുന്നുണ്ട്.

ചുരുക്കിപ്പറഞ്ഞാൽ ദൈവത്തെ അറിയാൻ ആഗ്രഹിക്കുന്ന ഒരു വിശ്വാസി സ്വന്തം നടപടികൾ നേർവഴിക്കാക്കണം. പ്രവൃത്തി പരിശുദ്ധ മാകുമ്പോൾ മനസ്സാക്ഷി തെളിമയുള്ളതായിത്തീരും, ദൈവത്തെ അടു ത്തറിഞ്ഞു തുടങ്ങും. ഈ രൂപാന്തരം ആരാധനയിലൂടെ വേണം നില നിർത്തുവാൻ. ദൈവസന്നിധിയിലേക്ക് നമ്മെ ആനയിക്കുന്നതാണ് ആരാ ധന. ദിവ്യസാന്നിധ്യത്തോട് അടുക്കുന്തോറും ജീവിതം പരിശുദ്ധമായി ത്തീരുന്നു. ജീവിതം വിശുദ്ധിയിൽ വളരുന്നതോടെ ദൈവത്തോടുള്ള ആഭിമുഖ്യവും കൂടുതൽ ആഴമായിത്തീരുന്നു. ഇങ്ങനെയേ ദൈവത്തെ നമുക്ക് അറിയാൻ കഴിയൂ.

# 27

# ദൈവദർശനത്തിന് നാലു പ്രമാണങ്ങൾ

പാശ്ചാത്യചിന്തയും പൗരസ്ത്യചിന്തയും തമ്മിൽ അടിസ്ഥാനപരമായി വ്യത്യാസം കാണുന്ന ഒരു മേഖലയാണ് ദൈവദർശനം. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി കപ്പദോക്യൻ പിതാക്കന്മാരുടെ പ്രബോധനങ്ങളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ട് ദൈവദർശനത്തെപ്പറ്റി പൗരസ്ത്യ ചിന്തയിൽ കാണുന്ന നാലു പ്രമാണങ്ങൾ മുമ്പോട്ടു വയ്ക്കുന്നുണ്ട് (ഫ്രീഡം ആന്റ് അതോറിറ്റി, പേജ് 57-59). ഇവയെ സംബന്ധിച്ച് സംക്ഷിപ്തമായ ഒരു വിവരണം താഴെ കൊടുക്കുന്നു.

1. ദൈവാരാധനയും ധാർമ്മികതയും, ദൈവസ്നേഹവും മനുഷ്യസ്നേഹവും ചേർന്നിണങ്ങി വരുന്ന സന്ദർഭത്തിൽ മാത്രമേ ദൈവത്തെ സംബന്ധിച്ച യഥാർത്ഥ ജ്ഞാനം നമുക്ക് ലഭിക്കുകയുള്ളു. ഇത്തരം ഒരു അറിവിൽ നിന്നു മാത്രമേ ആധികാരികമായ ദൈവശാസ്ത്രവും ഉരുത്തിരിഞ്ഞു വരൂ. കഴിഞ്ഞ അദ്ധ്യായത്തിൽ വിശദമാക്കിയപ്രകാരം ബുദ്ധിപരമായ പഠനം കൊണ്ട് ആർജ്ജിക്കാവുന്നതല്ല ദൈവജ്ഞാനം. സഭയുടെ ആരാധനയിലൂടെയും ലോകത്തിൽ വിശ്വാസികളുടെ ജീവിതത്തിലൂടെയും ദൈവജ്ഞാനം തെളിഞ്ഞുവരണം. പരിശുദ്ധനായ ബസേലിയോസ് പറയുന്നത് ശ്രദ്ധിക്കുക: “ഞാൻ ആവർത്തിക്കട്ടെ. ജ്ഞാനത്തിന് (ദൈവജ്ഞാനം) വിവിധ തലങ്ങളുണ്ട്. സ്രഷ്ടാവിനെപ്പറ്റിയുള്ള അറിവ്, അവന്റെ അത്ഭുതപ്രവൃത്തികളെക്കുറിച്ചുള്ള തിരിച്ചറിവ്, അവന്റെ കൽപനകളുടെ ആചരണം, അവനുമായുള്ള ആഴമായ സംസർഗ്ഗം ഇവയെല്ലാം ഉൾപ്പെടുന്നതാണ് ദൈവത്തെപ്പറ്റിയുള്ള അറിവ്. .... അവനുള്ളവരെ അവൻ അറിയുന്നു, എന്നതിന്റെ അർത്ഥം അവരുടെ സൽപ്രവൃത്തികൾകൊണ്ട് അവൻ അവരെ തന്നോടുള്ള ആഴമായ സംസർഗ്ഗത്തിലേക്ക് സ്വീകരിക്കുന്നു എന്നാണ്.” ഇവിടെ, ധ്യാനത്തിലൂടെയോ, ആരാധനയിലൂടെയോ ലഭിക്കുന്ന ദൈവസംസർഗ്ഗം ദൈനംദിനജീവിതത്തിൽ നാം നേരിടുന്ന പ്രശ്നങ്ങളുടെ നടുവിൽ കണ്ടുമുട്ടുന്ന ദൈവത്തോടുള്ള സംസർഗ്ഗത്തിൽ നിന്നും വ്യത്യാസപ്പെട്ടു നിൽക്കുന്നില്ല. ആരാധനാ ജീവിതവും പ്രായോഗിക ജീവിതവും തമ്മിലുള്ള അകൽച്ച പൗരസ്ത്യ ദർശനത്തിൽ ഇല്ലെന്നുള്ളതിന്റെ തെളിവാണ് മുൻ ഉദ്ധരിച്ച പ. ബസേലിയോസിന്റെ വചനത്തിലൂടെ നാം മനസ്സിലാക്കുന്നത്. വി. കുർബ്ബാനയിൽ കേന്ദ്രീകരിച്ചും സഹോദരവർഗ്ഗത്തിനായി സ്വയം സമർപ്പിച്ചുകൊണ്ടും

നാം നേടിയെടുക്കുന്ന ജീവിതത്തിന് ഒരു ആധികാരികത ഉണ്ട്. ഈ ആധികാരികതയാണ് ദൈവജ്ഞാനത്തിന് അടിസ്ഥാനം. ആധുനിക ലോകത്തിൽ ഇങ്ങനെയൊരു സമതുലനമായ ജീവിതശൈലി നിലനിർത്തിക്കൊണ്ടുപോകാൻ വിഷമമാണെങ്കിലും ദൈവത്തെ ഇങ്ങനെയേ അറിയുവാൻ കഴിയൂ എന്നതിന് രണ്ടു പക്ഷമില്ല.

2. ദൈവജ്ഞാനത്തിന് അടിസ്ഥാനമായി നിൽക്കുന്ന രണ്ടാമത്തെ പ്രമാണം ദൈവത്തിന്റെ സത്താപരമായ അജ്ഞേയതയാണ് (incomprehensibility in essence). അതായത് ദൈവത്തെ തന്റെ സത്തയിൽ ആർക്കും അറിയാൻ കഴിയുകയില്ല. സിദ്ധാന്തങ്ങളിലൂടെയും ദൈവത്തെ അറിയാമെന്ന് (conceptual knowledge of God) ആരെങ്കിലും അവകാശപ്പെടുന്നെങ്കിൽ അതും ശരിയായിരിക്കുകയില്ല. ഇതിനർത്ഥം ദൈവം സ്വയം അജ്ഞേയനാകുന്നു എന്നല്ല. ദൈവത്തിന്റെ ഉണ്മ ശുദ്ധവും സ്വതന്ത്രവുമാണ്. അജ്ഞേയത ഈ ഉണ്മയുടെ സഹജമായ ഭാവവുമാണ്. നാൻസിയാൻസസിലെ വി. ഗ്രിഗോറിയോസ് പറയുന്നത് നോക്കൂ: "സ്വഭാവത്തിലും സത്തയിലും ദൈവം ആരെന്ന് ഒരുവനും കണ്ടെത്തിയിട്ടില്ല, കണ്ടെത്താനാവുകയുമില്ല." ഗ്രിഗോറിയോസ് തിരുമേനി ചോദിക്കുന്നു: ക്രിസ്ത്യാനികളായ നാം ദൈവത്തെ അറിയാമെന്ന് വൃഥാ അവകാശപ്പെടുന്നവരും നമ്മുടെ ദൈവജ്ഞാനത്തെപ്പറ്റി മറ്റുള്ളവരെ പഠിപ്പിക്കാൻ വെമ്പുന്നവരുമല്ലേ? നാം വിശ്വസ്തരെങ്കിൽ നമ്മുടെ അജ്ഞാനത്തെക്കുറിച്ച് സ്വയം ഏറ്റുപറയണം. ക്രൈസ്തവരും അക്രൈസ്തവരും തമ്മിൽ ഇന്ന് നിലനിൽക്കുന്ന വിശ്വസനീയതയുടെ വിടവ് നികത്താൻ ഇത് സഹായിക്കും. നമുക്ക് ആരേക്കാളും അധികം ഉയർന്ന ദൈവജ്ഞാനമുണ്ടെന്ന് അവകാശപ്പെട്ടുകൊണ്ട് ഇതരവിശ്വാസത്തിൽ കഴിയുന്നവരെ ക്രിസ്തീയതയിലേക്ക് ആകർഷിക്കുന്നത് വില കുറഞ്ഞ സുവിശേഷപ്രചരണം അല്ലാതെ മറ്റെന്താണ്? അവകാശവാദങ്ങൾക്കു പകരം വിനയപൂർവ്വമായി നാം നമ്മെത്തന്നെ മനസ്സിലാക്കുവാൻ ശ്രമിക്കുകയും മുൻപറഞ്ഞ പ്രകാരം ആരാധനയിലൂടെയും നന്മപ്രവൃത്തികളിലൂടെയും സമഗ്രമായ ഒരു രൂപാന്തരത്തിന് നാം സ്വയം വിധേയപ്പെടുത്തിക്കൊടുക്കുകയും ചെയ്യുമ്പോൾ ദൈവരൂപം നമുക്ക് മുമ്പിൽ തെളിഞ്ഞുവന്നു തുടങ്ങും. ഇതാണ് ലോകത്തിനു മുമ്പിൽ നമുക്ക് വയ്ക്കാവുന്ന വലിയ സാക്ഷ്യം. അല്ലാതെ അവകാശവാദങ്ങളല്ല. ഈ സത്യസന്ധത ക്രിസ്ത്യാനികൾ അവരുടെ ജീവിതത്തിൽ കാണിച്ചുതുടങ്ങുമ്പോൾ മാത്രമേ അവർ ഉയർത്തിപ്പിടിക്കുന്ന സുവിശേഷം ആധികാരികമാവൂ എന്ന അഭിപ്രായത്തിൽ ഗ്രിഗോറിയോസ് തിരുമേനി എക്കാലവും ഉറച്ചുനിന്നു.

3. ദൈവജ്ഞാനത്തെപ്പറ്റി കപ്പദോക്യൻ പിതാക്കന്മാർ പഠിപ്പിക്കുന്ന മറ്റൊരു കാര്യം സ്ഥലകാല സങ്കല്പങ്ങളിലൂടെ (Space-time categories)

ദൈവത്തെ അറിയുവാൻ കഴിയുകയില്ല എന്നതാണ്. പ്രപഞ്ചത്തിന് അകത്തോ പുറത്തോ ദൈവത്തെ ഒതുക്കിനിർത്തുവാൻ കഴിയുകയില്ല. അങ്ങ് ഉയരത്തിലെന്നോ, ഇങ്ങ് ഇവിടെയെന്നോ പറഞ്ഞ് ദൈവത്തെ ചൂണ്ടിക്കാണിക്കാനാവില്ല. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പിതാക്കന്മാർ ഈ അടിസ്ഥാനപരമായ ഉൾവെളിച്ചം ഉള്ളവരായിരുന്നുവെന്ന് മനസ്സി ലാക്കുന്നത് നമ്മുടെ കണ്ണുതുറപ്പിക്കാൻ മതിയായതാണ്. കാരണം ഈ നൂറ്റാണ്ടിലെ വേദപണ്ഡിതർ ഉന്നയിക്കുന്ന ഒരു പ്രധാന ആക്ഷേപം, നടുക്ക് ഭൂമിയും മീതെ സ്വർഗ്ഗവും കീഴെ നരകവും എന്നിങ്ങനെ മൂന്നു തട്ടിലുള്ള ലോകസങ്കൽപത്തിന്റെ അടിസ്ഥാനത്തിലാണ് ക്രിസ്തീയ വിശ്വാസം നൂറ്റാണ്ടുകളായി കെട്ടിപ്പടുത്തിരിക്കുന്നത് എന്നാണ്. ഭൂമി ഉരു ണ്ടതാണെന്നും സൂര്യനു ചുറ്റും അത് വലംവച്ചുകൊണ്ടിരിക്കുന്നു എന്നു മുള്ള കണ്ടുപിടുത്തത്തോടെ ഒരു പുതിയ ലോകസങ്കൽപം ആവിർഭവി ച്ചിട്ടുണ്ട്. ഇതിന്റെ വെളിച്ചത്തിൽ ക്രിസ്തീയ വിശ്വാസത്തിന് ഒരു പുതിയ വ്യാഖ്യാനം ആവശ്യമായിരിക്കുന്നുവെന്ന് ആധുനിക പണ്ഡിതർ വാദി ക്കുന്നു. എന്നാൽ ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്ന ഒരു സുപ്രധാന കാര്യം, സ്ഥലകാല സങ്കല്പങ്ങളിലൂടെ ദൈവത്തെ അറി യുവാൻ കഴിയുകയില്ലെന്ന് നൂറ്റാണ്ടുകൾക്കു മുമ്പേ കപ്പദോക്യൻ പിതാ ക്കന്മാർ പറഞ്ഞുകഴിഞ്ഞു എന്നതാണ്. ഉദാഹരണമായി നാസിയാൻ സസിലെ വി. ഗ്രിഗോറിയോസിന്റെ ഒരു പ്രസ്താവന ഗ്രിഗോറിയോസ് തിരുമേനി പല സന്ദർഭങ്ങളിലും ഉദ്ധരിക്കുന്നുണ്ട്: “ദൈവം ഒരിടത്തുമി ല്ലെന്നോ, അതോ എവിടെയെങ്കിലുമുണ്ടെന്നോ? ഒരിടത്തുമില്ലെങ്കിൽ അവൻ നിലനിൽക്കുന്നില്ല എന്നുതന്നെ പറയണം. ഒരിടത്തും നിലനിൽ ക്കാത്തവന് അസ്തിത്വമില്ലല്ലോ. ദൈവം എവിടെയെങ്കിലുമുണ്ടെന്നു പറ യുന്നുവെന്ന് വിചാരിക്കൂ. ഒന്നുകിൽ അവൻ പ്രപഞ്ചത്തിനുള്ളിൽ തന്നെ യാകും. അല്ലെങ്കിൽ പ്രപഞ്ചത്തിനു പുറത്താകും. പ്രപഞ്ചത്തിൽ എങ്കിൽ അതിന്റെ ഒരു ഭാഗത്തോ, പ്രപഞ്ചത്തിൽ മുഴുവനുമോ ഉണ്ടാകും. പ്രപ ഞ്ചത്തിന്റെ ഒരു ഭാഗത്ത് ദൈവം നിലനിൽക്കുന്നുവെന്ന് പറയുന്നുവെ ങ്കിൽ ആ ഭാഗത്ത് ദൈവം പരിമിതപ്പെട്ടു പോകും. പ്രപഞ്ചത്തിൽ മുഴു വനുമെന്ന് നാം പറയുന്നുവെങ്കിൽ പ്രപഞ്ചത്തേക്കാൾ വലിയ ഒന്നിന് പരിമിതപ്പെട്ടുപോകുന്നു. അതായത് പ്രപഞ്ചത്തെ വലയം ചെയ്യുന്ന തെന്തോ അതിന്റെ വലയത്തിനുള്ളിൽ പരിമിതപ്പെടുന്നു എന്ന് സാരം. പ്രപഞ്ചം സ്ഥലമാണ്. ഒരു സ്ഥലവും പരിമിതിക്ക് അതീതമാവുന്നില്ല.” പ്രത്യക്ഷത്തിൽ സ്വർഗ്ഗം, ഭൂമി, നരകം എന്നിങ്ങനെ സ്ഥലസങ്കൽപങ്ങൾ വേദപുസ്തകത്തിലും കാണുന്നുണ്ടെന്നുള്ളത് നേരാണ്. എന്നാൽ ദൈവം സ്ഥലകാല പരിമിതികൾക്ക് അതീതനാണെന്ന തിരിച്ചറിവ് അതോടൊപ്പം തന്നെ നിലനിന്നിരുന്നു എന്ന കാര്യവും നാം മറന്നുകൂടാ.

4. ഒരു വശത്ത്, ദൈവം സത്തയിൽ അജ്ഞേയനാണെന്നും (incomprehensibility in essence) സ്ഥലകാല സങ്കല്പങ്ങളിലൂടെ ദൈവത്തെ അറിയാനാവില്ലെന്നും നാം കണ്ടുകഴിഞ്ഞു. മറുവശത്ത് ദൈവത്തെ നമുക്ക് അറിയുവാൻ കഴിയുമെന്നും നാം മനസ്സിലാക്കുകയുണ്ടായി. ഇതൊരു വൈരുദ്ധ്യമാണ്. ഇതിന്റെ അർത്ഥം ദൈവത്തെ നമുക്ക് ലോകത്തിലുള്ള അവന്റെ പ്രവർത്തനങ്ങളിലൂടെ (operations) അറിയുവാൻ കഴിയും; സത്തയിൽ അവനെ അറിയുവാൻ കഴിയുകയില്ല എന്നത്രേ.

യേശുക്രിസ്തുവിൽ ദൈവം വെളിപ്പെട്ടു; അതേസമയം സത്തയിൽ ദൈവം അജ്ഞേയനായി നിലനിൽക്കുന്നുവെന്നും പൗരസ്ത്യ സഭ ഊന്നിപ്പറയുന്നു. അപരിമിതനായ ദൈവം മനുഷ്യസ്നേഹത്തെപ്രതി പരിമിതികൾക്ക് ഉള്ളിൽ മനുഷ്യനായി വെളിപ്പെടുകയായിരുന്നു. ദൈവത്തിന്റെ അജ്ഞേയതയും യേശുക്രിസ്തുവിലൂടെയുള്ള ദൈവത്തിന്റെ വെളിപ്പാടും ഒരേസമയം തന്നെ നിലനിർത്തിക്കൊണ്ടു പോകണമെന്ന് പൗരസ്ത്യ ക്രിസ്തീയചിന്ത അനുശാസിക്കുന്നു.

ഈ ചർച്ചയിൽ നിന്ന് സംഗതമായി വരുന്ന ഒരു കാര്യം ചൂണ്ടിക്കാണിച്ചുകൊണ്ട് ഈ അദ്ധ്യായം ഉപസംഹരിക്കാം. ദൈവത്തെക്കുറിച്ചുള്ള അറിവെന്നല്ല, ഏത് അറിവിനും പരസ്പരവിരുദ്ധമെന്നു തോന്നുന്ന പല തലങ്ങൾ ഉണ്ട്. എന്നാൽ ഈ വൈരുദ്ധ്യങ്ങൾ പുറംചട്ടയിൽ മാത്രമേ ഉണ്ടാവൂ. ആന്തരവും ആഴവുമായ അനുഭവങ്ങളിൽ അവ അപ്രത്യക്ഷമാവുകയും സത്യത്തെ അതിന്റെ സമ്പൂർണ്ണതയിൽ കണ്ടെത്താനാവുകയും ചെയ്യും. യുക്തിസഹമായി വാക്കുകൾ ചിട്ടപ്പെടുത്തിയും സിദ്ധാന്തങ്ങൾ ആവിഷ്ക്കരിച്ചും സത്യത്തെ സ്വയം മനസ്സിലാക്കുവാനും മനസ്സിലാക്കിക്കൊടുക്കാനും കഴിയുമെന്ന വ്യാമോഹം പ്രബുദ്ധതയുടെ കാലം (enlightenment period) മുതൽ പാശ്ചാത്യചിന്തയിൽ ശക്തമായി കാണുന്നുണ്ട്. ഈ സമീപനം അറിവിന്റെ ഒരു തലത്തെ മറ്റൊന്നിൽ നിന്ന് അടർത്തി മാറ്റി ചിന്തിക്കുന്നതിന് കാരണമായിത്തീർന്നു. കാര്യങ്ങൾ കൂടുതൽ വ്യക്തമായി മനസ്സിലാക്കുവാൻ കഴിയുന്നുവെന്ന് പ്രത്യക്ഷത്തിൽ നമുക്കു തോന്നും. പക്ഷേ, കൂടുതൽ സങ്കീർണ്ണമാവുന്നതേയുള്ളു എന്നതാണ് പരമാർത്ഥം. ഇക്കാരണത്താൽ പാശ്ചാത്യചിന്തയിൽ രണ്ട് അബദ്ധങ്ങൾ എപ്പോഴും കാണാം. ദ്വൈതതയും ന്യൂനീകരണവും (dualism and reductionism). പൗരസ്ത്യചിന്തയിലാകട്ടെ, പ്രത്യക്ഷത്തിൽ കാണുന്ന വൈരുദ്ധ്യങ്ങൾ അനുഭവത്തിന്റെ ആഴമായ തലങ്ങളിൽ അലിഞ്ഞില്ലാതാവുന്നതോടെ അറിവ് കൂടുതൽ ലളിതവും ഋജുവുമാർജ്ജിക്കുന്നു. ലാളിത്യവും ആർജ്ജവത്വവുമുള്ളിടത്ത് സൗന്ദര്യമുണ്ട്. സൗന്ദര്യം അനുഭവിച്ചറിയണം. സിദ്ധാന്തവൽക്കരിച്ച് ഗ്രഹിക്കാനാവില്ല. പാശ്ചാത്യചിന്തയും പൗരസ്ത്യ ചിന്തയും തമ്മിലുള്ള ഈ സൂക്ഷ്മമായ തിരിവുകൾ കണ്ടറിയാനും കാണിച്ചുകൊടുക്കാനുമുള്ള കെല്പ് ഗ്രിഗോറിയോസ് തിരുമേനിക്കുണ്ടായിരുന്നു.

# 28

# തിന്മയ്ക്ക് ഉണ്മയോ?

തിന്മ എന്ന് ഒന്നുണ്ടോ? ഉണ്ടെങ്കിൽ അത് എവിടെ നിന്ന് ഉത്ഭവിച്ചു? തിന്മ ഉണ്ടെന്നാണ് ഉത്തരമെങ്കിൽ അതിന് ഉണ്മയുണ്ടെന്നാണ് സൂചിപ്പി ക്കുന്നത്. ഉണ്മയുള്ളതെല്ലാം ദൈവം സൃഷ്ടിച്ചതാണല്ലോ. അങ്ങനെ വരു മ്പോൾ തിന്മയും ദൈവം സൃഷ്ടിച്ചതായി വരുന്നു. അതായത് തിന്മയു ണ്ടെന്നും, അത് ദൈവം സൃഷ്ടിച്ചതാണെന്നും സാരം.

ഇവിടെ സംഗതമായ ഒരു ചോദ്യം ഉയർന്നുവരുന്നു. പൂർണ്ണ നന്മയായ ദൈവത്തിന് എങ്ങിനെ തിന്മ സൃഷ്ടിക്കാനാവും? ദൈവേച്ഛയിൽ നിന്നാ ണല്ലോ സകലവും ഉളവായത്. ഇങ്ങനെ വരുമ്പോൾ തിന്മ ദൈവം സൃഷ്ടി ച്ചതല്ല എന്ന് വരുന്നു.

ഈ രണ്ട് ചോദ്യങ്ങൾക്ക് രണ്ട് തലങ്ങളിൽ നിന്നുകൊണ്ട് ഉത്തരം കണ്ടെത്തുവാൻ കഴിയും. 1) ദാർശനികം. 2) പ്രായോഗികം. ദാർശനിക തലത്തിൽ തിന്മ എന്നൊന്നില്ല. നന്മ ഉണ്മയും തിന്മ ഇല്ലായ്മയും ആകുന്നു. തിന്മ അന്ധകാരം പോലെയാണ്. അന്ധകാരം പ്രകാശത്തിന്റെ അഭാവമാണല്ലോ. പ്രകാശമുള്ളിടത്ത് അന്ധകാരമില്ല. ഒരിരുട്ടു മുറിയിൽ കൈത്തിരിയുമായി കടന്നുവരുമ്പോൾ ഇരുട്ട് ഓടിമറയുന്നത് നാം കാണുന്നു. നന്മ ഇല്ലാത്തിടത്തേ തിന്മ ഉണ്ടാവൂ. നന്മയുടെ സാന്നിധ്യം കൊണ്ട് തിന്മയെ വിപാടനം ചെയ്യാം.

മുൻപറഞ്ഞ ദാർശനിക സമീപനം പ്രായോഗികതലത്തിൽ ബുദ്ധിമു ട്ടുണ്ടാക്കുന്നു. ഇവിടെ നന്മയുടെ അഭാവം മാത്രമല്ല തിന്മ. കാരണം തിന്മ യ്ക്ക്, അന്ധകാരത്തിന് ഒരു അക്രമണ സ്വഭാവവും കൂടിയുണ്ട്. അതിന്റെ സ്വാധീനം ലോകത്തിൽ ഇന്ന് വളരെ ശക്തമാണ്. ആദ്ധ്യാത്മിക ജീവി തത്തിലേക്ക് കടന്നുവന്നിട്ടുള്ള ഏതൊരാളും അന്ധകാര ശക്തികളോ ടുള്ള പോരാട്ടം ഗൗരവമായി സ്വീകരിക്കുന്നു. മനുഷ്യനെ കാർന്നുതിന്ന് നശിപ്പിക്കുവാൻ കെല്പുണ്ട് തിന്മയ്ക്ക്. അതിസൂക്ഷ്മമായി, രഹസ്യ ത്തിൽ, ശക്തമായി ആഞ്ഞടിച്ച് തകർത്തുകളയുവാൻ തിന്മയുടെ ശക്തി കൾക്ക് കഴിയുന്നു. ഈ നിലയിൽ ചിന്തിക്കുമ്പോൾ തിന്മയ്ക്ക് പ്രായോ ഗികമായ അസ്തിത്വം ഉണ്ടെന്ന് വരുന്നു.

പ്രായോഗിക ജീവിതത്തിൽ അനുഭവപ്പെടുന്ന തിന്മയുടെ സ്വാധീനം രണ്ടു തലങ്ങളിലാണ് നാം കാണുക. ഒന്ന്, പ്രത്യക്ഷത്തിൽ സത്യമെന്നു തോന്നുന്നവിധം പ്രലോഭിപ്പിച്ച് വഞ്ചനയിലൂടെ പിശാച് മനുഷ്യനെ

തിന്മയ്ക്ക് അടിമയാക്കുന്നു. ഇവിടെ പിശാച് ഒരു ലോകാതീത ശക്തിയാണ്. അതിന് ആളത്വമുണ്ട്. രണ്ട്, തിന്മ വ്യക്തികളിലും സാമൂഹ്യ-സാമ്പത്തിക-രാഷ്ട്രീയ ഘടനകളിലും നിറഞ്ഞ് കാണാൻ കഴിയും. രണ്ടാമത്തെ തലത്തെപ്പറ്റി കൂടുതൽ വിശദീകരിക്കേണ്ടതില്ല. കാരണം അത് സാമാന്യ ബുദ്ധിക്കും യുക്തിക്കും മനസ്സിലാക്കാവുന്നതേയുള്ളു. എന്നാൽ ഒന്നാമത്തെ തലം ആധുനിക മനുഷ്യന് ഗ്രഹിക്കാൻ പ്രയാസമാണ്.

സാത്താൻ, പിശാച്, പൈശാചികവും ലോകാതീതവുമായ തിന്മയുടെ ശക്തികൾ എന്നൊക്കെയുള്ള പ്രയോഗങ്ങൾ ഇന്ന് ഏതാണ്ട് പഴഞ്ചനായി മാറിയിട്ടുണ്ട്. തിന്മയ്ക്ക് ആളത്വം നൽകുന്ന സമീപനം ആധുനിക മനുഷ്യന് അസ്വീകാര്യമായിരിക്കുന്നു. തിന്മയ്ക്ക് ആളത്വം നൽകിക്കൊണ്ട് പുതിയനിയമത്തിൽ കാണുന്ന വിവരണങ്ങൾ പ്രതീകാത്മകമായി കാണുന്ന സമീപനമാണ് ആധുനിക വേദപണ്ഡിതർ സ്വീകരിക്കുന്നത്. പിശാചിന് ആളത്വമില്ലെന്ന് അവർ കരുതുന്നു. ഈ നിലപാടിനോട് മാർ ഗ്രിഗോറിയോസ് തിരുമേനി ശക്തമായി വിയോജിക്കുന്നു. വ്യക്തികളിലും സാമൂഹ്യഘടനകളിലും കാണുന്ന തിന്മയെ തിരിച്ചറിഞ്ഞാൽ മാത്രം പോരാ, തിന്മയുടെ ലോകാതീത ശക്തികൾ മനുഷ്യജീവിതത്തിലും ലോകത്തിലും എങ്ങനെ ഇടപെടുന്നുവെന്ന് കണ്ടെത്താൻ കഴിയണമെന്ന് മാർ ഗ്രിഗോറിയോസ് വാദിക്കുന്നു. സാധാരണ യുക്തികൊണ്ടും ശാസ്ത്രീയ അന്വേഷണങ്ങൾക്കൊണ്ടും കണ്ടെത്താവുന്നതല്ല ഇത്. ആദ്ധ്യാത്മികതയുടെ ഉയർന്ന തലങ്ങളിലേക്ക് കടന്നുവന്നിട്ടുള്ളവർക്കു മാത്രമേ പിശാചിന് ആളത്വമുണ്ടെന്നും പൈശാചികശക്തികൾ ജീവിതത്തിൽ ഇടപെടുന്നു എന്നും തിരിച്ചറിയുവാൻ കഴിയൂ.

ഈ കാണുന്നതും ശാസ്ത്രീയ പര്യവേഷണങ്ങൾ കൊണ്ട് ഇനിയും കണ്ടെത്തുവാൻ കഴിഞ്ഞേക്കാവുന്നതുമായ ഒരു പ്രപഞ്ചമുണ്ട്. ഇത് ഇന്ദ്രിയങ്ങൾക്കും ബുദ്ധിയ്ക്കും ഒരു പരിധി വരെ വഴങ്ങുന്നു. എന്നാൽ ഇന്ദ്രിയാതീത ലോകം എന്നൊന്നുണ്ട്. അത് ഐന്ദ്രിക ലോകത്തേക്കാൾ വളരെ വിശാലമാണുതാനും. ഇന്ദ്രിയാതീത ലോകത്തിലും ജീവികളുണ്ട്. മാർ ഗ്രിഗോറിയോസിന്റെ അഭിപ്രായത്തിൽ ദൈവം അവയെ സ്വതന്ത്രമായി സൃഷ്ടിച്ചിരിക്കുന്നു. പുതിയനിയമത്തിൽ ഈ ജീവികളെ ദൂതന്മാർ എന്നും പിശാചുക്കൾ എന്നും വിളിക്കുന്നു. പ. പൗലോസ് അപ്പോസ്തലൻ പൈശാചിക ശക്തികളോടുള്ള പോരാട്ടം വളരെ ഗൗരവമായി എടുക്കുന്നു. എഫേ. 6:12-ൽ അദ്ദേഹം പറയുന്നു. "നമുക്ക് പോരാട്ടമുള്ളത് ജഡരക്തങ്ങളോടല്ല, വാഴ്ചകളോടും അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർലോകത്തിലെ ദുഷ്ടാത്മ സേനയോടുമത്രെ." അതുകൊണ്ട് പോരിനുള്ള വസ്ത്രം ധരിച്ചുകൊള്ളണമെന്ന് പ. പൗലോസ് തുടർന്നു നിർദ്ദേശിക്കുന്നു. പൈശാചിക സേനയ്ക്ക്

നേതാവുണ്ട്. പുതിയനിയമത്തിൽ പല പേരുകളും ഈ സൈന്യാധി പന് നൽകുന്നു. പിശാച് (മത്തായി 4:1, 9:32), സാത്താൻ (1 കൊരി. 5:5, 1 തെസ്സ. 2:18), പരീക്ഷകൻ (മത്തായി 4:3), ഈ ലോകത്തിന്റെ പ്രഭു (1 കൊരി. 2:6), അന്ധകാരത്തിന്റെ ലോകാധിപതി (എഫേ. 6:2,12), വെളി പാട് പുസ്തകത്തിൽ മഹാസർപ്പം, പഴയ പാമ്പ് (വെളി. 12:9) എന്നിങ്ങ നെയും പിശാചിന് പേര് നൽകിയിരിക്കുന്നു.

ഈ ആശയങ്ങൾ എല്ലാം തന്നെ ആധുനിക മനുഷ്യന് അപരിചി തവും അസ്വീകാര്യവുമായ ആശയങ്ങളായേ അനുഭവപ്പെടുന്നുള്ളു എന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ചില പണ്ഡിതന്മാർ പിശാചിന്റെ ആളത്വം പ്രതീകാത്മകമായി കാണുന്നുവെന്നും മുമ്പ് സൂചിപ്പിക്കുകയുണ്ടായി. മറ്റ് ചില പണ്ഡിതന്മാരാകട്ടെ ഇത് മനഃശാസ്ത്രപരമായി വിശദീകരിക്കു ന്നതിന് ശ്രമിക്കുന്നു. മനഃശാസ്ത്രത്തിൽ കാണുന്ന വിഭക്തചിത്തത യാണ് (Schizophrenia) പുതിയനിയമത്തിലും ചിലരുടെ അനുഭവങ്ങളിലും കാണുന്ന ഭൂതാവേശമെന്ന് അവർ വ്യാഖ്യാനിക്കുന്നു. ഗ്രിഗോറിയോസ് തിരുമേനിയുടെ അഭിപ്രായത്തിൽ വിഭക്തചിത്തത എന്ന പ്രതിഭാസം എപ്പോഴും മനഃശാസ്ത്രപരമായി മാത്രം മനസ്സിലാക്കുവാൻ കഴിയാവു ന്നതല്ല. അദ്ദേഹം പറയുന്നു: ഭൂതാവേശം മനസ്സിനും ആത്മാവിനും പിടി പെടുന്ന രോഗമാണ്. അത് ആളത്വത്തിന്റെ തനിമയും ഉദ്ഗ്രഥനവും നശി പ്പിക്കുന്നു. വ്യക്തിത്വം വിഭജിതമായി അയഥാർത്ഥമായ ഒരു സ്വപ്നലോക ത്തിലേക്ക് മുഴുവൻ ശ്രദ്ധയും വലിച്ചിഴയ്ക്കപ്പെടുന്നു. ഈ രോഗത്തിന് ഹേതു പലപ്പോഴും ഭൂതാവേശം തന്നെയാണെന്നാണ് പുതിയനിയമം നൽകുന്ന ഉൾക്കാഴ്ച.

ഈ ചർച്ചയിൽ നിന്നും ഉരുത്തിരിഞ്ഞു വരുന്ന ചില കാര്യങ്ങൾ സൂചിപ്പിക്കട്ടെ. നന്മയ്ക്ക് എതിരെ പോരാടുന്ന തിന്മയുടെ ശക്തികൾ (പിശാച്) സൃഷ്ടിയിൽ തന്നെയുണ്ട്. തിന്മയോടാണ് അതിന്റെ പ്രതിബ ദ്ധത. നമ്മുടെ കാലഘട്ടത്തിലെ യുക്തിവിചാരത്തിന്റെ ചട്ടക്കൂട്ടിൽ ഒതു ങ്ങുന്നതല്ല ഈ ആശയം. അനുഭവതലത്തിൽ അറിയാമെന്നല്ലാതെ സാധാരണ ബുദ്ധികൊണ്ട് ഗ്രഹിക്കാവുന്നതല്ല ഇത്. സാമാന്യബുദ്ധിക്ക് വഴങ്ങാത്തതുകൊണ്ടും പഴയഭാഷയിൽ പൊതിഞ്ഞതായതുകൊണ്ടും ഈ ആശയം തള്ളിക്കളയുവാൻ പാടില്ല. ഇതിൽ നിന്ന് ഉൾക്കാഴ്ചകൾ സ്വീകരിക്കുവാൻ കഴിയണമെന്ന് ഗ്രിഗോറിയോസ് തിരുമേനി നിർദ്ദേശി ക്കുന്നു.

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി ഒരു വശത്ത് തികഞ്ഞ ഉല്പതിഷ്ണുവായിരുന്നു. പ്രത്യേകിച്ച് സാമൂഹ്യ-സാമ്പത്തിക പ്രശ്ന ങ്ങളെ സമീപിക്കുന്നതിൽ. മറുവശത്ത് വിശ്വാസപരമായ കാര്യങ്ങളിൽ അദ്ദേഹം കടുത്ത യാഥാസ്ഥിതികനും ആയിരുന്നു. ചില വരട്ടുതത്വങ്ങ

ളിന്മേൽ അടിസ്ഥാനപ്പെടുത്തിയുള്ളതായിരുന്നില്ല അദ്ദേഹത്തിന്റെ യാഥാ സ്ഥിതികത. അതിന് ചലനാത്മകമായ ഒരു അനുഭവതലം അദ്ദേഹം കാണുന്നു. ഇത് അദ്ദേഹത്തിന്റെ ആഴമായ ബോധ്യമായിരുന്നു. വെറും ബുദ്ധിപരമായ അറിവായിരുന്നില്ല. ഇക്കാരണത്താൽ ആധുനികതയിൽ പൊതിഞ്ഞ് അവതരിപ്പിക്കുന്ന വേദവ്യാഖ്യാനങ്ങളോട് അദ്ദേഹം ശക്ത മായി വിയോജിക്കുന്നു.

ഒരു വർഷം വലിയ നോമ്പ് തുടങ്ങുന്ന സന്ധ്യയ്ക്ക്, അന്നത്തെ പ്രഭാത നമസ്കാരത്തോട് ചേർന്നു വായിക്കുന്ന സുവിശേഷഭാഗത്തെ സംബന്ധിച്ച് മാർ ഗ്രിഗോറിയോസ് ധ്യാനപ്രസംഗം നടത്തുകയായിരുന്നു. പരീക്ഷകൻ (പിശാച്) അടുത്തുവന്ന് കർത്താവിനെ പരീക്ഷിക്കുന്നതാണ് വേദഭാഗം (വി. മത്താ. 4:1–11). ആധുനിക വേദപണ്ഡിതന്മാർ ഈ ഭാഗം ഒരു 'മിത്ത്' (myth) ആയി കാണുന്നതിനോ മനഃശാസ്ത്രപരമായി വിശ ദീകരിക്കുന്നതിനോ ആണ് ശ്രമിക്കുന്നത്. ഒരു പ്രത്യേക സന്ദർഭത്തിൽ യേശുവിന്റെ മനോമണ്ഡലത്തിലൂടെ കടന്നുപോയ ചില സ്വപ്നസമാന മായ അനുഭവങ്ങളായി അവർ അതിനെ മനസ്സിലാക്കുന്നു. ഗ്രിഗോറി യോസ് തിരുമേനിയാകട്ടെ, പ്രസ്തുത വേദഭാഗം അതേപടി തന്നെ സ്വീക രിക്കുന്നു. പിശാച് എന്നൊന്ന് ഉണ്ടെന്നും, പിശാച് വന്ന് കർത്താവിനെ പരീക്ഷിച്ചത് സംഭവിച്ചത് തന്നെയാണെന്നും അദ്ദേഹം വിശദീകരിച്ചു. ആധുനിക മനുഷ്യന് ഈ വേദഭാഗം അയഥാർത്ഥമായി അനുഭവപ്പെടു ന്നത് രണ്ട് കാരണങ്ങൾ കൊണ്ടാണ്. 1) അതിരുകവിഞ്ഞ യുക്തിവിചാരം. 2) ആഴമായ ആദ്ധ്യാത്മികാനുഭവങ്ങളുടെ ദാരിദ്ര്യം.

# 29

# പിശാച് എങ്ങനെയുണ്ടായി?

**തി**ന്മ, തിന്മയുടെ ഉത്ഭവം, തിന്മപൂർണ്ണനായ പിശാച്, പിശാചിന്റെ ഉത്ഭവം, പിശാചിന്റെ ഉണ്മ (നിലനില്പ്) എന്നിവയെപ്പറ്റി മാർ ഗ്രിഗോറിയോസിന് വ്യക്തമായ അഭിപ്രായങ്ങൾ ഉണ്ടായിരുന്നു. ഈ വിഷയം സംബന്ധിച്ച് അദ്ദേഹത്തിനു ലഭിച്ച ഉൾക്കാഴ്ച പുതിയനിയമത്തിൽ നിന്നും, പിശാചിനോട് പോരാടി ജയിച്ച പിതാക്കന്മാരുടെ സാക്ഷ്യങ്ങളിൽനിന്നും, സ്വന്തം ജീവിതാനുഭവങ്ങളിൽ നിന്നുമായിരുന്നു.

പിശാച് എന്നൊന്നുണ്ടെന്നും അതിന് ആളത്വമുണ്ടെന്നും പുതിയനിയമം പഠിപ്പിക്കുന്നു. ഇതിന് ഏറ്റം നല്ല തെളിവ് കർത്താവിന്റെ പ്രാർത്ഥന തന്നെയാണ്: “സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, .... തിന്മപ്പെട്ടവനിൽ നിന്ന് ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ.” തിന്മയിൽനിന്ന് എന്നല്ല തിന്മപ്പെട്ടവനിൽ നിന്ന് (ദുഷ്ടനിൽ നിന്ന്) എന്നുതന്നെയാണ് മൂലഭാഷയിൽ. ചില സഭകൾ ദുഷ്ടൻ (തിന്മപ്പെട്ടവൻ) എന്നതിനുപകരം തിന്മ എന്ന് ഉപയോഗിക്കുന്നുണ്ട്. പിശാചിന് ആളത്വം ഉണ്ടെന്ന് സമ്മതിക്കുന്നതിനുള്ള വൈമനസ്യത്തിൽ നിന്നാണ് ഇങ്ങനെയൊരു വിവർത്തനം ഉണ്ടാകുന്നത്. തിന്മ നന്മയുടെ അഭാവമാണെന്ന് പറയാം. ഇരുട്ട് വെളിച്ചത്തിന്റെ അഭാവമാണെന്നു പറയുന്നതുപോലെ. ഈ നിലയിൽ നിന്നു നോക്കുമ്പോൾ തിന്മ ഒരു പ്രായോഗിക യാഥാർത്ഥ്യമാണ്. ഇരുട്ട് വസ്തുക്കളെ മറയ്ക്കുന്നു. കാൽ തട്ടി വീഴുന്നതിന് ഇടയാക്കുന്നു. ഇങ്ങനെ ഇരുൾ പ്രായോഗിക ജീവിതത്തിൽ ശക്തമാണെന്ന് നാം അനുഭവിച്ചറിയുന്നു. തിന്മയും ഇതുപോലെ തന്നെയാണ്. എന്നാൽ ഇരുളിനില്ലാത്ത വേറൊരു തലം തിന്മയ്ക്കുണ്ട്. തിന്മ ധാർമ്മികബോധത്തോടും ഇച്ഛയോടും ചേർന്നുവരുമ്പോൾ അക്രമണകാരിയായിത്തീരുന്നു. ഇവിടെ തിന്മയ്ക്ക് ആളത്വമുണ്ടാകുന്നു എന്നതാണു കാരണം. ഒളിഞ്ഞും പതിഞ്ഞും കൗശലത്തോടും കണക്കുകൂട്ടിയും ജീവിതത്തിലേക്ക് കടന്ന് മനുഷ്യനെ തിന്മയ്ക്ക് അടിമയാക്കുന്നു. ഇവിടെ തിന്മ ആളത്വമില്ലാത്ത ഒരു ശക്തിയല്ല; അക്രമണകാരിയായ വഞ്ചകനും ദുഷ്ടനുമായ പിശാചാണ്.

പിശാചിനെപ്പറ്റി ഗ്രിഗോറിയോസ് തിരുമേനി മൂന്ന് കാര്യങ്ങൾ ഊന്നിപ്പറയുന്നു.

1. മനുഷ്യോല്പത്തിക്കു മുമ്പുതന്നെ പിശാചുണ്ടായിരുന്നു.

2. പിശാച് ദൈവസൃഷ്ടിയല്ല.

3. നന്മപൂർണ്ണനായ ദൈവത്തിന് സമാനമായും വിരുദ്ധമായും നിത്യമായി നിലനിൽക്കുന്ന തിന്മപൂർണ്ണതയുടെ ആളത്വമായി പിശാചിനെ കാണാൻ പാടില്ല.

ഇറാനിലെ പുരാതനമായ സ്വറാസ്ട്രിയൻ മതത്തിലും മൂന്നാം നൂറ്റാണ്ടിൽ പേർഷ്യയിൽ ഉത്ഭവിച്ച മാണിക്കേയൻ ചിന്തയിലും തിന്മയ്ക്ക് ആത്യന്തികമായി ഉണ്മയുണ്ടെന്ന് സങ്കൽപിച്ചിരുന്നു. സ്വറാസ്ട്രിയൻ മതത്തിൽ പരിശുദ്ധാത്മാവിന് തുല്യമായും വിരുദ്ധമായും ദുഷ്ടാത്മാവ് നിലകൊള്ളുന്നു. പരസ്പരം പോരാടുന്ന നിത്യമായ നിലനില്പുള്ള യാഥാർത്ഥ്യങ്ങളാണ് അവ രണ്ടും. മാണിക്കേയൻ ചിന്തയിൽ നന്മതിന്മകൾ തമ്മിലുള്ള വൈരുദ്ധ്യം വെളിച്ചവും ഇരുളും തമ്മിലുള്ള പോരാട്ടമായി സങ്കൽപിച്ചിരിക്കുന്നു. സ്വറാസ്ട്രിയനിസവും മാണിക്കയിസവും പശ്ചിമേഷ്യയിലാണ് ഉത്ഭവിച്ചത്. പശ്ചിമേഷ്യയിൽ തന്നെ ആവിർഭവിച്ച പ്രധാന മതങ്ങളായ യഹൂദ-ക്രിസ്തീയ-ഇസ്ലാം വിശ്വാസങ്ങളിൽ പിശാചിന് നിത്യമായ ഉണ്മ (നിലനിൽപ് - ultimate reality) ഉള്ളതായി സങ്കൽപിക്കുന്നില്ല. തിന്മയോ പിശാചോ ദൈവം സൃഷ്ടിച്ചതല്ല. എല്ലാ ദൈവസൃഷ്ടിയും നന്മയാണ്. നന്മ മാത്രമേ ദൈവം സൃഷ്ടിക്കുന്നുള്ളു. തിന്മ സൃഷ്ടിയിൽ തന്നെ ആവിർഭവിക്കുകയായിരുന്നു.

ക്രിസ്തീയ പാരമ്പര്യത്തിൽ നിന്ന് തിന്മയുടെയും പിശാചിന്റെയും ഉത്ഭവത്തെപ്പറ്റി ചില സൂചനകൾ ലഭിക്കുന്നുണ്ട്. മനുഷ്യോല്പത്തിക്കു മുമ്പുതന്നെ പിശാചുണ്ടായിരുന്നുവെന്ന് സൂചിപ്പിച്ചുവല്ലോ. സുറിയാനി പാരമ്പര്യപ്രകാരം പന്ത്രണ്ടു വൃന്ദം മാലാഖമാരിൽ മൂന്നു വൃന്ദം മാലാഖമാർ നിഗളിച്ച് ദൈവസന്നിധിയിൽ നിന്ന് അകന്നുപോയി. ദൈവസന്നിധിയിൽ നിന്ന് ആരാധിക്കുന്ന ഒമ്പത് വൃന്ദം മാലാഖമാർ ഇവരാണ്: സ്രോപ്പേ, ക്രോബേ, മൗത്ബേ, മോറാവോസേ, ഹൈലേ, ശുൽത്തോനേ (ശാലീത്തോനേ), റീശൻവോസേ (അർക്കാവോസേ), റീശൈമാലാഖേ, മാലാഖേ. ദൈവസന്നിധിയിൽ നിന്ന് വീണുപോയ മൂന്നു വൃന്ദം മാലാഖമാരെ ശ്ഖീലായ്, നൂറോ (പ്രകാശവാഹികൾ) എന്ന് പൊതുവേ പറഞ്ഞിരിക്കുന്നു. യശയ്യാവ് 14:12 ൽ "അരുണോദയപുത്രനായ ശുക്രാ നീ എങ്ങനെ ആകാശത്തുനിന്നു വീണു" എന്ന് കാണുന്നുണ്ടല്ലോ. ഇത് പ്രത്യക്ഷത്തിൽ ബാബേൽ രാജാവിന്റെ പതനമാണ് സൂചിപ്പിക്കുന്നതെങ്കിലും വീണുപോയ മാലാഖമാരെക്കുറിച്ചുള്ള പരോക്ഷമായ പരാമർശമായും കാണണം. ലൂക്കോസ് 10:17-ൽ സുവിശേഷം അറിയിക്കാനായി കർത്താവ് അയച്ച എഴുപതു പേർ തിരികെയെത്തി ഇങ്ങനെ പറയുന്നു: "കർത്താവേ നിന്റെ നാമത്തിൽ ഭൂതങ്ങളും ഞങ്ങൾക്ക് കീഴടങ്ങുന്നു." കർത്താവ് ഈ സമയം അവരോട് പ്രതിവചിക്കുന്നതാണ് തുടർന്നുള്ള

വാക്യം: “സാത്താൻ മിന്നൽ പോലെ ആകാശത്തു നിന്നു വീഴുന്നതു ഞാൻ കണ്ടു.” ശിഷ്യന്മാർ ഭൂതങ്ങളെ പുറത്താക്കുന്ന നിമിഷം പിശാച് ആകാശത്തുനിന്നു വീഴുന്നതായി കർത്താവ് ഉൾക്കണ്ണുകൊണ്ട് കണ്ടു. പൈശാചിക ശക്തികളുമായുള്ള പോരാട്ടം സുവിശേഷത്തിന്റെ സുപ്രധാന മർമ്മം തന്നെയാണ്. യശയ്യാവ് 14:12-ൽ കാണുന്ന ‘അരുണോദയ പുത്രനായ ശുക്രൻ’ എന്നതിന് പുരാതന ലത്തീൻ പരിഭാഷയിൽ ലൂസിഫർ (പ്രകാശവാഹകൻ) എന്നാണ് ഉപയോഗിച്ചിരിക്കുന്നത്.

വി. പൗലോസിന്റെ ലേഖനങ്ങളിൽ ദൈവസന്നിധിയിൽ നിൽക്കുന്ന ദൂതന്മാരുടെ വൃന്ദങ്ങൾക്ക് സിംഹാസനങ്ങൾ, കർത്തൃത്വങ്ങൾ, ശക്തികൾ, അധികാരങ്ങൾ, വാഴ്ചകൾ എന്നിങ്ങനെ പേരുകൾ നൽകുന്നുണ്ട്. ഇവയെല്ലാം തന്നെ മുൻപറഞ്ഞ സുറിയാനി പദങ്ങൾക്ക് തത്തുല്യമായി വരുന്നവയാണ്. എന്നാൽ പൗലോസ് അപ്പോസ്തോലൻ തന്നെ വാഴ്ചകൾ (റീശൻവോസേ), അധികാരങ്ങൾ (ശുൽത്തോനേ), ശക്തികൾ (ഹൈലേ) എന്നീ പേരുകൾ ദൈവസന്നിധിയിൽനിന്ന് വീണുപോയ പൈശാചിക സൈന്യങ്ങൾക്കും നൽകുന്നുണ്ട് (1 കൊരി. 15:24, എഫേ. 6:12, കൊലോ. 2:12). എഫേ. 6:12-ൽ പൗലോസ് അപ്പോസ്തോലൻ പറയുന്നത് ശ്രദ്ധേയമാണ്: “നമുക്ക് പോരാട്ടമുള്ളത് ജഡരക്തങ്ങളോടല്ല; വാഴ്ചകളോടും അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർലോകങ്ങളിലെ ദുഷ്ടാത്മസേനയോടുമത്രെ.” മനുഷ്യരിലും സാമൂഹ്യഘടനകളിലുമുള്ള തിന്മയോടു മാത്രമല്ല നമുക്ക് പോരാട്ടമുള്ളത്. വാഴ്ചകളും അധികാരങ്ങളും പൈശാചിക ശക്തികളും ലോകാതീത പ്രകൃതികളാണ്. അവയോടും അവയുടെ തന്ത്രങ്ങളോടും എതിർത്തുനിൽപാൻ ദൈവത്തിന്റെ സർവ്വായുധവർഗ്ഗം എടുത്തുകൊള്ളണമെന്നും അപ്പോസ്തോലൻ ഉപദേശിക്കുന്നു.

ദൂതന്മാരുടെ വിവിധ വൃന്ദങ്ങൾ ദൈവസൃഷ്ടിയാണ്. സർവ്വസൃഷ്ടിക്കും സ്വാതന്ത്ര്യമുള്ളതുപോലെ മാലാഖമാരെയും സ്വാതന്ത്ര്യത്തോടെയാണ് ദൈവം സൃഷ്ടിച്ചത്. ദൈവാഭിമുഖമായി നിൽക്കാനും ദൈവത്തിന് പുറംതിരിഞ്ഞു നിൽക്കാനും മാലാഖമാർക്ക് കഴിയും. ഒമ്പത് വൃന്ദം മാലാഖമാർ ദൈവാഭിമുഖമായി നിന്നപ്പോൾ മൂന്ന് വൃന്ദം മാലാഖമാർ ദൈവത്തിന് പുറംതിരിഞ്ഞ് അകന്നുപോയി. സുറിയാനി പാരമ്പര്യത്തിൽ നിന്നു നോക്കുമ്പോൾ ഈ വീണുപോയ ദൂതന്മാർ പൈശാചിക ശക്തികളായി തീരുകയായിരുന്നു.

ചുരുക്കത്തിൽ, ദൈവം നൽകിയ സ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തി ദൈവത്തിൽ നിന്ന് സ്വയം അകന്നുപോകുമ്പോൾ സൃഷ്ടി ഇല്ലായ്മയും തിന്മയുമായി തീരുന്നു. മാലാഖമാരിൽ ആരംഭിച്ച വീഴ്ച മനുഷ്യചരിത്ര

ത്തിലും ആവർത്തിക്കുന്നു. തിന്മയുടെയും പിശാചിന്റെയും ഉത്ഭവത്തെ പ്പറ്റി ദൈവശാസ്ത്രപരമായ ഒരു വിശദീകരണം കണ്ടെത്താൻ കഴിഞ്ഞു വെന്നുള്ളത് ഗ്രിഗോറിയോസ് തിരുമേനിയുടെ സുപ്രധാനമായ ഒരു സംഭാ വനയാണ്.

വിശ്വാസ സത്യങ്ങൾക്ക് പുതിയ പുതിയ വ്യാഖ്യാനങ്ങൾ ഉണ്ടായി വരുന്ന ഒരു കാലഘട്ടമാണിത്. എന്നാൽ വേദാധിഷ്ഠിതവും പിതാക്ക ന്മാരുടെ പ്രബോധനങ്ങൾക്ക് അനുസൃതവും അതേസമയം തീർത്തും പൗരസ്ത്യവുമായ ഒരു ദൈവശാസ്ത്ര സമീപനം വികസിപ്പിച്ചെടുക്കു വാൻ കഴിയുമെന്ന് ഗ്രിഗോറിയോസ് തിരുമേനി നമുക്ക് കാണിച്ചുതരുന്നു. ഈ ദൗത്യം ഏറ്റെടുത്തു പൂർത്തീകരിക്കുവാനുള്ള നിയോഗം മലങ്കര ഓർത്തഡോക്സ് സഭയ്ക്കുണ്ട്.

# 30

# നിർവ്വചനത്തിലെ ന്യൂനീകരണം

**പൗ**ലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മൂന്നാം ഓർമ്മപ്പെരുന്നാൾ ദിവസം ഉച്ചതിരിഞ്ഞ് വൈദികസെമിനാരി പൂർവ്വ വിദ്യാർത്ഥികളുടെ ദ്വിദിന സമ്മേളനം ചേരുകയുണ്ടായി. ആദ്യത്തെ പഠനം ഈ ലേഖകനാണ് നയിച്ചത്. കൂദാശകളെപ്പറ്റിയുള്ള പൗരസ്ത്യ സഭകളുടെ പ്രബോധനമായിരുന്നു മുഖ്യ ചിന്താവിഷയം. ഈ വിഷയത്തിൽ ഗ്രിഗോറിയോസ് തിരുമേനിയുടെ സംഭാവന സുപ്രധാനമാണല്ലോ. തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ആയതിനാൽ അദ്ദേഹത്തിന്റെ സംഭാവനകൾ വ്യക്തമാക്കുന്ന ഒരു വിഷയം ഉചിതമായിരിക്കും എന്നതുകൊണ്ടാണ് വി. കൂദാശകൾ പഠനവിധേയമാക്കിയത്. ക്ലാസ്സ് എടുക്കവേ, ഇപ്പോൾ നമുക്ക് സുപരിചിതമായിരിക്കുന്ന കൂദാശകളെപ്പറ്റിയുള്ള നിർവ്വചനം പൗരസ്ത്യ ഓർത്തഡോക്സ് സഭയ്ക്ക് എന്തുകൊണ്ട് സ്വീകാര്യമല്ല എന്ന് വിശദീകരിക്കാൻ ശ്രമിക്കുകയുണ്ടായി. ക്ലാസ്സിന് ഒടുവിൽ നടന്ന ചർച്ചയിൽ കൂദാശകളെപ്പറ്റി രണ്ടു ചോദ്യങ്ങൾ ഉയർന്നുവന്നു. ഒന്നാമത്തെ ചോദ്യം, കൂദാശകളെപ്പറ്റി പഠിക്കുമ്പോൾ ഒരു നിർവ്വചനം ഉണ്ടാകുന്നത് നല്ലതല്ലേ? സാധാരണക്കാരായ വിശ്വാസികളെ പറഞ്ഞു പഠിപ്പിക്കുവാൻ അത് സഹായിക്കുമല്ലോ? രണ്ടാമത്തെ ചോദ്യം, നിർവ്വചനത്തിൽ കാണുന്ന കൃപയും കർമ്മവും ദ്വൈതചിന്തയുടെ ഭാഗമായി കാണാതെ പരസ്പരം പൊരുത്തപ്പെടുത്തി ചിന്തിക്കാൻ കഴിയേണ്ടതല്ലേ? ഈ ചോദ്യങ്ങൾക്ക് സംക്ഷിപ്തമായി ഉത്തരം പറയാൻ ശ്രമിക്കാം.

ഇന്ന് സഭയിൽ നിലവിലിരിക്കുന്ന കൂദാശകളെപ്പറ്റിയുള്ള നിർവ്വചനം ഇങ്ങനെയാണ്: "കൂദാശകൾ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്ക് ആവിശ്യപ്പെട്ടവയായി നമ്മുടെ കർത്താവ് കല്പിച്ച് നിശ്ചയിച്ചിട്ടുള്ള അപ്രത്യക്ഷമായ നന്മകളുടെ പ്രത്യക്ഷമായ വി. കർമ്മങ്ങളാകുന്നു" (മതോപദേശസാരം അഞ്ചാം സംഗതി). ഈ നിർവ്വചനത്തിന് മറ്റൊരു പാഠഭേദവും സഭയിൽ നിലവിലുണ്ട്. "കൂദാശകൾ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്ക് ആവിശ്യപ്പെട്ടവയായി കർത്താവ് കല്പിച്ചു നിശ്ചയിച്ചിട്ടുള്ള അപ്രത്യക്ഷമായ കൃപകളുടെ പ്രത്യക്ഷമായ കൃപാമാർഗ്ഗങ്ങളാകുന്നു." ഈ നിർവ്വചനങ്ങൾ റോമൻ കത്തോലിക്കാ സഭയുടെയും, ആംഗ്ലിക്കൻ സഭയുടേയും കൂദാശകളെപ്പറ്റിയുള്ള നിർവ്വചനങ്ങളോട് ചേർന്ന് വരുന്നവയാണെന്ന് 'പൗരസ്ത്യ ചിന്തയുടെ മൗലീകത' എന്ന അദ്ധ്യായത്തിൽ വിശദീകരിക്കാൻ ശ്രമിച്ചിട്ടുണ്ട്. അത് ഇവിടെ ആവർത്തിക്കുന്നില്ല. എങ്കിലും

പ്രസ്തുത നിർവ്വചനത്തിൽ കാണുന്ന അടിസ്ഥാനപരമായ മൂന്ന് പ്രശ്നങ്ങൾ നാം മനസ്സിലാക്കിയിരിക്കേണ്ടതാണ്.

ഒന്ന്: എല്ലാ നിർവ്വചനങ്ങൾക്കും എന്ന പോലെ കൂദാശകളെപ്പറ്റിയുള്ള നിർവ്വചനത്തിലും ന്യൂനീകരണം (Reductionism) എന്ന അപകടം പതിയിരിപ്പുണ്ട്. വി. കുർബ്ബാന സ്വർഗ്ഗവും ഭൂമിയും തമ്മിലും ദൈവവും മനുഷ്യനും തമ്മിലുമുള്ള സമാഗമമാണ്. സ്വർഗ്ഗരാജ്യത്തിലെ പന്തിഭോജനമാണ്. ദൈവദൂതരോടും പരിശുദ്ധരോടുമുള്ള സംസർഗ്ഗമാണ്. കർത്താവിന്റെ ഒരിക്കലായുള്ള ക്രൂശിലെ യാഗാർപ്പണത്തിലുള്ള സംബന്ധമാണ്. കർത്താവിന്റെ തിരുശരീരരക്തങ്ങളിലുള്ള പങ്കാളിത്തമാണ്. മനുഷ്യർക്ക് അന്യമായിരുന്ന കൃപ ക്രിസ്തുവിൽ പ്രത്യക്ഷമായി. ഇതിന്റെ അത്യുദാത്ത സന്ദർഭമാണ് കർത്താവിന്റെ ക്രൂശിലെ യാഗം. ക്രിസ്തുവിൽ പ്രത്യക്ഷമായിത്തീർന്ന ദൈവകൃപയിലുള്ള പങ്കാളിത്തമാണ് വി.കുർബ്ബാന. വി. കുർബ്ബാനയെപ്പറ്റിയുള്ള ആഴമായ ഈ അർത്ഥതലങ്ങൾ മുൻപറഞ്ഞ നിർവ്വചനത്തിന് ഉൾക്കൊള്ളാനോ സംവേദിക്കാനോ കഴിയുന്നില്ല. വി. കുർബ്ബാനയുടെ പൊരുൾ ചെറുതാക്കി കാണാൻ മാത്രമേ ഇത് സഹായിക്കുന്നുള്ളു. അതുകൊണ്ടാണ് ന്യൂനീകരണം എന്ന അബദ്ധം ഈ നിർവ്വചനത്തിൽ ഒളിഞ്ഞിരിപ്പുണ്ട് എന്ന് പറയുന്നതിന്റെ കാരണം.

രണ്ട്: ഈ നിർവ്വചനത്തിൽ അടങ്ങിയിരിക്കുന്ന മറ്റൊരു അപാകത അപ്രത്യക്ഷം (Invisible), പ്രത്യക്ഷം (Visible) എന്നും അപ്രത്യക്ഷമായ നന്മ അല്ലെങ്കിൽ കൃപ (Invisible grace), പ്രത്യക്ഷമായ കർമ്മം അല്ലെങ്കിൽ മാർഗ്ഗം (Visible Works or means) എന്നീ പദങ്ങളും പദാവലികളും പൗരസ്ത്യ പിതാക്കന്മാരുടെ പ്രബോധനങ്ങളിൽ കാണുന്നവയല്ല എന്നുള്ളതാണ്. ഓർത്തഡോക്സ് സഭകളിലെ പണ്ഡിതന്മാരാരും തന്നെ വി. കൂദാശകളെപ്പറ്റി വിവരിക്കുമ്പോൾ ഈ പദങ്ങൾ ഉപയോഗിക്കുന്നില്ല. ഇതിനു കാരണം ഈ നിർവ്വചനത്തിന് പിമ്പിൽ ആത്മാവും വസ്തുവും (Spirit and Matter) തമ്മിലുള്ള ദ്വൈതചിന്ത പശ്ചാത്തലമായി വരുന്നുണ്ട് എന്ന് തിരിച്ചറിയാൻ അവർക്ക് കഴിയുന്നു എന്നുള്ളതുകൊണ്ടാണ്. ഇതിനർത്ഥം വി. കുർബ്ബാനയിൽ കൃപയും കർമ്മവും, കൃപാമാർഗ്ഗങ്ങളും ഇല്ലെന്നല്ല. ഇവയെല്ലാംകൂടി ചേർന്നിണങ്ങി വരുന്ന അനുഷ്ഠാനമാണ് വി. കുർബ്ബാന. ഈ അനുഷ്ഠാനമാകട്ടെ പരിശുദ്ധാത്മാവിന്റെ നിവാസം മുഖാന്തിരം ഒരു പുതിയ സൃഷ്ടികർമ്മം നടക്കുന്ന സന്ദർഭവുമാണ്. നാം സമർപ്പിക്കുന്ന അപ്പവീഞ്ഞുകൾ കർത്താവിന്റെ തന്നെ ശരീരരക്തങ്ങളായി രൂപാന്തരപ്പെടുന്നു. ഇവിടെ പരിശുദ്ധാത്മ വ്യാപാരം സ്വീകരിക്കുന്ന വസ്തുവിനെപ്പറ്റിയുള്ള സങ്കല്പമാണ് കാണാൻ കഴിയുന്നത്. വസ്തു ഇവിടെ കൃപാമാർഗ്ഗമല്ല. കൃപ സംവഹിക്കുന്ന പരിശുദ്ധാത്മ ചൈതന്യമുള്ള ഒന്നായാണ് മനസ്സിലാക്കേണ്ടത്. ഇങ്ങനെ വസ്തു (Matter) വിനെ

പ്പറ്റിയുള്ള ഉയർന്ന ചിന്ത പാശ്ചാത്യ ദൈവശാസ്ത്രത്തിലും തത്വചിന്ത യിലും കാണാൻ കഴിയുകയില്ല. പൗരസ്ത്യ ചിന്തയിൽ വി. കുർബാന കർത്താവിന്റെ ശരീരരക്തങ്ങൾ തന്നെയാണ്. അത് കൃപാമാർഗ്ഗമായി (Means of Grace) ചുരുക്കി കാണാൻ പാടുള്ളതല്ല.

മൂന്ന്: മുൻപറഞ്ഞ നിർവ്വചനത്തിൽ അടങ്ങിയിരിക്കുന്ന മറ്റൊരു അപാ കത, വി. കൂദാശകളുടെ പ്രാപഞ്ചികതലം (Cosmic dimension) സംവേദി ക്കാൻ പര്യാപ്തമല്ല എന്നുള്ളതാണ്. എല്ലാ കൂദാശകളിലും അനുഷ്ഠാ നങ്ങളിലും വസ്തുക്കളുടെ അർപ്പണം അടങ്ങിയിട്ടുണ്ട്. അപ്പം, വീഞ്ഞ്, വെള്ളം, സുഗന്ധദ്രവ്യങ്ങൾ, എണ്ണ എന്നിങ്ങനെ പ്രപഞ്ചത്തിൽ കാണുന്ന വസ്തുവകകളും ഫലങ്ങളും ദൈവസന്നിധിയിൽ അർപ്പിക്കു ന്നതു വഴി നാം പ്രപഞ്ചത്തെയും നമ്മെത്തന്നെയും ദൈവസന്നിധിയിൽ സമർപ്പിക്കുകയാണ്. പ്രപഞ്ചത്തെ നമ്മിൽ തന്നെ സംവഹിച്ചുകൊ ണ്ടാണ് നാം ദൈവസന്നിധിയിലേക്ക് കടന്നുചെല്ലുന്നത്. ഇങ്ങനെ പ്രപ ഞ്ചവും മനുഷ്യനും ദൈവകൃപയിൽ സംബന്ധികളായിത്തീരുന്നു. മനു ഷ്യന്റെ വീണ്ടെടുപ്പിൽ പ്രപഞ്ചത്തിനും പങ്കാളിത്തമുണ്ടെന്ന് പൗലോസ് അപ്പോസ്തോലൻ തന്നെ വിശദമാക്കുന്നുണ്ടല്ലോ (റോമർ 8:19-23). ഇങ്ങനെ പ്രപഞ്ചത്തെയും മനുഷ്യനെയും ദൈവത്തോട് കൂട്ടിയിണക്കുന്ന സമഗ്ര ദർശനം വി. കൂദാശകളുടെ അടിസ്ഥാനപരമായ ഒരു സങ്കല്പ മാണ്. ഇത് പൗരസ്ത്യ ചിന്തയിൽ വളരെ സുപ്രധാനമായി കാണുന്നു. നിലവിലിരിക്കുന്ന നിർവ്വചനമാകട്ടെ, ഈ സങ്കൽപ്പങ്ങൾ ഒന്നുംതന്നെ ഉൾക്കൊള്ളുന്നതിന് കഴിയുന്നതല്ല. കാരണം പൗരസ്ത്യ ചിന്തയിൽ നിന്നും തീർത്തും വ്യത്യസ്തമായ ഒരു പശ്ചാത്തലത്തിൽ നിന്നും ഉരു ത്തിരിഞ്ഞു വരുന്നതാണ് പ്രസ്തുത നിർവ്വചനം.

വേദപുസ്തകത്തിലോ പിതാക്കന്മാരുടെ പ്രബോധനങ്ങളിലോ ഇല്ലാത്ത പദങ്ങൾ ക്രോഡീകരിച്ചുകൊണ്ടുള്ള ഒരു നിർവ്വചനമാണ് നാം ഉപയോഗിക്കുന്നതെങ്കിൽ അത് ഓർത്തഡോക്സ് സഭയ്ക്ക് എങ്ങനെ സ്വീകരിക്കാൻ കഴിയും? മറിച്ച് വേദപുസ്തകത്തിലും പിതാക്കന്മാരുടെ പ്രബോധനങ്ങളിലും വി. കുർബ്ബാന തക്സായിലും ഉപയോഗിച്ചുവരുന്ന പദങ്ങൾ ഉപയോഗിച്ചുകൊണ്ട് വി. കൂദാശകളെപ്പറ്റിയുള്ള ഒരു പൗരസ്ത്യ സങ്കല്പം നമുക്ക് വികസിപ്പിച്ചെടുക്കാൻ കഴിയേണ്ടതാണ്. ഇത്തരം ഒരു പരിശ്രമത്തിന് സഹായിക്കുന്ന മൂന്ന് പദങ്ങളാണ് രഹസ്യം (Mystery), സംബന്ധം (Communion/Participation), ഓർമ്മ (Commemoration) എന്നിവ. ഇവയെപ്പറ്റി വിശദമായ ഒരു പഠനം മുമ്പ് വിശദമായി നൽകിയിട്ടുള്ളതാ കയാൽ ഇവിടെ ആവർത്തിക്കുന്നില്ല.

വളരെക്കാലമായി നമുക്ക് ചിരപരിചിതമായിരുന്ന ഒരു നിർവ്വചനവും

അതേ ചുറ്റിപ്പറ്റിയുള്ള സങ്കല്പങ്ങളും തിരുത്തിക്കുറിക്കുക അത്ര എളുപ്പമല്ല. എന്നാൽ മലങ്കര ഓർത്തഡോക്സ് സഭ ഈ തിരിച്ചറിവിലേക്ക് വളരുന്നെങ്കിൽ മാത്രമേ പൗരസ്ത്യ സഭയായി തീരുന്നുള്ളു എന്ന കാര്യം ഗ്രിഗോറിയോസ് തിരുമേനിയിലൂടെ നമുക്ക് ലഭിക്കുന്ന ഒരു വലിയ പാഠമാണ്.

# 31

# വി. കൂദാശകൾ: വിവിധ വീക്ഷണങ്ങൾ

പാശ്ചാത്യ ക്രിസ്തീയ പാരമ്പര്യത്തിൽ നിന്ന് കടമെടുത്ത് നാമിന്ന് ഉപയോഗിച്ചുവരുന്ന കൂദാശകളെപ്പറ്റിയുള്ള നിർവ്വചനം, പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലുള്ള കൂദാശകളെപ്പറ്റിയുള്ള സങ്കൽപം വിശദമാക്കുന്നതിന് ഒട്ടും പര്യാപ്തമല്ലെന്നും പൗരസ്ത്യ പാരമ്പര്യത്തിൽ കൂദാശകൾക്ക് ഇങ്ങനെയൊരു നിർവ്വചനം കൊടുത്തു കാണുന്നില്ലെന്നും കഴിഞ്ഞ അദ്ധ്യായത്തിൽ ചൂണ്ടിക്കാണിക്കുകയുണ്ടായി. പൗരസ്ത്യസഭകളിലെ പണ്ഡിതന്മാരും കൂദാശകളെപ്പറ്റിയുള്ള പഠനങ്ങളിൽ പ്രസ്തുത നിർവ്വചനം ഉപയോഗിച്ചു കാണുന്നില്ല. പൗരസ്ത്യസഭയുടെ കൂദാശകളെപ്പറ്റിയുള്ള വീക്ഷണം ശക്തമായും സുന്ദരമായും ആവിഷ്ക്കരിച്ചിരിക്കുന്ന ഒരു ഗ്രന്ഥമാണ് ഫാ. അലക്സാണ്ടർ ഷ്മേമാൻ എഴുതിയ Sacraments and Orthodoxy (NewYork: Herder and Herder, 1965). നമ്മുടെ സഭയിൽ തന്നെ ഫാ. ഡോ. കെ. എം. ജോർജ്ജ് എഴുതിയ *ജനതകളുടെ പ്രകാശം: സഭ, പൗരോഹിത്യം, കൂദാശകൾ എന്നിവയെക്കുറിച്ച് ഒരു ലഘുപഠനം* (ദിവ്യബോധനം ഗ്രന്ഥാവലി 5, 1985, പേജ് 80–83), ഫാ. ഡോ. ബി. വർഗീസ് എഴുതിയ *ആത്മാവിലും സത്യത്തിലും: പൗരസ്ത്യ ആരാധന-ഒരു പഠനം* (ദിവ്യബോധനം ഗ്രന്ഥാവലി 18, 1987, പേജ് 155–163) എന്നീ ഗ്രന്ഥങ്ങളിൽ പാശ്ചാത്യ നിർവ്വചനം സ്വീകരിക്കുകയോ പുതിയ നിർവ്വചനങ്ങൾ കൊടുക്കുകയോ ചെയ്തിട്ടില്ല. മലങ്കര സഭാവിജ്ഞാനകോശത്തിലും (കോട്ടയം: ഓർത്തഡോക്സ് സെമിനാരി, 1993, പേജ് 249–251) ഈ സമീപനം തന്നെയാണ് സ്വീകരിച്ചിരിക്കുന്നത്. ഇത് ശ്രദ്ധേയമാണ്.

ഗ്രിഗോറിയോസ് തിരുമേനി എഴുതിയ *പൗരസ്ത്യ ക്രൈസ്തവ ദർശനം* (ദിവ്യബോധനം ഗ്രന്ഥാവലി 21, 1996) എന്ന ഗ്രന്ഥത്തിൽ "സഭയുടെ വി. രഹസ്യങ്ങൾ" എന്ന പാഠത്തിൽ (പേജ് 27–34) കൂദാശകൾക്ക് പാശ്ചാത്യ പാരമ്പര്യത്തിൽ നൽകിയിട്ടുള്ള വിവിധ നിർവ്വചനങ്ങൾ കൊടുത്തിട്ടുണ്ട്. സെയ്ന്റ് വിക്ടറിലെ ഹ്യൂഗിന്റെയും (1142–ൽ അന്തരിച്ചു) തോമസ് അക്വിനാസിന്റെയും (1225–1274) നിർവ്വചനങ്ങൾ കൂടാതെ കത്തോലിക്കാ സഭയുടെ ഏറ്റവും പുതിയ നിർവ്വചനവും അദ്ദേഹം ഉദ്ധരിക്കുന്നു. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ "വി. ശുശ്രൂഷയെക്കുറിച്ചുള്ള പ്രമാണം" എന്ന രേഖയിൽ 59–ാം ഖണ്ഡികയിലാണീ നിർവ്വചനം കാണുക (രണ്ടാം വത്തിക്കാൻ കൗൺസിൽ പ്രമാണരേഖകൾ,

ബാംഗ്ലൂർ: ധർമ്മരാം, 1971, പേജ് 134). ആംഗ്ലിക്കൻ സഭയുടെ ആരാധന ക്രമത്തിൽ കാണുന്ന നിർവ്വചനവും അദ്ദേഹം ഉദ്ധരിക്കുന്നുണ്ട്. മുൻപ റഞ്ഞ നിർവ്വചനങ്ങൾ ഗ്രിഗോറിയോസ് തിരുമേനി സ്വീകരിക്കുന്നില്ല; മറ്റൊരു നിർവ്വചനം നൽകുന്നുമില്ല. പകരം കൂദാശകളെപ്പറ്റിയുള്ള പൗരസ്ത്യ ക്രിസ്തീയ സങ്കൽപം വിശദീകരിക്കുന്നതിന് ശ്രമിച്ചിരി ക്കുന്നു. "കൂദാശ" എന്ന സുറിയാനി പദം ലത്തീനിലെ സാക്രമെന്റും എന്ന പദത്തിൽ നിന്നും വന്ന ഇംഗ്ലീഷിലെ സാക്രമെന്റിനു തുല്യമാണ്. പൗരസ്ത്യ പാരമ്പര്യത്തിൽ മിസ്റ്ററി (ഗ്രീക്കിൽ മിസ്സീറിയോൺ സുറി യാനിയിൽ റോസോ, മലയാളത്തിൽ രഹസ്യം/ മർമ്മം) എന്ന വാക്കാണ് കൂദാശകൾക്ക് ഉപയോഗിച്ചു കാണുന്നത്. ഈ പദത്തിന് അദ്ദേഹം നൽകുന്ന വിശദീകരണം ശ്രദ്ധിക്കുക. "ക്രിസ്തുവിന്റെ മനുഷ്യാവതാരം ദൈവം മനുഷ്യരക്ഷയ്ക്കായി ചെയ്തിട്ടുള്ള പ്രവർത്തനങ്ങളുടെ മർമ്മ മത്രെ. മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിൽ മറ്റു മനുഷ്യരെ പങ്കാളി കളാക്കുക എന്നതാണ് കൂദാശകളുടെ പ്രധാന ഉദ്ദേശ്യം. അതെങ്ങനെ സംഭവിക്കുന്നു എന്ന് യുക്തിയുക്തമായി പ്രതിപാദിക്കുവാൻ സാധ്യമല്ല. സ്ഥലകാല ലോകത്തിന്റേത് മാത്രമാണ് നമ്മുടെ യുക്തി. അതിന് അതീ തമായിട്ടുള്ളതാണ് ഈശ്വര പ്രവർത്തനത്തിന്റെ വ്യാപ്തി. അതുകൊ ണ്ടാണ് ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ മറ്റ് മനുഷ്യർ ഭാഗഭാക്കു കളാകുക എന്നത് യുക്ത്യതീതമായ ഒരു രഹസ്യമായി നിലകൊള്ളു ന്നത്." അദ്ദേഹം വീണ്ടും ഇങ്ങനെ പറയുന്നു: "ഈശ്വര സന്നിധാനമായ സ്വർഗ്ഗീയ ലോകത്തിൽ നിതാന്തമായി നിലകൊള്ളുന്ന മഹാരഹസ്യങ്ങ ളിൽ മനുഷ്യരെ പ്രവേശിപ്പിക്കുകയാണ് കൂദാശകളുടെ ലക്ഷ്യം. സ്വർഗ്ഗ ത്തിലും ഭൂമിയിലും മാലാഖമാരും മനുഷ്യരും ഒരുമിച്ചുള്ള ഒരു ദിവ്യസമൂ ഹമുണ്ട്. അവിടെയാണ് ഈശ്വരനെ അറിയുവാനും ഈശ്വരന്റെ പ്രവർ ത്തനങ്ങളെ വിവേചിച്ചറിയുവാനും സാധിക്കുന്നത്. ആ ദിവ്യസമൂഹ ത്തിന്റെ ഭൗമിക പ്രത്യക്ഷീകരണമാണ് ഇവിടെയുള്ള സഭ. ക്രിസ്തു ക്രൂശിൽ അനുഷ്ഠിച്ച ദിവ്യബലി ഇന്നും മനുഷ്യർക്കുവേണ്ടി സ്വർഗ്ഗ ത്തിൽ നിലകൊള്ളുന്ന ഒരു നിതാന്ത രഹസ്യമാണ്. അതിൽ ഭാഗഭാക്കു കളാകുവാൻ നമ്മെ സഹായിക്കുന്ന സഭയുടെ ഒരു ആരാധനാ രൂപ മാണ് കൂദാശ." പൗരസ്ത്യ സഭകളുടെ കൂദാശകളെപ്പറ്റിയുള്ള മൗലിക ദർശനം ഈ രണ്ട് ഉദ്ധരണികളിലൂടെ നമുക്ക് മനസ്സിലാക്കുവാൻ കഴിയും.

ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്കുവേണ്ടി സണ്ടേസ്കൂൾ പാഠപദ്ധതി തയ്യാറാക്കുന്നതിൽ ഗ്രിഗോറിയോസ് തിരുമേനി സുപ്രധാ നമായ പങ്ക് വഹിച്ചിട്ടുണ്ടല്ലോ. ഈ പദ്ധതിപ്രകാരമുള്ള പാഠാവലിക ളിൽ ഒന്നിലും തന്നെ കൂദാശകളെ നിർവ്വചിക്കുന്നതിന് ശ്രമിക്കുന്നില്ല. അതേസമയം ഒന്നാം ക്ലാസ്സ് മുതൽ 12-ാം ക്ലാസ് വരെ കുട്ടികളുടെ പ്രായ

ത്തിന് പാകമാകുന്ന വിധത്തിൽ കൂദാശകളെപ്പറ്റിയുള്ള പ്രബോധനം നല്കുന്നുമുണ്ട്. ഈ പാഠപദ്ധതി നമ്മുടെ സഭയിൽ ആവിഷ്കരിക്കു മ്പോൾ പൗരസ്ത്യസഭയുടെ വേദശാസ്ത്ര സമീപനം എത്രമാത്രം നില നിർത്താൻ കഴിയുന്നുണ്ടെന്ന് നാം വിലയിരുത്തേണ്ടതാണ്. ഒരു കാര്യം വ്യക്തമാവുന്നു. കൂദാശകളെപ്പറ്റിയുള്ള പൗരസ്ത്യ ക്രിസ്തീയ ദർശനം ഇന്നും നേതൃത്വതലങ്ങളിൽ ആഴമായി വേരോടിയിട്ടില്ല. ഇതിന് ഏറ്റവും പുതിയ ഒരു ഉദാഹരണം ചൂണ്ടിക്കാണിക്കാം. ഇക്കഴിഞ്ഞ 11-ാം ക്ലാസിലെ വാർഷിക പരീക്ഷയിൽ ഒരു ചോദ്യം 'കൂദാശ എന്നാൽ എന്ത്?' എന്ന താണ്. ഇതിനുത്തരം 11-ാം ക്ലാസ്സിലെ പാഠാവലികളിലൊന്നായി നിർദേ ശിച്ചിട്ടുള്ള *മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ - ഒരു പഠനം* (കോട്ടയം: എം. ഒ. സി. പബ്ലിക്കേഷൻസ്, 1991, പേജ് 37) എന്ന ഗ്രന്ഥ ത്തിൽ കൊടുത്തിട്ടുണ്ട്. നിർവ്വചനം ഇങ്ങനെയാണ്: "മനുഷ്യരക്ഷയ്ക്ക് ആവശ്യമായ അപ്രത്യക്ഷങ്ങളായ കൃപകൾ ലഭിക്കുന്നതിന് നമ്മുടെ കർത്താവ് നിശ്ചയിച്ചിട്ടുള്ള പ്രത്യക്ഷങ്ങളായ കർമ്മങ്ങളാണ് കൂദാശ കൾ." തുടർന്ന് നൽകിയിരിക്കുന്ന വിശദീകരണത്തിൽ കൂദാശകൾക്ക് തുല്യമായി പൗരസ്ത്യസഭകൾ ഉപയോഗിക്കുന്ന രഹസ്യം എന്ന പദ ത്തെക്കുറിച്ചുള്ള സൂചനപോലും കാണുന്നില്ല. എന്നാൽ പ്രസ്തുത ഗ്രന്ഥ ത്തിൽ തന്നെ മറ്റൊരിടത്ത് (പേജ് 85) ഇങ്ങനെ കാണുന്നു: "കൂദാശ കൾക്ക് ഉപയോഗിക്കുന്ന മറ്റൊരു പേരാണ് 'രഹസ്യം' എന്ന പദം. മിസ്റ്ററി എന്നും റോസൊ എന്നും സാക്രമെന്റ് എന്നും ഗ്രീക്കിലും സുറിയാനി യിലും ഇംഗ്ലീഷിലും പറയുന്നു. കൂദാശകൾ വിശ്വാസത്തിന്റെ മർമ്മപ്രധാ നമായ കാര്യങ്ങളാണ്. ആ മർമ്മങ്ങളുടെ അർത്ഥവും വളരെ അഗാധ മാണ്. അതിന്റെ ഫലസിദ്ധി സുനിശ്ചിതവുമാണ്. കൂദാശകൾ എന്നു പറയുന്നത് അദൃശ്യങ്ങളായ ദൈവകൃപകൾ പ്രാപിക്കുന്നതിനുള്ള ദൃശ്യ ങ്ങളായ മാധ്യമങ്ങൾ ആകുന്നു. അവ കർത്താവ് കൽപിച്ച് നിയമിച്ചിട്ടു ള്ളവയുമാകുന്നു." ഇവിടെ രഹസ്യം എന്ന പദം സൂചിപ്പിക്കുന്നുണ്ടെ ങ്കിലും ആ പദത്തോടു ചേർന്നുവരുന്ന കൂദാശകളെപ്പറ്റിയുള്ള പൗരസ്ത്യ ക്രിസ്തീയ സങ്കൽപം കണ്ടെത്തുന്നതിന് ശ്രമിച്ചുകാണുന്നില്ല. മറ്റൊരു വിധത്തിൽ പറഞ്ഞാൽ സണ്ടേസ്കൂളുകളിൽ പഠിപ്പിക്കുന്നതിനുവേണ്ടി 1951-ൽ ഫാ. കെ. ഡേവിഡ് തയ്യാറാക്കിയ *മലങ്കര സിറിയൻ സണ്ടേ സ്കൂൾ ചോദ്യോത്തരം രണ്ടാം ഭാഗം* എന്ന പുസ്തകത്തിൽ കൂദാശ കൾക്ക് നൽകുന്ന നിർവ്വചനം (പേജ് ഒന്ന്) പുനഃസ്ഥാപിക്കുകയാണ് ഈ ഗ്രന്ഥത്തിലൂടെ.

പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ കൂദാശകളെപ്പറ്റി കുറെക്കൂടി മെച്ചമായ ഒരു വീക്ഷണം നൽകാൻ ശ്രമിക്കുന്നുണ്ട്. *വി. മതോപദേശസത്യങ്ങൾ* എന്ന ഗ്രന്ഥത്തിൽ 'അനുഷ്ഠേയ മർമ്മകർമ്മ

ങ്ങൾ (കൂദാശകൾ)' എന്ന അദ്ധ്യായത്തിൽ കൂദാശകളെപ്പറ്റിയുള്ള വിവരണം കാണാം (ഡോ. സാമുവൽ ചന്ദനപ്പള്ളി, മലങ്കര സഭാപിതാക്കന്മാർ, 1990, പേജ് 601 – 602). സുറിയാനി ഭാഷയിലുള്ള ഗ്രന്ഥങ്ങളുടെ സ്വാധീനം ഈ വിവരണത്തിൽ കാണാൻ കഴിയും. എന്നാൽ കൂദാശകളെപ്പറ്റിയുള്ള പാശ്ചാത്യ സമീപനത്തിന്റെ സ്വാധീനവും ഇതോടൊപ്പം തന്നെ കാണാൻ കഴിയുന്നുമുണ്ട്. ഫാ. ഡോ. വി. സി. സാമുവൽ എഴുതിയ An Orthodox Catechism on the Faith and Life of the Church (Kottayam: MGOCSM, 1983, p. 83) എന്ന ഗ്രന്ഥത്തിൽ 'കൂദാശ എന്നാൽ എന്ത്?' എന്ന ചോദ്യത്തിന് പാശ്ചാത്യസഭയുടെ നിർവ്വചനം നൽകിയശേഷം കൂദാശ എന്ന വാക്കിനു പകരം രഹസ്യം എന്ന വാക്കാണ് പൗരസ്ത്യ സഭകൾ ഉപയോഗിക്കുന്നത് എന്ന് പറഞ്ഞിട്ടുണ്ട്. ഈ വാക്കുകൾ തമ്മിലുള്ള വ്യത്യാസമെന്ത്? എന്ന അടുത്ത ചോദ്യത്തിന് ഉത്തരം നൽകുമ്പോൾ പ്രസ്തുത വാക്കുകൾക്ക് കാര്യമായ അർത്ഥവ്യത്യാസം കൊടുത്തുകാണുന്നില്ല. കൂദാശകളെപ്പറ്റിയുള്ള പാശ്ചാത്യവും പൗരസ്ത്യവുമായ സങ്കൽപ്പങ്ങൾ തമ്മിലുള്ള അന്തരം വേർതിരിച്ചു കാണുന്നതിന് ഗ്രന്ഥം സഹായകമാകുന്നില്ല.

ഫാ. ജി. ജോൺ എഴുതിയ 'വി. കൂദാശ – ഒരു വിശകലനം' എന്ന ലേഖനത്തിൽ (ഓർത്തഡോക്സ് യൂത്ത്, വാല്യം 31, ലക്കം 12, 1989, പേജ് 10–13) പാശ്ചാത്യവും പൗരസ്ത്യവുമായ സമീപനങ്ങൾ കൂടിക്കുഴഞ്ഞ് വരുന്നത് കാണാം. ലേഖനം തുടങ്ങുന്നതുതന്നെ 'കൂദാശ എന്നാൽ എന്ത്?' എന്ന ചോദ്യത്തിനുത്തരം നൽകിക്കൊണ്ടാണ്. "അദൃശ്യമായ ദൈവികകൃപ ദൃശ്യമായ ഉപാധികളിലും കർമ്മങ്ങളിലും കൂടെ നമുക്കു നൽകപ്പെടുവാൻ ക്രിസ്തുവിനാൽ സ്ഥാപിക്കപ്പെട്ട ദൈവിക ശുശ്രൂഷയാണ് കൂദാശ." പാശ്ചാത്യ നിർവ്വചനം അൽപം പാഠഭേദത്തോടെ ഇവിടെ നൽകിയിരിക്കുന്നു. തുടർന്ന് പൗരസ്ത്യസഭ ഉപയോഗിക്കുന്ന രഹസ്യം എന്ന പദത്തിന്റെ വിശകലനം നൽകുന്നതിന് ശ്രമിക്കുന്നു. ഇവിടെ പൗരസ്ത്യ സഭയുടെ സങ്കല്പം ഏറെ വ്യക്തമായി വരുന്നുണ്ട്.

മലങ്കരസഭയിൽ ഇന്ന് നിലവിലുള്ള കൂദാശകളെപ്പറ്റിയുള്ള പ്രബോധനങ്ങൾ മൊത്തത്തിൽ വിലയിരുത്തുമ്പോൾ അവ രണ്ടു ധ്രുവങ്ങളിലായി കേന്ദ്രീകരിച്ച് നിൽക്കുന്നുവെന്നു കാണാം.

1) പാശ്ചാത്യസഭയുടെ നിർവ്വചനവും വ്യാഖ്യാനവും സ്വീകരിച്ചുകൊണ്ടുള്ള സമീപനം. 2) പൗരസ്ത്യ ക്രിസ്തീയ ദർശനത്തിന്റെ അടിസ്ഥാനത്തിൽ കൂദാശകൾക്ക് നൽകുന്ന വ്യാഖ്യാനം.

ഇവയിൽ ഏതു വഴിയാണ് സ്വീകാര്യമെന്ന് തിട്ടപ്പെടുത്തി അതനു

സരിച്ച് വേദശാസ്ത്രപരമായ നിലപാട് സ്വീകരിക്കുവാൻ മലങ്കര ഓർത്ത ഡോക്സ് സഭയ്ക്ക് കഴിയണം. ഇതിന് സഹായകമായി ബൈസന്റയിൻ ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള വേദപണ്ഡിതരുടെ കൃതികൾ നമുക്കു സ്വീകരിക്കുവാൻ കഴിയും. അതോടൊപ്പം തന്നെ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി തെളിയിച്ചുതന്നിട്ടുള്ള മാർഗ്ഗദർശനം നാം ഗൗരവമായി എടുക്കേണ്ടതാണ്. വേദപുസ്തകത്തേയും ആരാധന ക്രമങ്ങളേയും പൗരസ്ത്യ പിതാക്കന്മാരുടെ പ്രബോധനങ്ങളേയും സൂക്ഷ്മമായി പഠിച്ച് സമന്വയിപ്പിച്ചുകൊണ്ട് ഒരു പൗരസ്ത്യ ക്രിസ്തീയ വീക്ഷണം മറ്റേതിലും എന്നപോലെ സഭയുടെ കൂദാശകളെപ്പറ്റിയുള്ള പ്രബോധനത്തിലും അദ്ദേഹം നമുക്ക് കാണിച്ചുതന്നിട്ടുണ്ട്. ഇതു കാര്യ മായി കണക്കിലെടുക്കാത്തിടത്തോളം കാലം കൂദാശകളെപ്പറ്റിയുള്ള മല ങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസം പൗരസ്ത്യ ക്രിസ്തീയ പാര മ്പര്യത്തിന് ചേർന്നതാണെന്ന് പറയുവാൻ നമുക്കു കഴിയുകയില്ല.

# 32

# അഗസ്തീനോസ് സാർവ്വത്രിക സഭാപിതാവോ?

1998 നവം. 24-ന് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ഓർമ്മ ദിവസം കൂടിയ സെമിനാരി പൂർവ്വ വിദ്യാർത്ഥി സമ്മേളനത്തിൽ ഉയർന്നുവന്ന ചില ചോദ്യങ്ങളോട് പ്രതികരിയ്ക്കുകയായിരുന്നു കഴിഞ്ഞ രണ്ട് അദ്ധ്യായങ്ങളിൽ. പ്രസ്തുത സമ്മേളനത്തിൽ അതോടു ചേർന്നു പൊന്തിവന്ന മറ്റൊരു ചോദ്യം ഇവിടെ ചർച്ചയ്ക്ക് വിധേയമാക്കുകയാണ്.

വി. അഗസ്തീനോസ് പാശ്ചാത്യ സഭയുടെ മാത്രം പിതാവാണോ? ഈ ചോദ്യത്തിന്റെ വ്യംഗം ഇതാണ്: കൂദാശകളെപ്പറ്റി ഇപ്പോൾ നിലവിലിരിക്കുന്ന നിർവ്വചനത്തിന് അടിസ്ഥാനമിട്ടത് വി. അഗസ്തീനോസ് ആണല്ലോ. അഗസ്തീനോസ് സാർവ്വത്രിക സഭയുടെ പിതാവാണെങ്കിൽ അദ്ദേഹത്തിന്റെ കൂദാശകളെപ്പറ്റിയുള്ള നിർവ്വചനവും നാം സ്വീകരിക്കേണ്ടതല്ലേ?

മലങ്കരസഭ ഉൾപ്പെടുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ റോമൻ കത്തോലിക്കാ - ബൈസന്റയിൻ സഭകളിൽ നിന്ന് പിരിയുന്നത് ക്രിസ്താബ്ദം 451-ലാണ്, കൽക്കദോന്യ സുന്നഹദോസിൽ വച്ച്. 1054-ൽ റോമൻ കത്തോലിക്കാ സഭയും ബൈസന്റയിൻ സഭകൾ തമ്മിലും വേർപിരിഞ്ഞു. അഗസ്തീനോസിന്റെ കാലഘട്ടം 354 മുതൽ 430 വരെയാണ്. കാലം വച്ചു നോക്കുമ്പോൾ കൽക്കദോന്യ സുന്നഹദോസിനും മുമ്പു വരുന്ന പിതാവാണ് അഗസ്തീനോസ്. അതുകൊണ്ട് അദ്ദേഹം കത്തോലിക്കാ സഭയുടെ മാത്രമല്ല, സാർവ്വത്രിക സഭയുടെ പിതാവാണ് എന്ന് മുൻപറഞ്ഞ വാദത്തിൽ നിന്നും ഉരുത്തിരിഞ്ഞുവരുന്നു.

ഈ നിലപാട് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി അംഗീകരിക്കുന്നില്ല. പൗരസ്ത്യ ക്രിസ്തീയ സഭ അഗസ്തീനോസിന് പരിശുദ്ധ പദവി നൽകി ആദരിക്കുന്നില്ല. ഇതിന് അടിസ്ഥാനമായി മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാണിക്കുന്നത് പൗരസ്ത്യസഭയുടെ ആരാധനാ പഞ്ചാംഗത്തിലോ വേദശാസ്ത്രരേഖകളിലോ അഗസ്തീനോസിന്റെ നാമം കാണാനാവുന്നില്ല എന്നതാണ്. പൗരസ്ത്യ സഭാപാരമ്പര്യം ബുദ്ധിപൂർവ്വം അഗസ്തീനോസിനെ ഒഴിവാക്കിയിരിക്കുന്നത് കാണാം.

പൗരസ്ത്യസഭകൾക്ക് തനതായ ഒരു സ്വത്വമുണ്ട്. ഇത് കണ്ടെത്തുകയായിരുന്നു മാർ ഗ്രിഗോറിയോസ് ഏറ്റെടുത്ത ജീവിതദൗത്യം. ഈ

അന്വേഷണത്തിൽ പാശ്ചാത്യ ചിന്താധാരയിൽ അഗസ്തീനോസ് ചെലുത്തിയ സ്വാധീനത്തിന്റെ ആഴവും പരപ്പും മാർ ഗ്രിഗോറിയോസ് മനസ്സിലാക്കുന്നു. പാശ്ചാത്യ ക്രിസ്തീയ ചിന്തയുടെ ഉത്ഭവം അഗസ്തീനോസിൽ നിന്നാണ്. എന്നാൽ പ്രഭവത്തിൽ തന്നെ പാശ്ചാത്യചിന്ത വിഷലിപ്തമായിത്തീർന്നു എന്ന് മാർ ഗ്രിഗോറിയോസ് തുറന്നടിക്കുന്നു. 1970-ൽ അദ്ദേഹമെഴുതിയ *A Sacramental Humanism* എന്ന ലേഖനത്തിൽ ഈ കണ്ടെത്തൽ അദ്ദേഹം വിവരിക്കുന്നത് ശ്രദ്ധിക്കുക: "A father - figure comes in handy for the adolescent's discovery of self identity - especially if the figure is dominant and powerful enough to make one's revolt look all the more heroic. For me, Augustine of Hippo was such a figure. What a release it was to learn, in 1959 - 60, that he was the spring and found of all creative Western theology, and then to make the gratifying discovery that this source was poisoned!" (*Love's Freedom - The Grand Mystery : A Spiritual Autobiography*, Kottayam: MGF, 1997, pp. 169 - 170).

പൗലോസ് മാർ ഗ്രിഗോറിയോസ് സ്വീകരിച്ച ഈ സമീപനം കാരണം ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിലെ ഡോക്ടറേറ്റ് സംബന്ധമായ ഗവേഷണം (1959 - 61) അദ്ദേഹത്തിനു നിർത്തിവയ്ക്കേണ്ടതായി വന്നു. ഗവേഷണത്തിന് മേൽനോട്ടം വഹിച്ച പ്രൊഫ. ജെ. എൻ. ഡി. കെല്ലി അഗസ്തീനിയൻ ചിന്താധാരയിലൂടെയാണ് മറ്റെല്ലാ വിശ്വാസപ്രമാണങ്ങളെയും വിലയിരുത്തുന്നത്. ഇതിന് അയവുവരുത്തി ഗവേഷണ വിദ്യാർത്ഥിക്കു നൽകേണ്ട സ്വാതന്ത്ര്യം കെല്ലിയിൽ നിന്നു ലഭിക്കില്ലെന്ന് മനസ്സിലായതോടെ ഓക്സ്ഫഡിലെ പഠനം മാർ ഗ്രിഗോറിയോസ് ഉപേക്ഷിച്ചു.

അഗസ്തീനിയൻ ചിന്തയിലെ അടിസ്ഥാനപരമായ അഞ്ച് പ്രമാദങ്ങൾ പൗലോസ് മാർ ഗ്രിഗോറിയോസ് കണ്ടെത്തുകയുണ്ടായി. വസ്തുപ്രപഞ്ചം, മനുഷ്യൻ, ക്രിസ്തുവിന്റെ മനുഷ്യാവതാരം, രക്ഷ, കൂദാശകൾ എന്നിവയെപ്പറ്റിയുള്ള വികലമായ സങ്കല്പങ്ങളാണവ. ഇതേ സംബന്ധിച്ച് പൗലോസ് മാർ ഗ്രിഗോറിയോസ് നൽകുന്ന വിശദീകരണം നേരത്തെ പ്രതിപാദിച്ചിട്ടുള്ളതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല.

അഗസ്തീനോസിനെ സംബന്ധിച്ച പൗലോസ് മാർ ഗ്രിഗോറിയോസിന്റെ വിലയിരുത്തൽ എത്ര കണ്ട് അംഗീകരിക്കാം? കത്തോലിക്കാ സഭയിലെ പണ്ഡിതന്മാർ തന്നെ പാശ്ചാത്യ ക്രിസ്തീയ ചിന്തയിൽ അഗസ്തിനോസിന്റെ സ്വാധീനം നിർണായകമാണെന്നും അത് ക്രിസ്തീയ ചിന്തയുടെ പൊതുധാരയിൽ നിന്നും അകന്നു പോയിരിക്കുന്നതായും സമ്മതിക്കുന്നുണ്ട്. ഉദാഹരണമായി O. J. B. Du Roy *ന്യൂ കാത്തലിക് എൻസൈക്ലോപീഡിയായി*ൽ (ഒന്നാം വാല്യം, 1965, 1041 - 1058 പേജു

കൾ) എഴുതിയ 'Augustine, St.' എന്ന ലേഖനം നോക്കുക. വി. ത്രിത്വത്തെ സംബന്ധിച്ചും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ സംബന്ധിച്ചും സഭ നിലനിർത്തിപ്പോന്നിരുന്ന പുരാതന പാരമ്പര്യത്തിൽ നിന്നും വി. അഗസ്തീനോസ് വ്യതിചലിക്കുന്നതായി ലേഖകൻ ചൂണ്ടിക്കാണിക്കുന്നു. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ വെളിച്ചത്തിലൂടെ വേണം വി. ത്രിത്വത്തിന്റെ രഹസ്യം ഉൾക്കൊള്ളാൻ. അതിനു പകരം അഗസ്തീനോസ് ബൗദ്ധികമായ അന്വേഷണത്തിലൂടെ വി. ത്രിത്വത്തെപ്പറ്റി മനസ്സിലാക്കുവാനാണ് ശ്രമിക്കുന്നത്. ഇത് സഭയുടെ ഓർത്തഡോക്സ് വിശ്വാസത്തിൽ നിന്നുള്ള വ്യതിചലനമാകുന്നു. പൗരസ്ത്യ പിതാക്കന്മാർ ഉപയോഗിച്ചിരുന്ന എക്കോണമി എന്ന പദം അഗസ്തീനോസിന്റെ ചിന്തയിൽ കാണുന്നതേയില്ല. ദൈവം മനുഷ്യർക്ക് സ്വയം വെളിപ്പെടുത്തുന്നത് മനുഷ്യരോടുള്ള സ്നേഹത്തെപ്രതി ദൈവം തന്നെ സ്വീകരിക്കുന്ന ഒരു പ്രത്യേക വ്യവസ്ഥയിലൂടെയാണ്. ഇതിനാണ് എക്കോണമി എന്നു പറയുന്നത്. കാരണം, ദൈവത്തിന് സ്വന്തം ഉണ്മയെ അതേപടി മനുഷ്യർക്ക് വെളിപ്പെടുത്താനാവില്ല. അടിസ്ഥാനപരമായ ഈ ദർശനം വി. അഗസ്തീനോസ് ഉൾക്കൊണ്ടിട്ടില്ലെന്ന് *കാത്തലിക് എൻസൈക്ലോപീഡിയാ* തന്നെ സമ്മതിക്കുന്നു.

അഗസ്തീനോസ് ക്രിസ്തീയചിന്തയിൽ ഒരു പുതിയ ബൗദ്ധിക പ്രശ്നത്തിന് വഴിവയ്ക്കുകയായിരുന്നു. ഒരു പുതിയ മാനവസങ്കല്പവും ഒരു പുതിയ അവബോധവും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിലൂടെ രൂപപ്പെടുകയായിരുന്നു (A profound Augustinian influence that produced a new intellectual problamatic, a new type of man and a new consciousness). പാശ്ചാത്യ ക്രിസ്തീയ ചിന്തയിൽ അഗസ്തീനോസിന്റെ സ്വാധീനത്തെ സംബന്ധിച്ചുള്ള ആഴമായ പഠനം ഇനിയും നടക്കേണ്ടിയിരിക്കുന്നുവെന്ന് *കാത്തലിക് എൻസൈക്ലോപീഡിയാ* എടുത്തുപറയുന്നു.

ഈ പശ്ചാത്തലത്തിൽ പൗലോസ് മാർ ഗ്രിഗോറിയോസ് അഗസ്തീനിയൻ ചിന്തയെ സംബന്ധിച്ചു നൽകുന്ന വിലയിരുത്തൽ നാം ശ്രദ്ധാപൂർവ്വം പഠിക്കേണ്ടതാണ്. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽപെട്ട മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഈ അന്വേഷണത്തിലൂടെ സ്വന്തം പാരമ്പര്യത്തിന്റെ തനിമയും മേന്മയും തിരിച്ചറിയുവാൻ കഴിയും എന്നുള്ളതിന് രണ്ടു പക്ഷമില്ല.

# 33

# മുൻനിർണ്ണയവും മനുഷ്യസ്വാതന്ത്ര്യവും

**പാ**ശ്ചാത്യ ക്രിസ്തീയതയ്ക്ക് രണ്ട് മുഖ്യ കൈവഴികളുണ്ട്. ഒന്നാമത്തേത് റോമൻ കത്തോലിക്കാ സഭയുടേതും രണ്ടാമത്തേത് പ്രൊട്ടസ്റ്റന്റ് സഭകളുടേതും. ഇരുസഭകളുടേയും വേദശാസ്ത്രചിന്തകളുടെ വേരുകൾ അഗസ്തീനോസിന്റെ ചിന്തയിൽ ഊന്നി നിൽക്കുന്നുവെന്ന് മുമ്പ് ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ. ഇതിന് ഒരു ഉദാഹരണമാണ് മുൻനിർണ്ണയം എന്ന പ്രമാണം. ദൈവം ചിലരെ നിത്യരക്ഷയ്ക്കായും ചിലരെ നിത്യശാപത്തിനുമായി മുൻനിർണ്ണയിക്കുന്നു എന്ന വിശ്വാസമാണിത്. ഫ്രാൻസിൽ ക്രിസ്തീയ നവീകരണ പ്രസ്ഥാനത്തിന് നേതൃത്വം കൊടുത്ത ജോൺ കാൽവിൻ (1509 – 1564) ആണ് ഈ പ്രമാണം പുനരുജ്ജീവിപ്പിച്ച് ശക്തമായി അവതരിപ്പിച്ചത്. മുൻനിർണ്ണയം സംബന്ധിച്ച അഗസ്തീനോസിന്റെ അടിസ്ഥാനചിന്തകളെ പുനരവതരിപ്പിക്കുക മാത്രമാണ് കാൽവിൽ ചെയ്തിട്ടുള്ളത്. ദൈവകൃപ അപ്രതിരോധ്യവും അനിഷേധ്യവും അപ്രമാദവുമാണ്. ദൈവകൃപയിൽ നിന്ന് ആർക്കും ഒഴിഞ്ഞുമാറാനാവില്ല. അത് സൗജന്യമായി മനുഷ്യരിലേക്ക് ഒഴുകിചെല്ലുന്നു. അർഹത കൊണ്ട് നേടിയെടുക്കുന്നതല്ല; അർഹതയില്ലാതിരിക്കെ, ദൈവനിർണ്ണയത്തിൽ, സൗജന്യമായി ലഭിക്കുന്നതത്രെ. എന്നാൽ ഈ ദൈവകൃപയ്ക്ക് എല്ലാവരും പ്രാപ്തരായി തീരുന്നില്ല. തിരഞ്ഞെടുക്കപ്പെട്ടവർ മാത്രമേ അതിന് അർഹരായി തീരുന്നുള്ളു. ഇതിന് ആധാരമായി സ്വീകരിക്കുന്ന ഒരു വേദഭാഗം മത്തായി 20:23 ആണ്. അവിടെ ഇങ്ങനെ കാണുന്നു: “എന്റെ വലത്തും ഇടത്തും ഇരിപ്പാൻ വരം നൽകുന്നത് എന്റേതല്ല. എന്റെ പിതാവ് ആർക്ക് ഒരുക്കിയിരിക്കുന്നുവോ അവർക്ക് കിട്ടും.” മുൻനിർണ്ണയവാദത്തിന് അടിസ്ഥാനമായി എടുത്തിരിക്കുന്ന പ്രധാന വേദഭാഗം റോമർ 8:28–30 വരെയാണ്: “എന്നാൽ ദൈവത്തെ സ്നേഹിക്കുന്നവർക്ക് നിർണ്ണയപ്രകാരം വിളിക്കപ്പെട്ടവർക്കു തന്നെ സകലവും നന്മയ്ക്കായി കൂടി വ്യാപരിക്കുന്നു എന്ന് നാം അറിയുന്നു. അവൻ മുന്നറിഞ്ഞവരെ തന്റെ പുത്രൻ അനേകം സഹോദരന്മാരിൽ ആദ്യജാതൻ ആകേണ്ടതിനു അവന്റെ സ്വരൂപത്തോടു അനുരൂപരാകുവാൻ മുന്നിയമിച്ചുമിരിക്കുന്നു. മുന്നിയമിച്ചവരെ വിളിച്ചും വിളിച്ചവരെ നീതീകരിച്ചും നീതീകരിച്ചവരെ തേജസ്ക്കരിച്ചുമിരിക്കുന്നു.” ദൈവത്തിന്റെ മുൻനിയമവും മുന്നറിവും അനുസരിച്ചാണ് ദൈവവിളി തന്നെ. ദൈവകൃപയ്ക്ക് പുറത്തുള്ളവരെ ദൈവം വിളിക്കുന്നില്ല. വിളി

ക്കപ്പെട്ടവർ നീതീകരണവും തേജസ്ക്കരണവും പ്രാപിക്കുക തന്നെ ചെയ്യും.

ജോൺ കാൽവിൻ മുൻനിർണ്ണയവാദം തന്റെ ദൈവശാസ്ത്ര ചിന്തയുടെ മൂലക്കല്ലായി സ്വീകരിച്ചു. സർവ്വത്തെയും രക്ഷിക്കാനുള്ള ദൈവത്തിന്റെ ഇച്ഛയെ ഈ സിദ്ധാന്തം നിരാകരിക്കുന്നു. ക്രിസ്തുവിന്റെ രക്ഷാകരമായ മരണം തിരഞ്ഞെടുക്കപ്പെട്ടവർക്കു വേണ്ടി മാത്രമുള്ളതാണ്. അവർക്ക് മുൻനിർണ്ണയം ദൈവത്തിന്റെ ദാനമാണ്. അതുപോലെ തന്നെയാണ് ശിക്ഷയും. മുൻനിർണ്ണയസിദ്ധാന്തപ്രകാരം ചിലർക്ക് നിത്യശിക്ഷാവിധി ലഭിക്കുന്നത് അതിന് അവർ അർഹരായതുകൊണ്ടല്ല; ദൈവനിശ്ചയമതായതുകൊണ്ടാണ്, ഇവർക്ക് രക്ഷ നിത്യമായി നിരോധിച്ചിരിക്കുന്നു.

മുമ്പ് സൂചിപ്പിച്ചിട്ടുള്ളതുപോലെ മുൻനിർണ്ണയവാദത്തിന് അടിസ്ഥാനം അഗസ്തീനോസ് തന്നെയാണ്. പെലേജിയസുമായിട്ടുള്ള സംവാദത്തിലൂടെയാണ് അഗസ്തീനോസ് മുൻനിർണ്ണയവാദം വികസിപ്പിച്ചെടുത്തത്. ദൈവം എന്തുകൊണ്ട് ചിലരെ നിത്യരക്ഷയ്ക്കായി തിരഞ്ഞെടുക്കുന്നു? മറ്റ് ചിലരെ നിത്യശിക്ഷയ്ക്കായും വിധിക്കുന്നു? ഇതിന്റെ കാരണം കണ്ടെത്താൻ മനുഷ്യമനസ്സിനാവില്ല. ഒരു വശത്ത് ദൈവനീതിയിൽ അധിഷ്ഠിതമാണ് ദൈവത്തിന്റെ തിരഞ്ഞെടുപ്പ് എന്ന് പറയേണ്ടിയിരിക്കുന്നു. എന്നാൽ ദൈവതീരുമാനമാണ് ഇവിടെ പ്രധാനം. ഓരോരുത്തരെയും സംബന്ധിച്ച ദൈവത്തിന്റെ വിളംബരമാണ് മുൻനിർണ്ണയം. അതുകൊണ്ട് അത് അപ്രമാദമാണ്.

അഗസ്തീനോസിന്റെ അഭിപ്രായപ്രകാരം ദൈവത്തിന്റെ മുൻനിർണ്ണയം മനുഷ്യന്റെ സ്വതന്ത്രേച്ഛയെ ഇല്ലാതാക്കുന്നില്ല. മാനസാന്തരപ്പെട്ട് ദൈവകൃപ ലഭിക്കുന്നവരെയും പാപത്തിൽ നിന്ന് പിന്തിരിയാതിരിക്കുന്നവരെയും ദൈവത്തിന് മുന്നമേ അറിയാൻ കഴിയുന്നു. ഇക്കാരണത്താൽ ദൈവം ഓരോരുത്തരെയും നിത്യ രക്ഷയ്ക്കായോ നിത്യശിക്ഷയ്ക്കായോ മുൻനിർണ്ണയിക്കുന്നു.

അഗസ്തീനോസിന്റെ ഈ അഭിപ്രായത്തിന് നിരക്കാത്ത ചില വേദഭാഗങ്ങളുണ്ട്. ഉദാഹരണമായി 1 കൊരി. 15:22-ൽ ഇങ്ങനെ കാണുന്നു: "ക്രിസ്തുവിൽ എല്ലാവരും ജീവിപ്പിക്കപ്പെടും." അതുപോലെ തന്നെ 1 തീമോത്തി 2:4-ൽ നാം ഇങ്ങനെ വായിക്കുന്നു: "അവൻ സകല മനുഷ്യരും രക്ഷ പ്രാപിക്കുവാനും സത്യത്തിന്റെ പരിജ്ഞാനത്തിൽ എത്തുവാനും ഇച്ഛിക്കുന്നു. ഈ വേദഭാഗങ്ങൾക്ക് അഗസ്തീനോസ് നൽകുന്ന വ്യാഖ്യാനം ഇങ്ങനെയാണ്: ജീവൻ ലഭിക്കുന്ന എല്ലാവരും ക്രിസ്തുവിലൂടെയല്ലാതെ ജീവൻ പ്രാപിക്കുന്നില്ല. അതുപോലെ തന്നെ രക്ഷ പ്രാപി

ക്കുന്ന എല്ലാവരും ക്രിസ്തുവിലൂടെയല്ലാതെ രക്ഷ പ്രാപിക്കുന്നില്ല. നിത്യ മരണത്തിന് ചിലർ വിധിക്കപ്പെട്ടിരിക്കെ ഇങ്ങനെയല്ലാതെ ഈ വേദഭാഗ ങ്ങൾക്ക് വ്യാഖ്യാനം നൽകാനാവില്ല എന്നും അഗസ്തീനോസ് ചൂണ്ടി ക്കാണിക്കുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ മുൻനിർണ്ണയവാദം അഗ സ്തീനോസ് പൂർണ്ണമായും ശരിവയ്ക്കുന്നു എന്നാണ് ഇതിനർത്ഥം.

അഗസ്തീനോസിന്റെ മുൻനിർണ്ണയ വാദത്തിന് ഒമ്പതാം നൂറ്റാണ്ടിൽ ഒട്ടുംതന്നെ അയവില്ലാത്ത വ്യാഖ്യാനം നൽകിയ ആളാണ് ഗോറ്റ്ഷാൽക് (Gottschalk, 804 - 869). ദൈവം ചിലരെ നിത്യമായ അനുഗ്രഹത്തിനും മറ്റു ചിലരെ നിത്യമായ ശാപത്തിനും തിരഞ്ഞെടുക്കുന്നു എന്ന് ഗോറ്റ്ഷാൽക്ക് വാദിച്ചു. ഈ നിലപാടിന് ഇരട്ട മുൻനിർണ്ണയം (Double Pre-Destination) എന്നു വിളിക്കുന്നു.

അഗസ്തീനോസിൽ നിന്നും ഗോറ്റ്ഷാൽക്കും ജോൺ കാൽവിനും വികസിപ്പിച്ചെടുത്ത മുൻനിർണ്ണയ വാദത്തിന് റോമൻ കത്തോലിക്കാ സഭ ട്രന്റ് കൗൺസിലി (1545 - 1563) നുശേഷം ചില വ്യതിയാനങ്ങൾ വരു ത്തുകയുണ്ടായി. മനുഷ്യന്റെ സമ്മതവും എല്ലാവരും രക്ഷിക്കപ്പെടണ മെന്ന ദൈവത്തിന്റെ ആഗ്രഹവും കൈവിടാതെ തന്നെ കത്തോലിക്കാ സഭ മുൻനിർണ്ണയസിദ്ധാന്തം നിലനിർത്തുകയായിരുന്നു.

അഗസ്തീനോസിന്റെ ചിന്തയിൽ രൂഢമൂലമായിരിക്കുന്ന ഒരു പ്രധാന പിശക് മാണിക്കേയിസത്തിൽ നിന്ന് അദ്ദേഹം സ്വീകരിച്ച ദ്വൈത ചിന്തയും, മനുഷ്യസ്വാതന്ത്ര്യത്തെ സംബന്ധിച്ചുള്ള അദ്ദേഹത്തിന്റെ വിക ലമായ സങ്കല്പവുമാണ്. മനുഷ്യന്റെ സ്വാതന്ത്ര്യം നിരാകരിക്കാതെ തന്നെ ദൈവത്തിന്റെ സൗജന്യമായ കൃപ മനുഷ്യരിലേക്ക് വ്യാപരിക്കു ന്നുവെന്ന് അഗസ്തീനോസ് ചില സന്ദർഭങ്ങളിൽ പറയുന്നുണ്ട്. എന്നാൽ ഈ മനുഷ്യ സ്വാതന്ത്ര്യം പാപത്തിൽ മനുഷ്യൻ വീണതിന്റെ ഫലമായി ഏതാണ്ട് പൂർണ്ണമായും നഷ്ടമായിരിക്കുന്നു എന്ന സങ്കല്പമാണ് അഗ സ്തീനോസിനുള്ളത്. മനുഷ്യനും ലോകവും ഇങ്ങനെ പൈശാചികാ ധിപത്യത്തിന് അടിപ്പെട്ട് പോയിരിക്കുന്നു. ദൈവത്തിന്റെ സൗജന്യമായ കൃപയ്ക്കു മാത്രമേ മനുഷ്യനെ വീണ്ടെടുക്കുവാൻ കഴിയൂ. ഇതിൽ നിന്നും വളരെ വ്യത്യസ്തമായ ഒരു സമീപനം സ്വീകരിച്ച പൗരസ്ത്യ പിതാവാണ് നിസ്സായിലെ വി. ഗ്രിഗോറിയോസ്. പാപത്തിൽ വീണതിന്റെ ഫലമായി സ്വതന്ത്രമായി നന്മയെ സ്വീകരിക്കുവാനും തിന്മയെ നിരാക രിക്കുവാനുമുള്ള കെല്പ് മനുഷ്യന് നഷ്ടപ്പെട്ടു പോയിട്ടുണ്ട് എന്ന് നിസ്സാ യിലെ വി. ഗ്രിഗോറിയോസ് അംഗീകരിക്കുന്നു. എന്നിരുന്നാൽ തന്നെയും മനുഷ്യനിന്നും സ്വതന്ത്രനാണ്. നന്മയും തിന്മയും തിരിച്ചറിയാനുള്ള വിവേകത്തിലേക്ക് മനുഷ്യൻ അനുക്രമം രൂപാന്തരപ്പെടണം; പൂർണ്ണ

സ്വാതന്ത്ര്യത്തിലേക്ക് വളരണം. മനുഷ്യസ്വാതന്ത്ര്യവും ദൈവകൃപയും പരസ്പരവിരുദ്ധമായ രണ്ട് പ്രമാണങ്ങളായി കാണാൻ പാടുള്ളതല്ല. ദൈവകൃപയിലാണ് മനുഷ്യന്റെ നിലനിൽപു തന്നെ. ദൈവകൃപയിൽ നിന്ന് അന്യമായി നിൽക്കുന്ന മനുഷ്യൻ ശൂന്യനാണ്. അതേസമയം ദൈവകൃപ അവനെ അടിമയാക്കുന്നുമില്ല. സ്വതന്ത്രനായി വളർന്ന് ദൈവീകരിക്കപ്പെടുവാൻ ക്രിസ്തുവിലൂടെ ദൈവം ധാരാളമായി നൽകിയ വരദാനമാണ് ദൈവകൃപ. ദൈവകൃപയും മനുഷ്യസ്വാതന്ത്ര്യവും ഇണക്കിച്ചേർത്തുകൊണ്ടുള്ള രൂപാന്തരത്തെപ്പറ്റിയുള്ള സങ്കല്പം ഗൗരവമായി എടുക്കുമ്പോൾ മുൻനിർണ്ണയ വാദത്തിന് അമിതമായ പ്രാധാന്യം നൽകുവാൻ കഴിയാതെ വരുന്നു. ഭൂത– ഭവത് – ഭാവി കാലങ്ങളെല്ലാം ദൈവജ്ഞാനത്തിൽ വർത്തമാനമാണ്. ഇത് മുന്നറിവായി കണക്കാക്കാൻ കഴിയും. എന്നാൽ ഈ മുന്നറിവ് ദൈവത്തെ കർക്കശനായ ഒരു ഭരണാധികാരിയാക്കുന്നില്ല. അനുതപിക്കുന്ന മനുഷ്യനെ – മുടിയനായ പുത്രനെപ്പോലും – സ്വീകരിച്ച് ആശ്ലേഷിക്കുന്ന ഒരു പിതാവിന്റെയോ മാതാവിന്റെയോ ഭാവമാണ് യേശുക്രിസ്തുവിലൂടെ ദൈവം നമുക്ക് വെളിപ്പെടുത്തി തന്നിട്ടുള്ളത്.

വേദപുസ്തകത്തിൽ അധിഷ്ഠിതമായും നിസ്സായിലെ വി. ഗ്രിഗോറിയോസിനെപ്പോലെയുള്ള പിതാക്കന്മാരുടെ പ്രബോധനങ്ങളിൽ സ്പഷ്ടമായും കാണുന്ന മനുഷ്യസ്വാതന്ത്ര്യത്തെപ്പറ്റിയും ദൈവകൃപയെപ്പറ്റിയുമുള്ള ക്രിസ്തീയ സങ്കല്പം വ്യക്തമായി വ്യാഖ്യാനിച്ചുകൊടുക്കുവാനുള്ള ഉത്തരവാദിത്വം പൗരസ്ത്യസഭകൾക്കുണ്ട്. ഇത് സ്വന്തം ദൗത്യമായി ഏറ്റെടുത്ത മഹാനായിരുന്നു പൗലോസ് മാർ ഗ്രിഗോറിയോസ്.

# 34

# വൈയയക്തികതയുടെ വേരുകൾ

പാശ്ചാത്യ ക്രിസ്തീയതയ്ക്ക് രണ്ട് മുഖ്യ കൈവഴികളുണ്ട്. ഒന്ന്, റോമൻ കത്തോലിക്കാ സഭയുടേത്; രണ്ട്, നവീകരണ സഭയുടേത്. രണ്ടു സഭാ വിഭാഗങ്ങളുടെയും വേദശാസ്ത്ര ചിന്തകളുടെ വേരുകൾ അഗസ്തീനോസിന്റെ ചിന്തയിൽ ആഴ്ന്നിറങ്ങിയിരിക്കുന്നുവെന്ന് മുമ്പ് ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ. ഉദാഹരണമായി, അദ്ദേഹത്തിന്റെ കാലശേഷം (354–430) റോമൻ കത്തോലിക്കാ സഭയുടെ അധിപന്മാരായി വന്ന ലിയോ ഒന്നാമൻ (മഹാനായ ലിയോ 461 –ൽ അന്തരിച്ചു), ഗ്രിഗറി ഒന്നാമൻ (മഹാനായ ഗ്രിഗറി: 540 – 604) തുടങ്ങിയ ലത്തീൻ കത്തോലിക്കാ പിതാക്കന്മാരുടെ രചനകളിലും മധ്യകാലയുഗങ്ങളിൽ വികാസം പ്രാപിച്ച കത്തോലിക്കാ സഭയുടെ വിശ്വാസ സംഹിതകളിലും ഔദ്യോഗിക സംഘടനകളിലും പൊതുവായി ആദ്ധ്യാത്മികതയിലും അഗസ്തീനോസിന്റെ ചിന്തകൾ നിർണ്ണായകമായ സ്വാധീനം ചെലുത്തുകയുണ്ടായി. മാത്രമല്ല, അഗസ്തീനിയനിസം എന്ന പേരിൽ ഒരു ചിന്താപദ്ധതി (സിസ്റ്റം) തന്നെ പാശ്ചാത്യ വേദശാസ്ത്രത്തിൽ ആവിർഭവിച്ചു.

അഗസ്തീനോസിന്റെ ചിന്തകൾ കത്തോലിക്കാ വേദശാസ്ത്രത്തെ മാത്രമല്ല സ്വാധീനിച്ചത്. നവീകരണ സഭകളും അവയുടെ വിശ്വാസപ്രമാണങ്ങൾക്ക് ആധാരമായി കണ്ടെത്തിയത്, അഗസ്തീനോസിന്റെ ചിന്തകൾ തന്നെയായിരുന്നു. നവീകരണസഭാ സ്ഥാപകരായ മാർട്ടിൻ ലൂഥറിന്റെയും ജോൺ കാൽവിന്റെയും പ്രബോധനങ്ങൾക്ക് അടിസ്ഥാനം അഗസ്തീനോസിന്റെ കൃതികളത്രെ. നവീകരണസഭാ പാരമ്പര്യത്തിൽ തന്നെ കഴിഞ്ഞ നൂറ്റാണ്ടിൽ ഡൻമാർക്കിൽ ജീവിച്ചിരുന്ന സോറൻ കീർക്കഗോറും (1813–1855) പ്രഗൽഭ ചിന്തകനായ കാൾ ബാർത്തും (1886–1968) അഗസ്തീനിയൻ ചിന്തകളുടെ സ്വാധീനത്തിൽ വരുന്നവരാണ്. അതേസമയം കത്തോലിക്കാ സഭാപാരമ്പര്യത്തിനുള്ളിൽ തന്നെ ബ്ളയിസ് പാസ്ക്കലിലും (1623–62), കാർഡിനൽ ജെ. എച്ച്. ന്യൂമാനിലും (1801–1890) അഗസ്തീനോസിന്റെ ശക്തമായ സ്വാധീനം കാണാനാവും. അഗസ്തീനോസിന്റെ കാലത്തും അദ്ദേഹത്തിന്റെ കാലശേഷവും പാശ്ചാത്യ സഭകളിൽ ഉയർന്നു വന്നിട്ടുള്ള വേദശാസ്ത്ര സംവാദങ്ങൾ എല്ലാംതന്നെ അഗസ്തീനിയൻ ചിന്തകളുടെ പശ്ചാത്തലത്തിൽ ഉണ്ടായിട്ടുള്ളവയത്രെ. പെലേജിയനിസം-അർദ്ധ പെലേജിയനിസം (4–6 നൂറ്റാണ്ടുകൾ) മുൻനിർണ്ണയവാദം, നവീകരണം (16–ാം നൂറ്റാണ്ട്), ബെയനിസം (16–ാം നൂറ്റാണ്ട്), ജാൻസനിസം (17–ാം നൂറ്റാണ്ട്), ഓന്റലോഗിസം (19–ാം നൂറ്റാണ്ട്) എന്നിവ ഇതിന് ഉദാഹരണങ്ങളത്രെ.

വേദശാസ്ത്രതലത്തിൽ മാത്രം അഗസ്തീനിയൻ സ്വാധീനം ഒതുങ്ങി നിൽക്കുന്നില്ല. പാശ്ചാത്യ തത്വചിന്തയേയും അഗസ്തീനോസ് ഗണ്യമായി സ്വാധീനിച്ചിട്ടുണ്ട്. 'ആധുനിക യുഗത്തിന്റെ പിതാവ്' എന്ന് വിശേഷിപ്പിക്കപ്പെടുന്ന റെനേ ദക്കാർത്ത് (1596 – 1650), ഇമ്മാനുവേൽ കാന്റ് (1724 – 1804) എന്നിവരുടെ ദർശനങ്ങളും അസ്തിത്വവാദം, വൈയയക്തിക വാദം, പ്രതിഭാസ വിജ്ഞാനീയം എന്നീ ചിന്താധാരകളും അഗസ്തീനിയൻ ചിന്തകളോട് വളരെ കടപ്പെട്ടിരിക്കുന്നു.

മുൻപറഞ്ഞ സ്വാധീനങ്ങൾ എല്ലാംതന്നെ ഒരു സാധാരണ ചരിത്രാന്വേഷിക്ക് കണ്ടെത്താൻ കഴിഞ്ഞെന്നുവരും. എന്നാൽ അഗസ്തീനോസിന്റെ സ്വാധീനത്തിന് കുറേക്കൂടി ആഴമായ മറ്റൊരു തലമുണ്ട്. ഇതുകൊണ്ടാണ് അഗസ്തീനിയൻ ചിന്തകളുടെ സ്വാധീനം ഒരു ബൗദ്ധിക പ്രശ്നം തന്നെ ഉണ്ടാക്കിയിട്ടുണ്ടെന്ന് *ന്യൂ കാത്തലിക്ക് എൻസൈക്ലോപീഡിയാ*യിൽ അഗസ്തീനോസിനെക്കുറിച്ച് എഴുതുമ്പോൾ ഒ. ജെ. ബി. ഡു റോയി എടുത്തു പറയുന്നത്. വസ്തുനിഷ്ഠമായ ഒരു പഠനത്തിലൂടെ ഈ പ്രശ്നത്തെ സമീപിക്കാനാവില്ല എന്നതാണിതിനു കാരണം. അഗസ്തീനോസിന്റെ ജീവിത വൃത്താന്തവും ചിന്തകളും ഒരു പുതിയ മനുഷ്യാവബോധത്തിന് അടിത്തറപാകുന്നതായും ഡു റോയി ചൂണ്ടിക്കാണിക്കുന്നു.

അഗസ്തീനോസിന്റെ സ്വയാവബോധത്തിനു (സെൽഫ് കോൺഷിയസ്നസ്) മുമ്പിൽ വസ്തുനിഷ്ഠമായ പ്രപഞ്ചം അപ്രസക്തമായിത്തീരുന്നു. എല്ലാം ആത്മനിഷ്ഠതയിൽ ഒതുങ്ങുന്നു. അഗസ്തീനോസിന്റെ "*കൺഫഷൻസ്*" എന്ന ഗ്രന്ഥത്തിൽ "എന്നെ നീ സ്നേഹിപ്പാൻ നിന്റെ കണ്മുമ്പിൽ ഞാൻ എന്ത്?" (കൺഫഷൻസ് 1:5:5) എന്ന പ്രസ്താവന കാണാം. ആത്മനിഷ്ഠതയ്ക്ക് ഒരു ഉദാഹരണമാണീ വാക്കുകൾ. മുമ്പ് സൂചിപ്പിച്ചിട്ടുള്ളതുപോലെ അഗസ്തീനോസിന്റെ വ്യക്തിപരമായ അനുഭവങ്ങൾ അദ്ദേഹത്തിന്റെ ചിന്തകളെ രൂപപ്പെടുത്തിയെടുക്കുന്നതിൽ ഗണ്യമായി സ്വാധീനിച്ചിട്ടുണ്ട്. വൈയയക്തികത ഇങ്ങനെ അഗസ്തീനിയൻ ചിന്തയുടെ കാതലാകുന്നു. അഗസ്തീനോസിന് എല്ലാം ദൈവകൃപ ഒന്നു മാത്രം. കൃപയെ സംബന്ധിച്ച് റോമർക്കെഴുതിയ ലേഖനത്തിലും ഗലാത്യലേഖനത്തിലും വി. പൗലോസ് നൽകുന്ന പ്രബോധനത്തെയാണ് അഗസ്തീനോസ് ആധാരമാക്കുന്നത്. എന്നാൽ അഗസ്തീനോസ് പൗലോസിന്റെ അനുഭവത്തെ തീർത്തും വൈയയക്തികവും ആത്മനിഷ്ഠവുമാക്കി എന്ന് സൂക്ഷ്മപരിശോധനയിൽ മനസ്സിലാക്കാനാവും. പൗലോസിന്റെ ലേഖനങ്ങളിൽ ദൈവകൃപയും മനുഷ്യസ്വാതന്ത്ര്യവും തമ്മിൽ വൈരുദ്ധ്യമില്ല. രണ്ടും പരസ്പരം പൊരുത്തപ്പെട്ടു പോകുന്ന പ്രമാണങ്ങളാണ്. അഗസ്തീനോസിന്റെ ചിന്തയിലാകട്ടെ മനുഷ്യസ്വാ

തന്ത്ര്യം ഏതാണ്ട് നഷ്ടപ്പെട്ട രീതിയിലാണ് കാണാൻ കഴിയുക. കൃപയും സ്വാതന്ത്ര്യവും തമ്മിലുള്ള സൂക്ഷ്മവും ശക്തവുമായ വൈരുദ്ധ്യം അഗസ്തീനോസിലൂടെ പാശ്ചാത്യ ചിന്തയിലേക്ക് സംക്രമിച്ചു. വേദശാസ്ത്രത്തിൽ മാത്രമല്ല തത്വചിന്തയിലും ഈ സ്വാധീനം കണ്ടെത്താൻ കഴിയും. ഈ അടിസ്ഥാനത്തിൽ നിന്നു കൊണ്ടു വേണം മാർട്ടിൻ ലൂഥറും കീർക്കഗോറും തുടങ്ങിയ നവീകരണ വേദശാസ്ത്രജ്ഞരിലും പാസ്ക്കൽ, ന്യൂമാൻ തുടങ്ങിയ കത്തോലിക്കാ വേദശാസ്ത്രജ്ഞരിലും കൂടെ ആവിഷ്ക്കരിക്കപ്പെടുന്ന മാനവ സങ്കല്പത്തിന്റെ പൊതു ഭൂമിക നാം അന്വേഷിക്കേണ്ടത്. അഗസ്തീനോസ് അടിത്തറ പാകിയ വൈയക്തികത ക്രിസ്ത്യാനികളെ എത്രമാത്രം സ്വാധീനിച്ചിരിക്കുന്നു എന്നതിന്റെ തെളിവാണ് മുൻപറഞ്ഞ വേദശാസ്ത്രജ്ഞരുടെ രചനകൾ. അതുപോലെ തന്നെ ഡക്കാർട്ട് മുതൽ ഇന്നയോളമുള്ള ഏറിയ പങ്കും പാശ്ചാത്യ ദാർശനികരുടെ രചനകളിലും വൈയക്തികതയ്ക്കാണ് മുൻതൂക്കം. ഇതിനെ അടിസ്ഥാനമാക്കി ഡു റോയി എടുത്തു കാണിക്കുന്നത് അഗസ്തീനോസിന്റെ *കൺഫഷൻസിന്* ലഭിച്ച അനിതരസാധാരണമായ പ്രസിദ്ധിയാണ്. പ്രസ്തുത ഗ്രന്ഥം വായിച്ചും, ധ്യാനിച്ചും, അനുകരിച്ചും തലമുറകളായി രൂപാന്തരപ്പെട്ടു വന്നതാണ് വൈയക്തികതയിലൂന്നിയ പാശ്ചാത്യ മനുഷ്യദർശനം. *ന്യൂ കാത്തലിക് എൻസൈക്ലോപീഡിയാ* പ്രസിദ്ധീകൃതമായത് 1960 പതുകളുടെ മധ്യത്തോടെയാണ്. എന്നാൽ 1959 – 60 കളിൽ തന്നെ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പാശ്ചാത്യ ചിന്തകളുടെ അടിസ്ഥാനം അഗസ്തീനോസാണെന്നു തന്നെ പ്രഖ്യാപിച്ചുകൊണ്ട് വേദശാസ്ത്രപരമായ ഒരു വിപ്ലവത്തിനു തന്നെ ആരംഭമിട്ടു എന്നു കാണാൻ കഴിയും. ഒരു പക്ഷേ കത്തോലിക്കാ പണ്ഡിതന്മാരെക്കൂടിയും ഈ വഴിക്ക് ചിന്തിക്കാൻ ഗ്രിഗോറിയോസ് തിരുമേനിയുടെ സംവാദങ്ങൾ ഉപകരിച്ചിട്ടുണ്ടെന്ന് ന്യായമായും അനുമാനിക്കാൻ കഴിയും. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പൗരസ്ത്യ വേദശാസ്ത്രത്തിനു നൽകിയ സംഭാവനകളെപ്പറ്റിയുള്ള വിലയിരുത്തലിന് ഈ ചരിത്ര പശ്ചാത്തലം ഏറെ ഉപകരിക്കും എന്നതിന് സംശയമില്ല.

# 35

# ഗ്രിഗോറിയൻ സുവിശേഷ ദർശനം

**സ**ഭയുടെ സുവിശേഷദൗത്യത്തിന് 'മിഷൻ' എന്ന പദം ഉപയോഗിക്കുന്നതിനോട് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി യോജിച്ചിരുന്നില്ല. സുവിശേഷദൗത്യം സഭയ്ക്കില്ല എന്ന് അദ്ദേഹം ഇതുകൊണ്ട് അർത്ഥമാക്കിയിരുന്നില്ല. മിഷൻ എന്ന പദം ഉപയോഗിക്കുന്നതിൽ അദ്ദേഹം കാണിച്ച വൈമനസ്യത്തിന് പല കാരണങ്ങൾ ഉണ്ടായിരുന്നു.

പദങ്ങൾ വളരെ സൂക്ഷ്മതയോടെ ഉപയോഗിച്ചിരുന്ന ആളായിരുന്നു മാർ ഗ്രിഗോറിയോസ്. ഒരു പദത്തിന്റെ വാച്യാർത്ഥം, പ്രയോഗാർത്ഥം, അർത്ഥപരിണാമങ്ങൾ ഇവയെല്ലാം പരിശോധിച്ച് പഠിക്കുന്നതിൽ അദ്ദേഹം പ്രത്യേക താല്പര്യം കാണിച്ചിരുന്നു. മിഷൻ എന്ന പദവും അദ്ദേഹം ശ്രദ്ധാപൂർവ്വം പഠിക്കുന്നതിന് ശ്രമിക്കുകയുണ്ടായി.

മിഷൻ എന്ന പദം ലത്തീൻ ഭാഷയിൽ നിന്നു വന്നിട്ടുള്ളതാണ്. മിത്തറെ എന്ന ക്രിയാരൂപത്തിൽ നിന്നാണ് മിഷൻ എന്ന നാമത്തിന്റെ ഉത്ഭവം. മിത്തറെ എന്ന പദം അപ്പോസ്റ്റെല്ലോ എന്ന ഗ്രീക്ക് ക്രിയാരൂപത്തിന് സമാനമായ പദമാണ്. രണ്ടിനും 'അയക്കുക' എന്നാണ് അർത്ഥം. ഇങ്ങനെ വരുമ്പോൾ മിഷൻ എന്ന പദത്തിന് പുതിയനിയമത്തിൽ അടിസ്ഥാനം ഉണ്ടെന്ന് വരുന്നുണ്ടല്ലോ. പിന്നെന്തുകൊണ്ട് മിഷൻ എന്ന പദത്തോട് മാർ ഗ്രിഗോറിയോസ് വിപ്രതിപത്തി കാണിക്കുന്നു?

ഗ്രിഗോറിയോസ് തിരുമേനി അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം ഒരു കാര്യം ഊന്നിപ്പറയുന്നുണ്ട്. സുവിശേഷമറിയിക്കുക സഭയുടെ സുപ്രധാനമായ ഒരു ദൗത്യമാണ്. സഭയുടെ ഒരു വിളിയാണത്. എക്കാലവും സഭ ഈ ദൗത്യം പൂർത്തീകരിക്കാൻ ബാധ്യസ്ഥമാണ്. എന്നാൽ എല്ലാ ക്രിസ്ത്യാനികളും മിഷനറിമാർ ആണ് എന്ന ധാരണ ഇന്ന് ഏതാണ്ട് സർവ്വത്ര പ്രബലമായിത്തീർന്നിട്ടുണ്ട്. ഇതിനോട് ഗ്രിഗോറിയോസ് തിരുമേനി വിയോജിക്കുന്നു. ക്രിസ്ത്യാനികൾ എല്ലാവരും അപ്പോസ്തോലന്മാരാണെന്ന് പുതിയനിയമം പഠിപ്പിക്കുന്നില്ല. അപ്പോസ്തോലൻ എന്ന പദം സുവിശേഷവേലയ്ക്കായി പ്രത്യേകം വിളിക്കപ്പെട്ട് നിയോഗിതരാകുന്നവർക്ക് നൽകിയിരുന്നതാണ്. ബൃഹത്തായ ശിഷ്യസമൂഹം കർത്താവിനുണ്ടായിരുന്നു. അവരിൽനിന്ന് പ്രത്യേകം വിളിച്ച് വേർതിരിച്ച് അയയ്ക്കപ്പെട്ടവരാണ് അപ്പോസ്തോലന്മാർ. ഈ ഗണത്തിൽ ആദ്യം വരുന്നവരാണ് പന്തിരുവർ (ലൂക്കോസ് 9:1). പിന്നീട് എഴുപതുപേരെ അയയ്ക്കുന്നതായും കാണാം. കർത്താവിന്റെ കാലശേഷം മറ്റുപലരും അപ്പോ

സ്തോലന്മാരായി നിയോഗിതരായിട്ടുണ്ട്. ഇവരിൽ പ്രധാനിയായിരുന്നു പൗലോസ്. പുതിയനിയമം ആകമാനം പരിശോധിക്കുമ്പോൾ ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന് സാക്ഷികളായിരുന്നവരോ ക്രിസ്തു നേരിട്ട് വിളിച്ച് വേർതിരിച്ചവരോ ആയിരുന്നു അപ്പോസ്തോലന്മാർ. ഈ വിധത്തിൽ നോക്കുമ്പോൾ അപ്പോസ്തോലൻ, അപ്പോസ്തോലത്വം എന്നീ പദങ്ങൾ ഒരു പ്രത്യേക അർത്ഥത്തിലാണ് ഉപയോഗിച്ചിരുന്നതെന്ന് മനസ്സിലാക്കാം. പുതിയനിയമത്തിൽ കാണുന്ന ഈ സവിശേഷമായ അർത്ഥം ഇന്ന് നാം ഉപയോഗിക്കുന്ന മിഷൻ, മിഷണറി എന്നീ പദങ്ങൾക്ക് നൽകാനാവില്ല. ഇതാണ് മാർ ഗ്രിഗോറിയോസ് ഈ വാക്കുകൾ ഉപയോഗിക്കുന്നതിൽ കാണിക്കുന്ന വിമുഖതയുടെ ഒരു പ്രധാന കാരണം.

മിഷൻ, മിഷനറി എന്നീ പദങ്ങൾ 15–ാം നൂറ്റാണ്ടിനു ശേഷം ഉത്ഭവിച്ച് പ്രാബല്യത്തിൽ വന്നവയാണ്. ഏതാണ്ട് 5 നൂറ്റാണ്ടുകൾ മാത്രമെ ഇവയ്ക്ക് പഴക്കമുള്ളു. 15–ാം നൂറ്റാണ്ടിൽ സ്പെയിനിൽ നിന്നും പോർത്തുഗലിൽ നിന്നും മറ്റു ഭൂഖണ്ഡങ്ങളിലേക്ക് വാണിജ്യത്തിനും സാമ്രാജ്യാധിപത്യത്തിനുമായി യാത്രപുറപ്പെട്ടിരുന്ന സൈന്യത്തോടൊപ്പം അയച്ചിരുന്ന കത്തോലിക്കാ സഭയിലെ പുരോഹിതനെയാണ് മിഷനറി എന്നു വിളിച്ചിരുന്നത്. സാധാരണയായി ഈശോ സമൂഹാംഗമോ ഫ്രാൻസിസ്കൻ സമൂഹാംഗമോ ആയിരുന്നു ഈ മിഷനറിമാർ. 16–ാം നൂറ്റാണ്ടിൽ നവീകരണസഭകളിൽ പോലും ‘മിഷനും’ ‘മിഷണറിമാരും’ ഇല്ലായിരുന്നു എന്നതാണ് പരമാർത്ഥം. പിൽക്കാലത്ത് ഡൻമാർക്കിലും നെതർലണ്ടിലുമുള്ള നവീകരണസഭകളിൽ നിന്നും മിഷൻ പ്രവർത്തനം നടന്നിട്ടുണ്ട്. എന്നാൽ അതെല്ലാം സാമ്പത്തിക - സൈനിക ആധിപത്യത്തോട് ചേർന്നാണ് നടന്നിട്ടുള്ളത്.

അമേരിക്കയിൽ നിന്നുള്ള മിഷൻ പ്രവർത്തനങ്ങളും അമേരിക്കയുടെ സാമ്പത്തിക ആധിപത്യത്തോട് ചേർന്നാണ് ഉണ്ടായത്. മറ്റൊരുവിധത്തിൽ പറഞ്ഞാൽ കത്തോലിക്കാ സഭയുടെയും നവീകരണസഭയുടെയും മിഷൻപ്രവർത്തനങ്ങൾ പാശ്ചാത്യരാജ്യങ്ങളുടെ സാമ്രാജ്യ വികസനസംരംഭങ്ങളുടെ ഒരു ഭാഗമായാണ് ആവിർഭവിച്ചിട്ടുള്ളത് എന്ന് കാണാൻ കഴിയും. ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് പാശ്ചാത്യസഭകൾ ഊന്നൽ നൽകുന്ന മിഷൻ സംബന്ധമായ ആശയങ്ങളോടും ആദർശങ്ങളോടും മാർ ഗ്രിഗോറിയോസ് നിഷേധാത്മകമായി പ്രതികരിക്കുന്നത്.

മിഷനെ സംബന്ധിച്ച് പാശ്ചാത്യസങ്കല്പത്തിൽ കാണുന്ന മറ്റൊരു വൈകല്യവും ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നുണ്ട്. പാശ്ചാത്യസഭയിൽ നിന്ന് ഏഷ്യയിലോ ആഫ്രിക്കയിലോ പോയി പ്രവർത്തിക്കുന്ന വ്യക്തിയെ മിഷനറി എന്നവർ വിളിക്കുന്നു. എന്നാൽ

ഇന്ത്യയിൽ നിന്നോ ആഫ്രിക്കയിൽ നിന്നോ യൂറോപ്പിലോ അമേരിക്ക യിലോ ക്രിസ്തീയ പ്രവർത്തനം നടത്തുന്ന വ്യക്തിയെ മിഷനറി എന്നു വിളിച്ചുകാണുന്നില്ല. മിഷൻ പ്രവർത്തനങ്ങളിൽ കാണുന്ന യുക്തിക്ക് നിരക്കാത്ത ഈ തരംതിരിവ് പാശ്ചാത്യസഭകളുടെ മനോഭാവത്തിലേക്ക് വിരൽ ചൂണ്ടുന്നു. ഏഷ്യനാഫ്രിക്കൻ രാജ്യങ്ങളെ ചെറുതാക്കി കാണുന്ന സമീപനരീതി ഈ മിഷൻ സങ്കല്പത്തിനു പിമ്പിലുണ്ട് എന്ന് മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാണിക്കുന്നു.

അയർലണ്ടും സ്വിറ്റ്സർലണ്ടും ക്രിസ്തീയമതം സ്വീകരിക്കുന്നതിൽ ഈജിപ്റ്റിൽ നിന്നുള്ള ക്രിസ്തീയ സന്യാസിമാർ വഹിച്ച പങ്ക് നിസ്തു ലമാണ്. മധ്യഏഷ്യയിലും ചൈനയിലും ഇന്ത്യയിലും പൗരസ്ത്യസുറി യാനിസഭ 5 മുതൽ 7 നൂറ്റാണ്ടുവരെ സുവിശേഷവേല നടത്തിയിരുന്നു. റഷ്യയും അതോടു ചേർന്ന രാജ്യങ്ങളും റുമേനിയായും സുവിശേഷം സ്വീകരിക്കുവാൻ ഇടയായത് ഗ്രീക്ക് സഭയുടെ സുവിശേഷവേലയുടെ ഭാഗമായാണ്.

ആദിമകാലത്ത് പാശ്ചാത്യ പൗരസ്ത്യസഭകളിൽ നടന്നിട്ടുള്ള സുവി ശേഷവേലയിൽ നിന്നും വ്യത്യസ്തമായിരുന്നു കോളനിവാഴ്ചയോടനു ബന്ധിച്ച് പാശ്ചാത്യസഭ നടത്തിയിട്ടുള്ള സുവിശേഷവേലകൾ. ദൈവ വിളികേട്ട് സുവിശേഷവേലയ്ക്ക് ഇറങ്ങിപുറപ്പെട്ട ഒരു സംഘം ക്രിസ്ത്യാ നികളോ സന്യാസികളോ സുവിശേഷം കേട്ടിട്ടില്ലാത്ത സ്ഥലത്തുപോയി തദ്ദേശീയവാസികളുമായി ഇഴുകിച്ചേർന്ന് സുവിശേഷമറിയിച്ച് സഭ സ്ഥാപിച്ച് അവിടെത്തന്നെ മരണംവരെ ജീവിക്കുന്നു. എന്നാലിന്ന് അങ്ങ നെയല്ല. മാതൃസഭയിൽ നിന്ന് സാമ്പത്തികസഹായം സ്വീകരിച്ച് ഏതാണ്ട് ഉദ്യോഗസ്ഥരെപ്പോലെ പ്രവർത്തിക്കുന്ന സുവിശേഷവേലക്കാ രെയാണ് കാണാൻ കഴിയുക. പാശ്ചാത്യമിഷനറിമാരിൽതന്നെപെട്ട ഫ്രാൻസിസ് സേവ്യറിലും വില്യം കേറിയിലും കാണാൻ കഴിഞ്ഞ പരി ത്യാഗം ഈ മിഷൻ സങ്കല്പത്തിൽ പൊതുവേ കാണാൻ കഴിയുന്നില്ല.

ഇത്തരം മിഷനറിപ്രവർത്തനങ്ങൾ ഒരു നല്ല ക്രിസ്തീയസാക്ഷ്യമായി ഗ്രിഗോറിയോസ് തിരുമേനി കണക്കാക്കുന്നില്ല. സ്നേഹത്തിലും പരിത്യാ ഗത്തിലും സമ്പൂർണ്ണമായി സ്വയം അർപ്പിച്ച്, ക്രിസ്തുവിന്റെ സുവിശേ ഷമറിയിച്ചും അവനു സാക്ഷികളായി ജീവിച്ചുംകൊണ്ടുള്ള സുവിശേഷ വേല ഇന്നും പ്രസക്തമാണെന്നു തന്നെ മാർ ഗ്രിഗോറിയോസ് പ്രബോ ധിപ്പിക്കുന്നു.

# 36

# സുവിശേഷദൗത്യം, സാക്ഷ്യം, സുവിശേഷീകരണം

മിഷൻ എന്ന പദത്തോടൊപ്പം ഉപയോഗിച്ചുവരുന്ന മറ്റ് രണ്ട് ഇംഗ്ലീഷ് പദങ്ങളാണ് വിറ്റ്നസ്, ഇവാഞ്ചലിസം എന്നിവ. മിഷൻ എന്നതിന് സുവിശേഷ ദൗത്യം എന്നും വിറ്റ്നസ് എന്നതിന് സാക്ഷ്യം എന്നും വിവർത്തനം ചെയ്യാം. എന്നാൽ ഇവാഞ്ചലിസം എന്ന പദത്തിന് തത്തുല്യമായ മലയാളപദം കണ്ടെത്തുക വിഷമമാണ്. സുവിശേഷീകരണം എന്നു വിവർത്തനം ചെയ്യുന്നപക്ഷം അതിനു സമാനമായ ഇംഗ്ലീഷ് പദം ഇവാഞ്ചലൈസേഷൻ എന്നായിരിക്കും. യഥാർത്ഥത്തിൽ ഇവാഞ്ചലിസം എന്ന പദം ഒട്ടുംതന്നെ യോജിക്കുന്നില്ല എന്ന പക്ഷക്കാരനായിരുന്നു ഗ്രിഗോറിയോസ് തിരുമേനി. സോഷ്യലിസം, കമ്മ്യൂണിസം, കാപ്പിറ്റലിസം എന്നൊക്കെ നാം ഉപയോഗിക്കുന്നുണ്ടല്ലോ. ഇംഗ്ലീഷ് ഭാഷയിൽ 'ഇസം' ചേർന്നുവരുന്ന പദങ്ങൾ ഒരു ആദർശത്തേയോ മൂല്യസംഹിതയേയോ ആണ് സൂചിപ്പിക്കുന്നത്. അങ്ങനെയെങ്കിൽ ഇവാഞ്ചലിസം വിവർത്തനം ചെയ്യുക വളരെ ദുഷ്കരം തന്നെ. സുവിശേഷവേലയ്ക്ക് ഇവാഞ്ചലിസം എന്നപദം ഉപയോഗിക്കുന്നതിലുള്ള അനൗചിത്യം സ്വിറ്റ്സർലണ്ടിലെ വിഖ്യാതനായ ദൈവശാസ്ത്രജ്ഞൻ കാൾബാർത്ത് (1886–1968) തന്നെ ഒരവസരം ചൂണ്ടിക്കാണിക്കുകയുണ്ടായി. ജനീവയിലുള്ള ബൊസ്സെയിലെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിലുള്ള ഒരുസംഘം വിദ്യാർത്ഥികൾ കാൾബാർത്തിനെ സന്ദർശിച്ചു. കുട്ടികൾ ബാർത്തിനോടു ചോദിച്ചു: "മിഷൻ, വിറ്റ്നസ്, ഇവാഞ്ചലിസം എന്നീ പദങ്ങൾ തമ്മിലുള്ള വ്യത്യാസം എന്താണ്?" കാൾബാർത്ത് ഇങ്ങനെ ഉത്തരം നല്കി: "മിഷൻ എന്നതുകൊണ്ട് സഭയുടെ സുവിശേഷദൗത്യം എന്നാണർത്ഥമാക്കുന്നത്. വിറ്റ്നസ് എന്നതുകൊണ്ട് യേശുക്രിസ്തുവിനെ സാക്ഷിക്കുക എന്നും. എന്നാൽ ഇവാഞ്ചലിസം എന്ന പദം ഡി. റ്റി. നൈൽസിന്റെ (പ്രശസ്തനായ ദൈവശാസ്ത്രജ്ഞൻ) കണ്ടുപിടുത്തമാണ്. കാൾബാർത്ത് ഈ പദം അംഗീകരിക്കുന്നില്ല എന്നാണ് വ്യംഗ്യം." ബൊസ്സെ ഇൻസ്റ്റിറ്റ്യൂട്ടിലെ വിദ്യാർത്ഥികളുടെ ഇടയിൽ ബാർത്തിന്റെ പരാമർശം കുറേക്കാലത്തേക്ക് ചർച്ചാവിഷയമായിരുന്നുവെന്നും ഗ്രിഗോറിയോസ് തിരുമേനി രേഖപ്പെടുത്തുന്നു (The Ecumenical Review, Vol.40, 1988, p. 359).

മിഷൻ, വിറ്റ്നസ്, ഇവാഞ്ചലിസം എന്നീ പദങ്ങൾ ഏതാണ്ട് ഒരേ അർത്ഥത്തിലാണ് ഉപയോഗിച്ചുകാണുന്നത്. നവീകരണപാരമ്പര്യത്തിൽ ഉള്ള

മിക്കവാറും എല്ലാ സഭകളും സഭയുടെ എല്ലാ പ്രവർത്തനങ്ങൾക്കും ഈ മൂന്ന് പദങ്ങളും ഏതാണ്ട് ഒരേ അർത്ഥത്തിൽ മാറിമാറി ഉപയോഗിക്കുന്നു. അഖിലലോക സഭാകൗൺസിലിന്റെ രേഖകളിലും ഇതേ രീതിതന്നെയാണ് അവലംബിച്ചു വരുന്നത്. ആരാധന, സാധുസംരക്ഷണം, സഭയുടെ വളർച്ചയ്ക്കുവേണ്ടിയുള്ള ശുശ്രൂഷ, വേദശാസ്ത്രാഭ്യസനം, ക്രിസ്തീയപഠന പദ്ധതി, അക്രൈസ്തവരുടെ ഇടയിലുള്ള സുവിശേഷവേല ഇവയ്ക്കെല്ലാം ഈ മൂന്ന് പദങ്ങളും ഉപയോഗിക്കുന്നു. ക്രിസ്ത്യാനികളും അല്ലാത്തവരുമായ സാധാരണക്കാരായ ആളുകൾ ഇത്ര വിശാലമായ അർത്ഥത്തിലല്ല ഈ പദങ്ങൾ മനസ്സിലാക്കുന്നത്. സുവിശേഷം, സുവിശേഷവേല, സാക്ഷ്യം, പ്രസംഗം എന്നീ പദങ്ങൾ ഉപയോഗിക്കുമ്പോൾ അവർ പരിമിതമായ അർത്ഥം മാത്രമേ നൽകുന്നുള്ളു. ഇക്കാരണത്താൽ ആരാധനയ്ക്കും, വിശ്വാസത്തിലുള്ള സഭയുടെ വളർച്ചയ്ക്കും നവീകരണസഭകളിൽ വേണ്ടത്ര ഊന്നൽ ലഭിക്കാതെ പോകുന്നുണ്ട്.

ഉദാഹരണമായി സാക്ഷ്യം എന്ന പദം തന്നെയെടുക്കാം. ഒരു സംഭവം നേരിട്ടറിഞ്ഞ് അനുഭവത്തിൽ വരുന്നതാണ് സാക്ഷ്യമായിത്തീരുന്നത്. ക്രിസ്തുവിന്റെ പരസ്യശുശ്രൂഷ, പീഡാനുഭവം, ക്രൂശ്മരണം, പുനരുത്ഥാനം എന്നിവയ്ക്ക് അപ്പോസ്തോലന്മാർ ഇങ്ങനെ സാക്ഷികളായിത്തീർന്നു. പില്ക്കാലത്ത് വിശ്വാസത്തെപ്രതി ജീവനർപ്പിക്കുന്നവരെ സാക്ഷികൾ (Martyr-സഹദാ) എന്ന് വിളിച്ചു. എന്നാൽ ഇന്ന് സാക്ഷ്യം എന്ന പദം മുകളിൽ സൂചിപ്പിച്ചതുപോലെ സഭയുടെ എല്ലാ പ്രവർത്തനങ്ങൾക്കും ഉപയോഗിക്കുന്നുണ്ട്. ഒരുവിധത്തിൽ ക്രിസ്ത്യാനി ചെയ്യുന്നതെല്ലാം സാക്ഷ്യം തന്നെയാണ്. ക്രൂശിക്കപ്പെട്ട് മരിച്ച് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന് നാം ജീവിതത്തിലൂടെ സാക്ഷ്യം വഹിക്കുന്നു. വി. കുർബ്ബാനയും ഒരു സാക്ഷ്യമാണ്. യേശുക്രിസ്തുവിന്റെ ക്രൂശ്മരണവും ഉയിർത്തെഴുന്നേൽപ്പും പ്രഖ്യാപിക്കുകയാണല്ലോ വി. കുർബ്ബാന. പക്ഷേ സാക്ഷ്യം എന്ന പദത്തിൽ ഒതുക്കാവുന്നതല്ല വി. കുർബ്ബാന എന്ന സങ്കല്പം. വി. കുർബ്ബാന ദൈവസന്നിധിയിലേക്കുള്ള പ്രവേശനമാണ്. വി. ദൂതന്മാരോടും പരിശുദ്ധന്മാരോടുമുള്ള സംസർഗ്ഗമാണ്. കർത്താവിന്റെ രക്ഷാകരപ്രവർത്തനങ്ങളിൽ ഉള്ള പങ്കാളിത്തവുമാണ്. ഈ അർത്ഥതലങ്ങളെല്ലാം സാക്ഷ്യം എന്ന പദത്തിൽ ഒതുക്കാനാവുന്നില്ലല്ലോ.

ക്രിസ്തീയ ജീവിതത്തിന്റെ ആകെത്തുകയിൽ നിന്ന് സമുദ്ഭൂതമാകുന്നതാണ് ലോകത്തിന്റെ മുമ്പിലുള്ള നമ്മുടെ സാക്ഷ്യം. ഇത് ക്രിസ്തീയ ജീവിതത്തിന്റെ സമസ്തതലങ്ങളെയും ഉൾക്കൊള്ളുന്നതിന് പര്യാപ്തമായ പദമായി സ്വീകരിക്കുമ്പോൾ ന്യൂനീകരണം എന്ന

അപാകത ഉണ്ടാവുന്നു എന്നതിൽ സംശയമില്ല. ഇതിന്റെ ഫലമായി ക്രിസ്തീയജീവിതത്തിന്റെ സമ്പൂർണ്ണവും സമഗ്രവുമായ വീക്ഷണം വികലമാകുന്നതിന് ഇടയായിത്തീരുന്നുവെന്നാണ് മാർ ഗ്രിഗോറിയോസിന്റെ പക്ഷം.

ഇന്ന് സഭകളിൽ കാണുന്ന ഒരു പ്രശ്നത്തിലേക്ക് മാർ ഗ്രിഗോറിയോസ് വിരൽ ചൂണ്ടുന്നു. ഒരാശയം ആകർഷകമായി കണ്ടുകഴിഞ്ഞാൽ അതിലെല്ലാം ഉൾക്കൊള്ളിക്കുന്നതിനുള്ള ശ്രമമായി. മിഷൻ എന്ന സങ്കല്പത്തിൽ സർവ്വവും ഉൾക്കൊള്ളിക്കുക വഴി നാം മിഷനെത്തന്നെ ഫലത്തിൽ ഇല്ലാതാക്കുകയാണ്. സാക്ഷ്യം, ഇവാഞ്ചലിസം എന്നീ പദങ്ങൾക്കും ഈ ദുർഗതി ഉണ്ടായിരിക്കുന്നു. ഇക്കാരണത്താൽ ഇന്ന് സുവിശേഷദൗത്യം, സാക്ഷ്യം, സുവിശേഷീകരണം എന്നീ പദങ്ങൾക്ക് സവിശേഷമായ അർത്ഥമൊന്നുമില്ലെന്ന് വന്നിരിക്കുന്നു. സഭ ചെയ്യുന്നതെന്തും സുവിശേഷ വേലയും സാക്ഷ്യവും സുവിശേഷീകരണവുമെങ്കിൽ സുവിശേഷം അറിയിക്കുന്നതിലുള്ള കാലികമായ അർത്ഥവും പ്രസക്തിയും നഷ്ടമാകുന്നു. സുവിശേഷവേലയുടെ അർത്ഥവും പ്രസക്തിയും ഇന്ന് വീണ്ടെടുക്കണമെങ്കിൽ വേദാധിഷ്ഠിതവും അപ്പോസ്തോലിക വിശ്വാസത്തിൽ ഊന്നിയതുമായ സുവിശേഷത്തെക്കുറിച്ചുള്ള സങ്കല്പം നാം തിരിച്ചറിയുകയും അന്യവും അനാവശ്യവുമായ എല്ലാ സൂചനകളും ഒഴിവാക്കി അതിനെ ശുദ്ധീകരിക്കുകയും വേണം എന്ന് ഗ്രിഗോറിയോസ് തിരുമേനി വാദിക്കുന്നു.

# 37

# സുവിശേഷത്തിന്റെ നിർമ്മലതയിലേക്ക്

ഗ്രിഗോറിയോസ് തിരുമേനി സുവിശേഷവേലയോട് താല്പര്യം കാണിച്ചിരുന്നില്ലെന്ന് പൊതുവെ ഒരു ധാരണയുണ്ട്. ഇത് എത്രകണ്ട് ശരിയാണ്? സുവിശേഷവേലയ്ക്ക് മിഷൻ എന്ന വാക്ക് ഉപയോഗിക്കുന്നതിനോട് അദ്ദേഹം എന്നും വിമുഖത കാണിച്ചിരുന്നു. ഇതിന് പ്രധാനമായും രണ്ട് കാരണങ്ങൾ ഉണ്ടായിരുന്നു എന്ന് സൂചിപ്പിച്ചിട്ടുണ്ട്.

1. കോളനിവാഴ്ചയോട് ബന്ധപ്പെട്ട് പ്രയോഗത്തിൽ വന്നതാണ് മിഷൻ എന്ന വാക്ക്. ഉള്ളടക്കത്തിലും സമീപനത്തിലും സാമ്രാജ്യാധിപത്യത്തിന്റെ പ്രത്യേകതകൾ ഈ വാക്കിനോട് ചേർന്നു വരുന്നതായി ഇന്നും കാണാം.

2. മിഷൻ എന്ന പദം ഇന്ന് സഭയുടെ എല്ലാ ദൗത്യനിർവഹണങ്ങൾക്കും ഉപയോഗിച്ച് കാണുന്നു. ഇക്കാരണത്താൽ പുതിയനിയമത്തിലും ആദിമസഭയിലും സുവിശേഷവേലയ്ക്ക് നല്കിയിരുന്ന അർത്ഥം ഇന്ന് നഷ്ടമായിപ്പോയിട്ടുണ്ട്.

സഭയ്ക്ക് പല ദൗത്യങ്ങളുണ്ട്; സഭയ്ക്കുള്ളിലും, സഭയ്ക്ക് പുറത്തും. സഭയ്ക്കുള്ളിൽ വിശ്വാസികളുടെ ആദ്ധ്യാത്മികവും സാമൂഹികവും സാംസ്ക്കാരികവുമായ വളർച്ചയ്ക്കുതകുന്ന പല ദൗത്യങ്ങളുമുണ്ട്. അതുപോലെ തന്നെ സഭയ്ക്കു പുറത്തുള്ളവർക്ക് വേണ്ടി ജീവകാരുണ്യപരവും സാമൂഹികവും സാംസ്ക്കാരികവും വിദ്യാഭ്യാസപരവുമായ ദൗത്യങ്ങളുണ്ട്. ഇവയെല്ലാം ദൗത്യമെന്ന അർത്ഥത്തിൽ മിഷൻ എന്നും വിളിക്കാം. മാത്രമല്ല സുവിശേഷത്തിന് ഒരു സാമൂഹികമാനം ഉണ്ടെന്നും സാമൂഹികപ്രതിബദ്ധതയില്ലാത്ത സുവിശേഷം സമഗ്രമല്ലെന്നും നമുക്കറിയാം. ഉദാഹരണമായി നസറേത്തിലെ സംഘാലയത്തിൽ വച്ച് യെശയ്യാ പ്രവചനം 61:1–2 കർത്താവ് ഉദ്ധരിക്കുന്നതിലൂടെ തന്റെ ശുശ്രൂഷയിൽ സാമൂഹികമാനം എത്രകണ്ട് പ്രധാനമാണെന്ന് സൂചിപ്പിക്കുന്നുണ്ട്. ദരിദ്രരോട് സദ്വർത്തമാനം അറിയിക്കുക; ബന്ധിതരോട് സ്വാതന്ത്ര്യം പ്രഘോഷിക്കുക, കുരുടർക്ക് കാഴ്ചയും മർദ്ദിതർക്ക് വിമോചനവും നൽകുക, ദൈവം സ്വജനത്തെ രക്ഷിക്കുന്നതിനുള്ള സമയം സമാഗതമായിരിക്കുന്നു എന്ന് വിളിച്ചറിയിക്കുക. സുവിശേഷത്തിന് എക്കാലവും പ്രസക്തമായിരിക്കേണ്ട സമഗ്രവും സമ്പൂർണ്ണവുമായ ഒരു സമീപനം

കർത്താവിന്റെ നസറേത്ത് പ്രഖ്യാപനത്തിൽ അടങ്ങിയിട്ടുണ്ട്. ഇതിൽ നിന്ന് വ്യതിചലിക്കണമെന്നാണോ ഗ്രിഗോറിയോസ് തിരുമേനി ഉദ്ദേശി ക്കുന്നത്?

സുവിശേഷത്തിൽ ആദ്ധ്യാത്മികവും സാമൂഹികവുമായ തലങ്ങളുണ്ട്. ഇവയെ പരസ്പരം വേർതിരിച്ച് കണ്ടുകൂടാ. എന്നാൽ സുവിശേഷഘോ ഷണത്തെ സഭയുടെ സാമൂഹികദൗത്യമായി ചുരുക്കിക്കളയാനുമാവില്ല. ഇന്ന് വിരുദ്ധ ധ്രുവങ്ങളിലായി നിൽക്കുന്ന രണ്ട് പ്രവണതകൾ കാണു ന്നുണ്ട്!

1. സാമൂഹിക പദ്ധതികൾ നടപ്പിലാക്കിക്കൊണ്ടുള്ള സുവിശേഷ പ്രവർത്തനം. ഇത് സുവിശേഷത്തെ ഒരു സാമൂഹിക സുവിശേഷമാക്കി (social gospel) മാറ്റിയിരിക്കുന്നു.

2. സാമൂഹിക പ്രതിബദ്ധത ഒട്ടുംതന്നെ കണക്കിലെടുക്കാത്ത ശുദ്ധ സുവിശേഷീകരണം (pure gospel). രണ്ടുംകൂടെ സമന്വയിപ്പിച്ചുകൊ ണ്ടുള്ള സമീപനമാണ് സഭകൾ വികസിപ്പിച്ചെടുക്കേണ്ടതെന്ന കാര്യ ത്തിൽ സംശയമില്ല.

പുതിയനിയമവും ആദിമസഭയും കാണിച്ചുതരുന്ന സുവിശേഷവേല യുടെ മാതൃക എന്താണ്? വിശ്വാസികളുടെ സമൂഹത്തിൽ നിന്ന് ഒരാളോ ഒരു സംഘം ആളുകളോ അവിശ്വാസികളുടെ അടുക്കലേക്ക് സുവിശേ ഷവുമായി കടന്നുചെല്ലുന്നു. അവിടെയുള്ള ആളുകളുമായി എല്ലാ അർത്ഥ ത്തിലും ഏകീഭവിക്കുന്നു. അവർക്കായി സ്വജീവൻ അർപ്പിക്കുന്നു, വാക്കിലും പ്രവർത്തിയിലും അവർ ക്രിസ്തുവിനെ പ്രഘോഷിക്കുന്നു. “ദൈവത്തിന്റെ അഭിഷിക്തൻ വന്നിരിക്കുന്നു. ദൈവം ലോകത്തെ ക്രിസ്തുവിൽ തന്നോട് നിരപ്പിച്ചു. മരണത്തെയും തിന്മയെയും തോല്പിച്ച് കർത്താവ് പുനരുത്ഥാനം ചെയ്തു. ക്രിസ്തുവിനെ ഇന്നും നമുക്ക് കാലി കമാക്കിത്തരുന്ന പരിശുദ്ധാത്മാവിനെ ദൈവം നമുക്ക് ദാനം ചെയ്തു. വിശ്വാസികളുടെ സമൂഹത്തിൽ പരിശുദ്ധാത്മാവ് സന്നിഹിതനായിരി ക്കുന്നു.” വിശ്വാസികളുടെ സമൂഹത്തിൽ നിന്ന് അവിശ്വാസികളുടെ അടു ത്തേക്ക് കടന്നുചെല്ലുന്നതാണ് സുവിശേഷദൗത്യം. ക്രിസ്തുവിൽ പരി ശുദ്ധാത്മാവിന്റെ പുതുജീവൻ സ്വീകരിക്കാനുള്ള ആഹ്വാനമാണ് സുവി ശേഷഘോഷണത്തിന്റെ ഉള്ളടക്കം. സ്നാനം ഏറ്റു ക്രിസ്തുശരീര ത്തോടു ചേരുക. ഒരേ പാനപാത്രത്തിൽ നിന്നു പങ്കിട്ടും ഒരേ അപ്പത്തിൽ അംശികളായും വി. കുർബ്ബാനയിലൂടെ വിശ്വാസികൾ ക്രിസ്തുശരീര ത്തോടുള്ള സംബന്ധം അനുഭവിച്ചറിയുക. സുവിശേഷ ദൗത്യത്തെ സംബന്ധിച്ച ഈ അടിസ്ഥാനപ്രമാണം സഭകൾ പുനഃസ്ഥാപിക്കേണ്ട തുണ്ടെന്ന് ഗ്രിഗോറിയോസ് തിരുമേനി ഊന്നിപ്പറയുന്നു.

"Does Evangelism Means Anything Today'' എന്ന തലക്കെട്ടിൽ ഗ്രിഗോറിയോസ് തിരുമേനി എഴുതിയ ഒരു ലേഖനം കയ്യെഴുത്ത് രൂപത്തിൽ ഓർത്തഡോക്സ് സെമിനാരി പുരാവസ്തുശേഖരത്തിൽ സൂക്ഷിച്ചിരിക്കുന്നു. സുവിശേഷവേലയെ സംബന്ധിച്ച് ഗ്രിഗോറിയോസ് തിരുമേനിയുടെ സമീപനം എന്തെന്ന് പ്രസ്പഷ്ടമാക്കുന്ന ഒരു ഭാഗം ഇവിടെ ഉദ്ധരിച്ചുകൊണ്ട് ഈ ലേഖനം ഉപസംഹരിക്കട്ടെ.

"Evangelization, it seems to me, is ever and always centrally important. But if it has to retain its importance, its meaning must be purged from all extraneous elements. This would mean that Evangelization is not the total task of the church, but rather a specific task, a central task, but not the only task. In that specific sense Evangelization is a process that takes place accros the boundary of faith and unbelief, when a member of the community of faith proclain to the unbeliever the **Evangellion** - the good news that the Messiah has come, that god was in Jesus Christ recounciling the world into himself, that he has risen from the dead, victor over the grave and over evil, that the Holy Spirit has come, and is present in the community of faith. Evangelization always proceeds from a community of faith to those outside it, and includes the invitation to receive new life in the spirit by faith, baptism and incorporation into the Body of Christ manifested in the community of faith."

# 38

# സംസ്കാരവും സാക്ഷ്യവും

**പാ**ശ്ചാത്യസഭകളുടെ സുവിശേഷ സംരംഭങ്ങളിൽ രണ്ട് അപാകത കൾ വന്നിട്ടുള്ളതായി പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടി ക്കാണിക്കുന്നു. ഒന്ന്, അധിനിവേശ - സാമ്രാജ്യ വികസനവും (Colonial - Imperialist Expansion) ക്രിസ്തീയ സുവിശേഷ വളർച്ചയും (Christian Missionary Expansion) തമ്മിലുള്ള അടുത്ത ബന്ധം. രണ്ട്, യൂറോപ്യൻ പ്രബുദ്ധത (European Enlightenment).

അധിനിവേശ സാമ്രാജ്യ വികസന സംരംഭം എപ്പോഴും സുവിശേഷം സ്വീകരിക്കുന്ന സംസ്കാരത്തെ അവഗണിക്കുകയോ താഴ്ത്തിക്കാണു കയോ ചെയ്യുന്നു. ഒരു ജനതയെ ഹൃദയപൂർവ്വം കരുതുകയെന്നതായി രിക്കണം സഭയുടെ ഒന്നാമത്തെ ലക്ഷ്യം. പകരം ആ ജനതയോട് സാക്ഷ്യം വഹിക്കുക എന്ന സമീപനം പ്രാഥമികമായി കാണുമ്പോൾ അത് യഥാർത്ഥത്തിൽ ക്രിസ്തീയമല്ല എന്നു ധരിച്ചുകൊള്ളണം. ഒരു ജനതയുടെ വിശ്വാസത്തെയും ആദർശത്തെയും മാനിച്ച് മനസ്സിലാക്കുക. അത് ജീവിതത്തിൽ സ്വാംശീകരിക്കുക. എന്നാൽ ഈ അടിസ്ഥാന സമീ പനം ഒട്ടു മിക്കവാറും ക്രിസ്തീയ സുവിശേഷീകരണ ദൗത്യ സംരംഭ ങ്ങളിൽ പ്രാധാന്യം കൊടുത്ത് കാണുന്നില്ല എന്നതാണ് പരമാർത്ഥം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ഏറിയ പങ്കു സഭകളും സുവിശേഷീക രണം സ്വന്തം ക്രിസ്തീയ വിഭാഗങ്ങളിലേക്ക് ആളുകളെ കൂട്ടുന്നതിനാണ് മുൻതൂക്കം കൊടുത്ത് കാണുന്നത്. മറ്റ് സംസ്കാരങ്ങൾ അവർ പഠിക്കു ന്നത് സ്വന്തം സംസ്കാരത്തെ കൂടുതൽ സമ്പന്നമാക്കുന്നതിനു വേണ്ടി യാണ്. മറിച്ച് ഇതര സംസ്കാരങ്ങളുടെ സ്വത്വവും തനിമയും മാനിക്കു ന്നതിനല്ല എന്ന് കാണാൻ കഴിയും.

യൂറോപ്യൻ പ്രബുദ്ധതയിൽ ബുദ്ധിയും യുക്തിയും വസ്തുനിഷ്ഠ നിരീക്ഷണ പരീക്ഷണങ്ങളും കൊണ്ട് തെളിയിക്കുന്നതാണ് സത്യം. അല്ലാത്തവ എല്ലാം മിഥ്യയും. യുക്തിക്ക് അപ്പുറത്തു വരുന്ന മതാനുഭവ ങ്ങൾ അവർ നിരാകരിക്കുന്നു. ബുദ്ധിയേയും യുക്തിയേയും തൃപ്തി പ്പെടുത്തുന്നവിധം വിശ്വാസം പരുവപ്പെടുത്തുക, അതിനു ചേരുംവിധം സുവിശേഷം അറിയിക്കുക - ഇതാണ് ഇത്തരം ഒരു സമീപനത്തിന്റെ അടിസ്ഥാന പ്രമാണം. ഈയൊരു സമീപനം രണ്ടബദ്ധങ്ങൾക്ക് വഴി വെച്ചിട്ടുണ്ട്. ഒന്ന്, സുവിശേഷത്തിൽ കാണുന്ന അതിശയ പ്രവർത്തന ങ്ങൾ യുക്തിക്ക് നിരക്കുന്നതല്ലെന്ന് കണ്ട് അവ നിരാകരിച്ചു. രണ്ട്,

യുക്തിയെ നേരിട്ട് സംബോധിക്കാത്ത ഘടകങ്ങൾ അന്ധവും അബദ്ധവും അക്കാരണത്താൽ അനാവശ്യവുമായി വിലയിരുത്തി. ഇതിന് ഉദാഹരണമാണ് അനുഷ്ഠാനങ്ങൾ അപ്രസക്തമായി കണ്ട് പുറംതള്ളിയത്. വിശ്വാസം ഒരു തലമുറയിൽ നിന്ന് അടുത്ത തലമുറയിലേക്ക് കൈമാറുന്നതെങ്ങനെ? പ്രബുദ്ധതാ സിദ്ധാന്തം ഇങ്ങനെ ഉത്തരം നല്കും: ബുദ്ധിക്കും യുക്തിക്കും നിരക്കുംവിധം പ്രബോധിപ്പിക്കുക, പഠിക്കുക. എന്നാൽ ഈ സമീപനം സമഗ്രമായ ഒരു വീക്ഷണമല്ലെന്ന് ഇന്ന് ഏറെക്കുറെ എല്ലാവർക്കും ബോധ്യമായിട്ടുണ്ട്. യഥാർത്ഥത്തിൽ അനുഷ്ഠാനത്തിലൂടെയും ജീവിത മാതൃകയിലും കൂടെയാണ് വിശ്വാസം ഒരു തലമുറയിൽ നിന്ന് അടുത്ത തലമുറയിലേക്ക് സംക്രമിക്കുന്നത്.

ഇത്തരം ആരാധനാനുഷ്ഠാനങ്ങൾക്ക് ദേശീയ സംസ്കാരത്തിന്റെ രൂപവും ഭാവവും തീർച്ചയായും ഉണ്ടാകും. പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലെ ആരാധനാ സംവിധാനം ഇതിന് ഒരു വലിയ തെളിവാണ്. ഒരു വശത്ത് അവ വലിയ അളവുവരെ ദേശീയ സംസ്കാരങ്ങൾ ഉൾക്കൊണ്ടിട്ടുണ്ടെന്ന് കാണാം. അതോടൊപ്പം തന്നെ പുരാതന യഹൂദ-ക്രിസ്തീയ പൈതൃകത്തോട് ഇണങ്ങിച്ചേരുന്നുമുണ്ട്. ഈ സംയോജനം സഹജവും സ്വാഭാവികവുമായി വരുന്നുണ്ടുതാനും. 18 ഉം, 19 ഉം, 20 ഉം നൂറ്റാണ്ടുകളിൽ യൂറോപ്പിൽ നിന്നും അമേരിക്കയിൽ നിന്നും വന്ന മിഷനറിമാർ മലങ്കര ഓർത്തഡോക്സ് സഭയിൽ കണ്ട അനുഷ്ഠാനങ്ങൾ പുറജാതി മതത്തിന്റേതെന്ന് മുദ്രകുത്തി തരംതാഴ്ത്തി കാണുന്നതിന് ശ്രമിക്കുകയുണ്ടായി. ദീപം, ധൂപം, കുരിശ്, കുരിശുവര എന്നിവ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ആരാധനാനുഷ്ഠാന സംവിധാനം സുവിശേഷത്തിന് നിരക്കുന്നതല്ലെന്ന് പഠിപ്പിക്കുന്നതിനും അവർ ശ്രമിക്കുകയുണ്ടായി. നവീകരണ സഭകളുടെ സുവിശേഷ പ്രവർത്തനങ്ങളുടെ ഫലമായുണ്ടായ സഭകളിലും അവരുടെ സ്വാധീനത്തിൽ വന്ന സഭകളിലും എന്തിന്, മലങ്കര ഓർത്തഡോക്സ് സഭയിൽ ഒരു പരിധിവരെയും ഈ സ്വാധീനം ഗണ്യമായി ഇന്നും നിലനിൽക്കുന്നത് കാണാം.

ഭാരതത്തിൽ തന്നെ കത്തോലിക്കാ സഭയും നവീകരണ സഭകളും ആരാധന ദേശീയമാക്കുന്നതിനുള്ള പരിശ്രമങ്ങൾ നടത്തുന്നുണ്ട്. ചില ദേശീയ ഘടകങ്ങൾ ആരാധനയിൽ ഉൾക്കൊള്ളുന്നതിന് അവ ശ്രമിക്കുന്നു. Indigenization എന്ന് അവർ അതിനെ വിളിക്കുന്നു. എന്നാൽ ഈ സംരംഭങ്ങൾ ആരാധനയിൽ മോരും മുതിരയും പോലെ നിലകൊള്ളുന്നതായേ കാണുന്നുള്ളു. ആരാധനാ സംവിധാനത്തിൽ ഇണങ്ങിലയിച്ചു ചേർന്ന് വരുന്നില്ല. ഇതിനു കാരണം പാശ്ചാത്യ വേദശാസ്ത്രത്തിന്റെ ചട്ടക്കൂട്ടിൽ നിന്നും മുക്തമാകാതെ ചില അനുഷ്ഠാനങ്ങൾ മാത്രം സ്വാംശീകരിക്കുന്നത് കൊണ്ടു സഭ ആന്തരാ ദേശീയമായി തീരുന്നില്ല.

അനുഷ്ഠാനങ്ങൾ സഹജമായി രൂപപ്പെടുന്നില്ല. പുറംചട്ടയിൽ തങ്ങി നില്ക്കുന്നുവെന്നു മാത്രം. സ്വാഭാവികമായ ഒരു പരിണിതിയിലൂടെ പാകമായി തീർന്നിട്ടില്ല എന്നു ചുരുക്കം.

യൂറോപ്യൻ പ്രബുദ്ധതയുടെ സ്വാധീനം കൊണ്ട് സഭയ്ക്ക് നഷ്ടമായിപ്പോയ ഒരു പ്രധാന മൂല്യം യുക്ത്യാതീതം എന്ന ഘടകമാണ് – അതായത് ദൈവത്തിന് ലോകത്തിൽ പ്രപഞ്ച നിയമങ്ങൾക്കും യുക്തിയുടെ താർക്കികതയ്ക്കും അതീതമായി അത്ഭുതകരമായി ഇടപെടാൻ കഴിയും. പ്രബുദ്ധതയുടെ ഭാഗമായി വന്ന ലിബറലിസം (മിതവാദം) ഈയൊരു തലം നിഷേധിക്കുകയുണ്ടായി. ഇതിനോടുള്ള പ്രതികരണമായി വേണം പെന്തക്കോസ്ത് – കൃപാവര പ്രസ്ഥാനങ്ങളെ വിലയിരുത്തുവാൻ. എന്നാൽ ഈ സഭകളുടെ പ്രതികരണമാകട്ടെ പാശ്ചാത്യ വേദശാസ്ത്രത്തിന്റെ തട്ടകത്ത് നിന്ന് ക്രിസ്തീയ വിശ്വാസത്തെ വിമുക്തമാക്കി ദേശീയ സംസ്കാരത്തെ സ്വാംശീകരിച്ചുകൊണ്ട് ക്രിസ്തീയ സാക്ഷ്യം പൂർത്തീകരിക്കാൻ പര്യാപ്തമായും തീർന്നിട്ടില്ല. ദേശീയ സംസ്കാരത്തെ, പുറജാതി സംസ്കാരം എന്നു കണ്ട് നിരാകരിക്കുന്നതിനാണ് അവർ ശ്രമിച്ചിട്ടുള്ളത്. ഭാരതത്തിലെ സ്വതന്ത്രസഭകളും നവീകരണ സഭകളും മുൻ പ്രസ്താവിച്ചതുപോലെ ദേശീയ ഘടകങ്ങൾ ആരാധനയിൽ ഉൾക്കൊള്ളിക്കുന്നതിന് ശ്രമിച്ചിട്ടുണ്ട്. എന്നാൽ വിശ്വാസത്തിന്റെ ഉള്ളടക്കത്തിൽ പാശ്ചാത്യ സാമൂഹിക സാംസ്കാരിക പശ്ചാത്തലത്തിൽ നിന്നും രൂപംകൊണ്ട നവീകരണ സഭകളിൽ കാണുന്ന മിതവാദവും (ലിബറലിസം) മൗലികവാദവും (ഫണ്ടമെന്റലിസം) അവ കൂട്ടിക്കലർത്തിയിരിക്കുന്നതായി മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാണിക്കുന്നു. മൊത്തത്തിൽ അവയുടെ ക്രിസ്തീയജീവിതവും സാക്ഷ്യവും ദേശീയ സംസ്കാരത്തോട് ഏറിയ കൂറും ബന്ധമില്ലാതെയാണ് കാണപ്പെടുന്നത്.

ഭാരതസഭ ദേശീയ സാംസ്കാരിക പശ്ചാത്തലത്തിൽ ഈ കാലഘട്ടത്തിന്റേതായ ക്രിസ്തീയ സാക്ഷ്യം പൂർത്തീകരിക്കണമെങ്കിൽ അധിനിവേശ സാമ്രാജ്യ വികസന മാതൃകയിലുള്ള സുവിശേഷീകരണ ശൈലിയും യൂറോപ്യൻ പ്രബുദ്ധതയുടെ സ്വാധീനവും പുറന്തള്ളിക്കൊണ്ട് പുതിയനിയമ സുവിശേഷ ദൗത്യനിർവ്വഹണത്തിൽ കാണാൻ കഴിയുന്ന ലാളിത്യത്തിലേക്ക് തിരികെ പോയെങ്കിൽ മാത്രമേ സാധ്യമാവുകയുള്ളു. അതേസമയം ദേശീയ സംസ്കാരത്തിന്റെ തനിമയും സ്വത്വവും പ്രകാശിപ്പിച്ചുകൊണ്ട് ക്രിസ്തീയ സാക്ഷ്യം പൂർത്തീകരിക്കേണ്ടിയുമിരിക്കുന്നു.

# 39

# ദൈവം മനുഷ്യനായി

ഗ്രിഗോറിയോസ് തിരുമേനിയുടെ ഒരു ലേഖന സമാഹാരത്തിന് തിരുമേനി തന്നെ നൽകിയിരിക്കുന്ന തലക്കെട്ട് A Human God (മനുഷ്യദൈവം) എന്നാണ്. ഈ ഗ്രന്ഥത്തിൽ A Human God? എന്ന് (ചോദ്യചിഹ്നം ഇട്ടുകൊണ്ട്) ഒരു ലേഖനം തന്നെയുണ്ട്. അതിലെ ചില ആശയങ്ങൾ ചിന്തിക്കുന്നത് സംഗതമാകയാൽ ചുവടെ ചേർക്കുന്നു.

ദൈവം മനുഷ്യനായി തീർന്നത് എന്തിന്? എങ്ങനെ? ആദ്യത്തെ ചോദ്യത്തിന് പൗരസ്ത്യ പിതാക്കന്മാർ നൽകുന്ന ഉത്തരം ഇതാണ്. മനുഷ്യനെ ദൈവം ആക്കുവാൻ ദൈവം മനുഷ്യനായി തീർന്നു. ഇതിന്റെ പ്രതിധ്വനി എന്നോണം നാം പാടുന്നു:

"തൻ സാമ്യം നാം പൂണ്ടിടുവാൻ
നമ്മുടെ സാമ്യം അവൻ പൂണ്ടു."

പാശ്ചാത്യ ചിന്തയിലാവട്ടെ, ദൈവം മനുഷ്യനായി തീർന്നത് എന്തിന് എന്ന ചോദ്യത്തിന് സാധാരണ നൽകിക്കാണുന്ന ഉത്തരം പാപത്തിൽ വീണുപോയ മനുഷ്യനെ കരകയറ്റുവാൻ ദൈവം മനുഷ്യനായി തീർന്നു എന്നായിരിക്കും. ഈ ഉത്തരം പൗരസ്ത്യർക്കു സ്വീകാര്യം തന്നെ. എന്നാൽ ഇതിൽ രക്ഷയെപ്പറ്റി ഋണാത്മകമായ ഒരു ധാരണയ്ക്കാണ് മുൻതൂക്കം. അതുകൊണ്ട് പൗരസ്ത്യർ ഈ ഉത്തരം കൊണ്ട് തൃപ്തരല്ല. മനുഷ്യൻ ക്രിസ്തുവിലൂടെ പാപത്തിൽ നിന്ന് മോചനം പ്രാപിക്കുക മാത്രമല്ല ദൈവസ്വരൂപത്തിലേക്ക് വളരുവാനും കൂടി വിളിക്കപ്പെട്ടിരിക്കുന്നു. ആദ്യത്തെ ചിന്തയിൽ കുഴിയിൽ വീണ മനുഷ്യനെ കൈനീട്ടി കരകയറ്റുന്ന ചിത്രമാണ് തെളിഞ്ഞു വരിക. രണ്ടാമത്തേതിലാകട്ടെ ദൈവസ്വരൂപത്തിൽ നിരന്തരം വളർന്നുകൊണ്ടിരിക്കുന്ന ഒരു പുതുമനുഷ്യന്റെ ചിത്രം തെളിഞ്ഞുവരുന്നു. പുതുമനുഷ്യനായ ക്രിസ്തുവിൽ പുതുക്കം പ്രാപിച്ച് ദൈവസ്വരൂപത്തിലേക്ക് വളരുന്ന മനുഷ്യൻ. ഈ ഊന്നൽ പാശ്ചാത്യസഭയുടെ പ്രബോധനത്തിൽ കാണാത്തതിന് കാരണം മനുഷ്യപ്രകൃതിയെപ്പറ്റിയുള്ള താഴ്ന്ന ചിന്തയാണ്. അഗസ്തീനോസിന്റെ വീക്ഷണത്തിൽ മനുഷ്യൻ അടിസ്ഥാനപരമായി പാപിയും നിസ്സഹായനും ആണ്. ഈ സമീപനം പാശ്ചാത്യ ക്രിസ്തീയ ചിന്തയിൽ ആഴമായി കടന്നുകൂടിയിട്ടുണ്ട്. പൗരസ്ത്യ ചിന്തയിൽ നന്മയാണ് മനുഷ്യന്റെ സഹജഭാവം. പലപ്പോഴും തിന്മയ്ക്ക് വിധേയനാകുന്നെങ്കിലും

ദൈവത്തിന്റെ കാണപ്പെട്ട രൂപമാണ് മനുഷ്യൻ - ദൈവസ്വരൂപം. ദൈവ സ്വരൂപം നന്മയാണ്. അതുകൊണ്ട് മനുഷ്യന്റെയും അടിസ്ഥാനഭാവം നന്മയത്രെ. വീഴ്ച മൂലം ദൈവസ്വരൂപത്തിൽ വന്നുപോയ വൈകല്യം നികത്തി പൂർണ്ണതയിലേക്ക് നയിക്കാനാണ് ദൈവം തന്നെ മനുഷ്യനായി തീർന്നത്.

ദൈവം മനുഷ്യനായി തീർന്നത് എങ്ങനെ? ദൈവത്തെ ആരും ഒരു നാളും കണ്ടിട്ടില്ല (യോഹ. 1:18) എന്ന് സുവിശേഷകൻ പറയുന്നുണ്ടല്ലോ. എങ്കിലും ദൈവം മനുഷ്യർക്ക് സ്വയം കാണിച്ചുകൊടുക്കുന്ന സംഭവ ങ്ങൾ വേദപുസ്തകത്തിൽ ഉടനീളം പ്രത്യക്ഷപ്പെട്ടു എന്ന് പറയുന്നു. തുടർന്നുള്ള വിവരണത്തിൽ ദൈവം മൂന്ന് പുരുഷന്മാരായി അബ്രഹാമി നോട് വ്യാപരിച്ചതായാണ് ഈ അദ്ധ്യായത്തിൽ കാണുന്നത്. മൂന്ന് പുരു ഷന്മാർ, ദൈവം എന്നീ പദങ്ങൾ മാറി മാറി ഉപയോഗിച്ചിരിക്കുന്നു. ഈ രീതി തന്നെ ദൈവം യാക്കോബിന് പ്രത്യക്ഷപ്പെട്ട സംഭവത്തിലും കാണാം. “ഒരു പുരുഷൻ ഉഷസാകുവോളം യാക്കോബിനോട് മല്ലു പിടിച്ചു” എന്നാണ് ഉൽപ്പത്തി 32:24-ൽ പറയുന്നത്. എന്നാൽ 32:30-ൽ അത് ദൈവം തന്നെ എന്ന് യാക്കോബ് കണ്ടെത്തുന്നു. യെശയ്യാവിന്റെ ദർശനത്തിലും മനുഷ്യരൂപിയായിട്ടാണ് പ്രവാചകൻ ദൈവത്തെ കാണു ന്നത് (യെശ. 6:1-5). യെഹസ്ക്കിയേലിന്റെ ദർശനത്തിലും മനുഷ്യസാ ദൃശ്യത്തിലാണ് യഹോവയെ കാണുന്നത് (യെഹ. 1:26).

ദൈവം ശിംശോന്റെ മാതാപിതാക്കന്മാർക്ക് ദൈവപുരുഷന്റെ രൂപ ത്തിൽ പ്രത്യക്ഷപ്പെടുന്നതായി പറഞ്ഞിരിക്കുന്നു (ന്യായ. 13:6). അതേ സമയം തന്നെ അത് ദൈവദൂതൻ എന്നും പറയുന്നു (ന്യായ. 13:9-21). വേദപുസ്തകത്തിൽ ദൈവദൂതനായി ദൈവം പ്രത്യക്ഷപ്പെടുന്ന ഭാഗ ങ്ങൾ വളരെയുണ്ട്. ഹാരാറിന് പ്രത്യക്ഷപ്പെടുന്ന ദൈവദൂതൻ ദൈവം തന്നെയെന്ന് അവൾ തിരിച്ചറിയുന്നു (ഉൽ. 16:7-13). ഇങ്ങനെ ദൈവം മനുഷ്യരുടെ ജീവിതത്തിൽ ദൈവദൂതരിലൂടെ ഇടപെടുന്ന ധാരാളം ഭാഗ ങ്ങൾ വേദപുസ്തകത്തിലുണ്ട്. പുതിയനിയമ ഭാഗങ്ങൾ വളരെ സുപരി ചിതമാണല്ലോ. യൗസേപ്പിനും (മത്താ. 1:20, 2:13,19), സഖര്യാവിനും (ലൂക്കോ. 1:11), അപ്പോസ്തോലന്മാർക്കും (അപ്പോ. 5:19), ഫിലിപ്പോസിനും (അപ്പോ. 8:26), കൊർന്നല്ല്യോസിനും (അപ്പോ. 10:3) പ്രത്യക്ഷപ്പെടുന്ന തായി രേഖപ്പെടുത്തിയിരിക്കുന്നു. ദൂതന്മാർ മനുഷ്യർക്ക് സമാനരായി ദൈവസന്നിധിയിൽ നിൽക്കുന്നു. അവർ മനുഷ്യരെ ദൈവസന്നിധിയിൽ പ്രതിനിധാനവും ചെയ്യുന്നു. ഇങ്ങനെ മുൻപറഞ്ഞവിധം മനുഷ്യ രൂപിയായും ദൂതനായും ദൈവം മനുഷ്യനെ അഭിമുഖീകരിക്കുന്നു. എന്നാൽ കാലത്തികവിൽ ദൈവം മനുഷ്യനായി പിറന്നു.

മനുഷ്യസ്നേഹത്തെ പ്രതിയത്രെ ദൈവം മനുഷ്യനായിത്തീർന്നത്. എന്നാൽ ഇത് മറ്റൊരു യാഥാർത്ഥ്യത്തിലേക്ക് വിരൽ ചൂണ്ടുന്നു. മനുഷ്യൻ ദൈവസ്വരൂപിയായതുകൊണ്ടാണ് ദൈവത്തിന് മനുഷ്യരൂപം സ്വീകരിക്കാനാവുക. വികലമായിത്തീർന്ന ദൈവസ്വരൂപം വീണ്ടെടുത്ത് പൂർണ്ണമനുഷ്യനായി തീരണമെന്നതാണ് മനുഷ്യനെ സംബന്ധിച്ച ദൈവോദ്ദേശ്യം.

ഈ ദൈവിക പദ്ധതിയത്രെ കാലത്തികവിൽ ക്രിസ്തുവിലൂടെ പൂർത്തീകരിക്കപ്പെട്ടതും ഇന്നും പൂർത്തീകരിക്കപ്പെടേണ്ടതും.

# 40

# മർത്ത്യീകരണവും ദൈവീകരണവും

മാർ ഗ്രിഗോറിയോസ് തിരുമേനി പലപ്പോഴായി രചിച്ച ലേഖനങ്ങളുടെ സമാഹാരമാണ് A Human God എന്ന ഗ്രന്ഥം. ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന ഒരു ലേഖനത്തിന് ഗ്രന്ഥത്തിന്റെ തലക്കെട്ടു തന്നെ നൽകിയിരിക്കുന്നു. ചോദ്യചിഹ്നത്തോടെയാണ് ലേഖനത്തിന്റെ ശീർഷകം എന്ന വ്യത്യാസമേയുള്ളു. പ്രസ്തുത ലേഖനത്തിന് നൽകിയിരിക്കുന്ന ഉപ ശീർഷകം ഇങ്ങനെയാണ്. "God's Becoming Human beings and Human beings' Becoming God. A Brief Introduction to the Christian Doctrine of Theosis." ഇത് ഏതാണ്ട് ഇങ്ങനെ വിവർത്തനം ചെയ്യാം. "ദൈവം മനുഷ്യനായിത്തീർന്നതും മനുഷ്യർ ദൈവമായിത്തീരുന്നതും. ദൈവീകരണം എന്ന ക്രിസ്തീയ വിശ്വാസത്തിനൊരാമുഖം." 1982 ഒക്ടോബർ 22 – 24 തീയതികളിൽ തൃഷ്നാപ്പള്ളിയിൽ കൂടിയ ഏഴാമത് ഓർത്തഡോക്സ് ലൂഥറൻ സംവാദത്തിൽ ഗ്രിഗോറിയോസ് തിരുമേനി അവതരിപ്പിച്ച ലേഖനമാണിത് (പ്രസ്തുത സംവാദത്തിൽ ഓർത്തഡോക്സ് സഭയുടെ പ്രതിനിധിയായി ഈ ലേഖകനും സംബന്ധിച്ചിരുന്നു). അന്ന് അവതരിപ്പിച്ച ലേഖനം അതേപടി സമാഹാരഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. എന്നാൽ അന്ന് ലേഖനം അവതരിപ്പിക്കുമ്പോൾ ഇപ്പോൾ കൊടുത്തിരിക്കുന്ന പ്രധാന ശീർഷകം ഉണ്ടായിരുന്നില്ല. ഉപശീർഷകം ശീർഷകമായിതന്നെ നൽകിയിരുന്നു. സമാഹാരഗ്രന്ഥത്തിൽ ഈ ലേഖനം ഉൾക്കൊള്ളിക്കുമ്പോൾ തിരുമേനി തന്നെ ഇങ്ങനെയൊരു ശീർഷകം നൽകുകയും അതു തന്നെ തന്റെ സമാഹാരഗ്രന്ഥത്തിന്റെ തലക്കെട്ടായി സ്വീകരിക്കുകയുമായിരുന്നു. ഗ്രന്ഥത്തിന്റെ തലക്കെട്ടായി വന്നപ്പോൾ ചോദ്യചിഹ്നം ഒഴിവാക്കി എന്നു മാത്രം. 1992-ലാണ് സമാഹാര ഗ്രന്ഥം പ്രകാശിപ്പിച്ചത്. ലേഖനം എഴുതിയതാകട്ടെ 1982-ലും.

A Human God?, ഈ ശീർഷകം മലയാളത്തിലേയ്ക്ക് വിവർത്തനം ചെയ്യുക ദുഷ്ക്കരമാണ്. അതേപടി വിവർത്തനം ചെയ്യുന്നപക്ഷം അനുവാചകർക്ക് മനസിലാക്കുവാൻ ബുദ്ധിമുട്ടായെന്നു വരും. തെറ്റായി മനസിലാക്കിയെന്നും വരും. ലേഖനത്തിന്റെ ഉപശീർഷകത്തിന്റെയും ഉള്ളടക്കത്തിന്റെയും അടിസ്ഥാനത്തിൽ പ്രധാന ശീർഷകത്തിന് തിരുമേനി രണ്ട് അർത്ഥതലങ്ങൾ നൽകുന്നുണ്ടെന്ന് മനസ്സിലാക്കാൻ വിഷമമില്ല. ഒന്ന്, മനുഷ്യനായിത്തീർന്ന ഒരു ദൈവമോ? ദൈവമായിത്തീരുന്ന ഒരു മനുഷ്യനോ? (A God who became human? A Human who becomes God?). ആദ്യത്തേത് കർത്താവിനെ പരാമർശിക്കുന്നുവെങ്കിൽ രണ്ടാമത്തേത്

ക്രിസ്തുവിലൂടെ രൂപാന്തരത്തിലേക്ക് വളരുന്ന മനുഷ്യനെ പരാമർശി ക്കുന്നു. നമ്മുടെ ദൈവം മനുഷ്യനായിത്തീർന്ന ഒരു ദൈവമാണോ? അതേ, ക്രിസ്തുവിനെ നോക്കൂ, അവൻ നമുക്കുവേണ്ടി മനുഷ്യനായി ത്തീർന്ന ദൈവമത്രേ. മാത്രമല്ല, ക്രിസ്തുവിലൂടെ ദൈവമായിത്തീരുന്ന മനുഷ്യനെപ്പറ്റിയുള്ള സങ്കല്പവും നമ്മുടെ വിശ്വാസത്തിന്റെ കാതലാണ്.

"മനുഷ്യനായ ഒരു ദൈവം" എന്ന പ്രയോഗത്തിൽ 'ഒരു' (a) എന്ന വിശേഷണം കൊണ്ട് മറ്റ് അവതാരങ്ങളെ അംഗീകരിക്കുന്നു എന്നർത്ഥ മില്ല. ക്രിസ്തുവിനെ നോക്കി, "മനുഷ്യനായിത്തീർന്ന ഒരു ദൈവമാണ് നമുക്കുള്ളത്" എന്നു പറയാൻ കഴിയും എന്നാണ് സൂചന (Ours is a human God - a human God). 'a', 'the' എന്നീ വിച്ഛേദക ഭേദകങ്ങൾ (articles) അതതു സന്ദർഭം കൊണ്ടു മനസ്സിലാക്കേണ്ടിയിരിക്കുന്നു എന്നു സാരം.

'ദൈവം മനുഷ്യനായി' എന്ന അർത്ഥത്തിൽ തന്നെയാണ് യോഹ ന്നാൻ ശ്ലീഹാ "വചനം ജഢമായിത്തീർന്നു" (യോഹ. 1:14) എന്നു പറ ഞ്ഞിരിക്കുന്നത്. എങ്കിലും 'ജഢമായിത്തീർന്നു' എന്ന പ്രയോഗത്തിൽ ഒരു വിശേഷാർത്ഥം അടങ്ങിയിട്ടുണ്ട്. 'ജഢം' എന്ന വാക്ക് ഒരു മുഴു വ്യക്തിത്വത്തെത്തന്നെ സൂചിപ്പിയ്ക്കുന്നു. അതേ സമയം ജഢശരീരം സ്വീകരിച്ചുകൊണ്ടു ദൈവം മനുഷ്യനായിത്തീർന്നു എന്ന ഊന്നലും അതിൽ ഉൾക്കൊണ്ടിരിക്കുന്നു. ഇങ്ങനെ ജഢശരീരിയായ മനുഷ്യനാ യിത്തീർന്ന ദൈവമാണ് യേശുക്രിസ്തു.

ദൈവം സർവാതീതനല്ലേ? സ്ഥലകാലങ്ങളുടെ പരിധിയും പരിമി തിയും ഉള്ളവൻ ദൈവമാകുന്നതെങ്ങനെ? A Human God? നമ്മുടെ ദൈവം സർവ്വാതിരിക്തനായിരിയ്ക്കവേ തന്നെ പരിമിതികൾ സ്വയം സ്വീകരിച്ച് മനുഷ്യസ്നേഹത്തെപ്രതി മനുഷ്യനായിത്തീർന്നു. അതുകൊണ്ട് നമുക്ക് ഉറപ്പിച്ചുപറയാം: "നമ്മുടെ ദൈവം മനുഷ്യനായിത്തീർന്ന ഒരു ദൈവം തന്നെ" എന്ന്.

ചോദ്യം: Is your God a human God? ഉത്തരം: Yes, our God is a human God. ചോദ്യചിഹ്നത്തോടെയുള്ള ലേഖനത്തിന്റെ തലക്കെട്ടും ചോദ്യ ചിഹ്നം ഇല്ലാതെയുള്ള ഗ്രന്ഥത്തിന്റെ തലക്കെട്ടും ഇത്തരം സംവാദ ത്തിന്റെ ചലനാത്മകതയിൽ അർത്ഥപൂർണ്ണമാണ്. മനുഷ്യനായിത്തീർന്ന ദൈവത്തെക്കുറിച്ചുള്ള സങ്കൽപം അന്നും ഇന്നും മനുഷ്യബുദ്ധിക്കും യുക്തിക്കും എത്തിപ്പിടിക്കാവുന്നതിലും അപ്പുറമാണ്. അത് പലർക്കും ചോദ്യചിഹ്നമായി ഇന്നും അവശേഷിക്കുന്നു. എന്നാൽ ക്രിസ്തുവിനെ കണ്ടറിഞ്ഞവർക്ക് അത് ചോദ്യചിഹ്നം മാറി വിശ്വാസപ്രഖ്യാപനമായി ത്തീർന്നു.

'A human God' എന്നതിന് മറ്റൊരു അർത്ഥതലവും കൂടിയുണ്ടെന്ന്

സൂചിപ്പിച്ചല്ലോ. മനുഷ്യനായിത്തീർന്ന ദൈവം എന്ന സങ്കൽപ്പത്തിൽ ദൈവമായിത്തീരുന്ന മനുഷ്യൻ എന്ന സങ്കൽപ്പവും അന്തർഭവിച്ചിരിക്കുന്നു. ഇതിന് ദൈവീകരണം (deification=theosis) എന്നു പറയുന്നു. ദൈവമായിത്തീരുക, ദൈവീകരിക്കപ്പെടുക എന്നീ പ്രയോഗങ്ങൾ കൊണ്ട് ദൈവസ്വരൂപമായിത്തീരുക (2 കോരി. 3:18), ദൈവമക്കളായിത്തീരുക (റോമാ. 8:14), ദൈവ സ്വഭാവത്തിൽ പങ്കാളികളായിത്തീരുക (2 പത്രോ. 1:4) എന്നർത്ഥം.

'ദൈവം മനുഷ്യനായിത്തീർന്നു' എന്ന പ്രസ്താവത്തിൽ കാണുന്ന അതേ യുക്തിഹീനത 'മനുഷ്യൻ ദൈവമായിത്തീരുന്നു' എന്ന പ്രസ്താവത്തിലുമുണ്ട്. ഈ ചോദ്യത്തിന് മതിയായ ഉത്തരം കർത്താവിന്റെ മർത്യീകരണമാണ്. മുൻപറഞ്ഞ രണ്ടർത്ഥതലങ്ങൾ ക്രിസ്തുവിൽ ഏകീഭവിച്ച് ജീവിക്കുന്ന യാഥാർത്ഥ്യമായി നാം കൺമുമ്പിൽ കാണുന്നു. യുക്തിയുടെ താർക്കികതയെ മിണ്ടടക്കുന്ന അനുഭവത്തിലുറച്ച വിശ്വാസമായി നാം നേരിട്ടറിയുന്നു.

# 41

# ദൈവീകരണം
# ഏഷ്യൻ  ആഫ്രിക്കൻ സഭാ പൈതൃകം

പാശ്ചാത്യ ആദ്ധ്യാത്മികതയിൽ മനുഷ്യനെ സംബന്ധിച്ച് പരസ്പര വിരുദ്ധമായ രണ്ട് ആശയങ്ങൾ എപ്പോഴും നിലനിൽക്കുന്നതായി കാണാം. ഒന്ന് മനുഷ്യന്റെ ബുദ്ധിയ്ക്കും യുക്തിയ്ക്കും നൽകുന്ന അമിതമായ പ്രാധാന്യം. രണ്ട് തീർത്തും പാപിയും നിസ്സഹായനുമാണ് മനുഷ്യൻ എന്ന സങ്കല്പം. ആദ്യത്തേത് മനുഷ്യബുദ്ധി ദൈവമനസ്സിന് തുല്യമാണെന്ന് വാഴ്ത്തുമ്പോൾ, രണ്ടാമത്തേത് മനുഷ്യസ്വഭാവം ശപ്തവും നിന്ദ്യവുമായി ഇകഴ്ത്തുന്നു. പൗരസ്ത്യ ആദ്ധ്യാത്മികതയാകട്ടെ, മനുഷ്യബുദ്ധിയ്ക്ക് പരിമിതികൾ ഉണ്ടെന്നു പറയുമ്പോൾതന്നെ ദൈവസ്വരൂപത്തിന്റെ പൂർണ്ണതയിലേക്ക് രൂപാന്തരപ്പെട്ടു വളരുവാൻ മനുഷ്യന് കഴിയും എന്ന് പഠിപ്പിക്കുന്നു. മനുഷ്യന് ദൈവത്തെ ബുദ്ധികൊണ്ട് കണ്ടെത്താൻ കഴിയുകയില്ല. ദൈവത്തിന്റെ ഉണ്മ മനുഷ്യബുദ്ധിയ്ക്കും കണ്ണുകൾക്കും അപ്രാപ്യമാണ്. അതേസമയം ദൈവത്തെ കാണാനും കഴിയും. മോശ ദൈവത്തെ കണ്ടതുപോലെ (പുറ. 33:17–23), മറുരൂപമലയിൽ ശിഷ്യന്മാർ ദൈവതേജസ്സ് കണ്ടതുപോലെ (ലൂക്കോസ് 9:28–36). ദൈവത്തെ കാണുക എന്നാൽ ദൈവതേജസ് അല്ലെങ്കിൽ ദൈവപ്രകാശം കാണുകയാണ്. ദൈവതേജസ് കണ്ടയാൾ ദൈവതേജസ് ധരിക്കുന്നു (പുറ. 34:29–35). ദൈവത്തെ കണ്ട് അതായത് ദൈവതേജസ് കണ്ട് ദൈവതേജസ് ധരിക്കുകയാണ് ദൈവീകരണം.

ദൈവീകരണം എന്ന പദം പാശ്ചാത്യസഭകൾ പ്രസിദ്ധീകരിക്കുന്ന പല വേദശാസ്ത്ര നിഘണ്ടുക്കളിലും കാണാൻ കഴിയുന്നില്ല. ഉദാഹരണമായി *ദി ഓക്സ്ഫഡ് ഡിക്ഷ്ണറി ഓഫ് ദി ക്രിസ്ത്യൻ ചർച്ച്* ആംഗ്ലിക്കൻ സഭാപാരമ്പര്യത്തിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന ഒരു വേദശാസ്ത്രനിഘണ്ടുവാണ്. ദൈവീകരണം എന്ന പദം (തിയോസ് ഓർ ഡിവിനിസേഷൻ) ഈ നിഘണ്ടുവിൽ ഉൾപ്പെടുത്തിയിട്ടില്ല. കത്തോലിക്കാസഭ ഫ്രഞ്ച് ഭാഷയിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന *ഡിക്ഷ്ണറി ഓഫ് കാത്തോലിക് തിയോളജി* എന്ന 30 വാല്യങ്ങളുള്ള ബൃഹത്തായ വേദശാസ്ത്ര നിഘണ്ടുവിലും ഈ പദം കാണുന്നില്ല. ദൈവീകരണം എന്ന ആശയം നവീകരണസഭയ്ക്കും കത്തോലിക്കാ സഭയ്ക്കും സ്വീകാര്യമല്ല എന്നാണ് ഇത് സൂചിപ്പിക്കുന്നത്.

ദൈവീകരണത്തെപ്പറ്റി ഈ നൂറ്റാണ്ടിൽ കൂടുതൽ ചർച്ച ചെയ്തിട്ടുള്ളത് ബൈസന്റയിൻ ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള വേദപണ്ഡിതന്മാരാണ്, സംശയമില്ല. ഗ്രിഗോറിയോസ് തിരുമേനി അവരിൽ നിന്നും പ്രചോദനം ഉൾക്കൊണ്ടിട്ടുണ്ടെന്നുള്ളതും ശരിതന്നെ. ഇതിന്റെ അർത്ഥം ദൈവീകരണം എന്ന ആശയം ബൈസന്റയിൻ സഭകളുടെ മാത്രം പാരമ്പര്യമാണെന്നല്ല. കൽക്കദൂൻ സുന്നഹദോസിന് ശേഷമാണല്ലോ (എ.ഡി. 451) റോമൻ, ബൈസന്റയിൻ പാരമ്പര്യങ്ങൾ ഓരോന്നും തനതായ വഴിക്ക് തിരിഞ്ഞു പോകുന്നത്. അതിനുമുമ്പുള്ള പൊതു പൈതൃകത്തിൽ തന്നെ ദൈവീകരണം എന്ന ആശയം രൂപംകൊണ്ട് കഴിഞ്ഞിരുന്നു. ഇക്കാര്യം വിശദമായി നമുക്ക് പറഞ്ഞുതന്നത് ഗ്രിഗോറിയോസ് തിരുമേനിയാകുന്നു. മലങ്കര ഓർത്തഡോക്സ് സഭയിലെ ഉന്നതശീർഷരായ വേദപണ്ഡിതരിൽ പലരും ഈ വിഷയം വേണ്ടത്ര പരിഗണിക്കാതിരുന്നതിന് കാരണം അവർ അത്രകണ്ട് പാശ്ചാത്യ ദൈവശാസ്ത്രത്തിന്റെ സ്വാധീനത്തിലായിപ്പോയി എന്നതുകൊണ്ടത്രെ.

ശിശുസ്നാനം, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വിശുദ്ധരോടുള്ള സംസർഗ്ഗം എന്നിവയാണ് ഓർത്തഡോക്സ് സഭയെ നവീകരണ സഭകളിൽ നിന്ന് വേർതിരിച്ച് കാണിക്കുന്ന ഘടകങ്ങൾ എന്നാണ് നമ്മുടെ പൊതുധാരണ. വിപരീതോപദേശങ്ങൾക്കെതിരെ ഓർത്തഡോക്സ് സഭയുടെ വിശ്വാസം ചൂണ്ടിക്കാണിക്കുന്നതുകൊണ്ട് മാത്രം പൗരസ്ത്യസഭാ പൈതൃകത്തിന്റെ ആഴം കണ്ടെത്തുവാൻ കഴിഞ്ഞെന്ന് വരുന്നില്ല. ഇതുപോലെ തന്നെയാണ് സാർവ്വത്രിക സുന്നഹദോസുകൾ രൂപപ്പെടുത്തിയ വിശ്വാസപ്രമാണവും അവ എടുത്ത തീരുമാനങ്ങളും. വേദവിപരീതങ്ങൾക്കെതിരെ നിൽക്കുവാൻ സഭയെ അവ ശക്തമാക്കി എന്നുള്ളതിനു സംശയമില്ല. ഇന്നും അവ നമ്മുടെ വിശ്വാസത്തിന്റെ അടിസ്ഥാന പ്രമാണങ്ങൾ തന്നെ. എന്നാൽ അതേസമയം ഓർത്തഡോക്സ് സഭാ പൈതൃകത്തെ സുന്നഹദോസ് നിശ്ചയങ്ങളുടെ പരിധിയിൽ ഒതുക്കാനാവില്ല. വിശാലമാണ് ആ പൈതൃകം. വേദപുസ്തകവും വി. പിതാക്കന്മാരുടെ പ്രബോധനങ്ങളും ചേർത്തിണക്കി ആരാധനയും തപശ്ചര്യകളും കൊണ്ടുണ്ടാവുന്ന അനുഭവത്തിൽ അടിസ്ഥാനമാക്കിയുള്ള ഒരു ജീവിത വാഗ്ദാനം പൗരസ്ത്യസഭാ പാരമ്പര്യത്തിനുണ്ട്. ഇത്തരമൊരു പൈതൃകത്തിന്റെ അർത്ഥവും പ്രസക്തിയും ബോധ്യമാവാത്തതുകൊണ്ടാണ് ഗ്രിഗോറിയോസ് തിരുമേനിയുടെ പഠനങ്ങൾ പലർക്കും ഇന്നും മനസ്സിലാകാതിരുന്നത് എന്ന് പറയുകതന്നെ വേണം.

സഭയുടെ ആദിമചരിത്രം പരിശോധിക്കുമ്പോൾ ഓറിയന്റൽ സഭകളുടെ സംഭാവനകളും ക്രിസ്തീയ ചരിത്രത്തിൽ അവയ്ക്കുള്ള പ്രാധാന്യവും ബോധ്യമാകും. ഇത് ഉയർത്തിപ്പിടിക്കുന്നതിൽ ദത്തശ്രദ്ധനായി

രുന്നു മാർ ഗ്രിഗോറിയോസ്. യഹൂദ ക്രിസ്തീയ പൈതൃകം (ജുഡിയോ - ക്രിസ്ത്യൻ ഹെറിറ്റേറ്റ്) അതായത് വേദപുസ്തകത്തിൽ നിന്നും അപ്പ സ്തോലിക പിതാക്കന്മാരുടെ പ്രബോധനങ്ങളിൽ നിന്നും ഉരുത്തിരിഞ്ഞു വന്ന വിശ്വാസത്തിന്റെ അനസ്യൂതത ഇന്നും കാത്തുസൂക്ഷിക്കുന്നത് ഓറി യന്റൽ ഓർത്തഡോക്സ് സഭകളാണ്. ഈ സഭകളെല്ലാം തന്നെ ഏഷ്യ യിലും ആഫ്രിക്കയിലും ഉള്ളവയാണ്. ദൈവീകരണം സംബന്ധിച്ച പ്രബോധനങ്ങളുടെ സ്രോതസ് വേദപുസ്തകത്തിലും ആദിപിതാക്കന്മാ രുടെ കൃതികളിലും കണ്ടെത്താൻ കഴിയും. ഇവയെല്ലാം തന്നെ മുൻപറ ഞ്ഞതുപോലെ കൽക്കദൂൻ സുന്നഹദോസിന് മുമ്പുള്ളതാണ്. ഈ പൈതൃകത്തെ ഏഷ്യൻ ആഫ്രിക്കൻ പൈതൃകം എന്ന് ഗ്രിഗോറിയോസ് തിരുമേനി വിളിക്കുന്നു. ഇത് രണ്ടുമൂന്ന് കാരണങ്ങൾ കൊണ്ടാണ്. (1) ഈ പിതാക്കന്മാർ ഏഷ്യൻ-ആഫ്രിക്കൻ രാജ്യങ്ങളിൽ നിന്നുള്ളവരോ അവിടുത്തെ സഭകളിൽ നിന്നുള്ളവരോ ആകുന്നു. (2) കൽക്കദൂൻ സുന്ന ഹദോസിന് ശേഷം വികാസം പ്രാപിച്ച ഗ്രീക്ക്-ബൈസന്റയിൻ പാരമ്പ ര്യത്തിന്റെ സ്വാധീനത്തിൽ അവ വരുന്നില്ലെന്നു എടുത്തുകാണിക്കുന്നു. (3) പാശ്ചാത്യ ക്രിസ്തീയ പാരമ്പര്യത്തിൽ നിന്നും (യൂറോപ്യൻ - അമേ രിക്കൻ) അവയെ മാറ്റിനിർത്തുന്നു.

ദൈവീകരണം എന്ന വിഷയം കൈകാര്യം ചെയ്തിട്ടുള്ള ആദിമ പിതാ ക്കന്മാരിൽ പ്രധാനികളാണ് നിസായിലെ വി. ഗ്രിഗോറിയോസും (എ. ഡി. 335-398), അലക്സന്ത്രിയായിലെ വി. കൂറിലോസും (എ.ഡി. 370-444). ഒന്നാമൻ ഏഷ്യാക്കാരനും രണ്ടാമൻ ആഫ്രിക്കക്കാരനും.

ചുരുക്കത്തിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ പാരമ്പര്യ ത്തിൽ ഉറച്ചുനിന്നുകൊണ്ടാണ് ഗ്രിഗോറിയോസ് തിരുമേനി തന്റെ ചിന്ത വികസിപ്പിച്ചെടുക്കുവാൻ ശ്രമിക്കുന്നത്. ഏത് വിഷയം കൈകാര്യം ചെയ്യു ന്നതിലും അദ്ദേഹം സ്വീകരിച്ചുകാണുന്ന രീതി വേദപുസ്തകത്തിലും ആദിമ പിതാക്കന്മാരുടെ പ്രബോധനങ്ങളിലുമുള്ള പ്രസ്തുത വിഷയ ങ്ങളുടെ അടിസ്ഥാനം കണ്ടെത്തുകയത്രെ. ദൈവീകരണത്തെക്കുറിച്ച് ചർച്ച ചെയ്യുമ്പോഴും അദ്ദേഹം ഈ രീതി തന്നെ നിലനിർത്തുന്നു. ഓറി യന്റൽ സഭകൾക്ക് തനതായ ഒരു ദൈവശാസ്ത്രം ഉണ്ടെന്ന് ലോകസഭ കൾക്ക് കാണിച്ചുകൊടുത്ത മഹാനാണ് മാർ ഗ്രിഗോറിയോസ്.

# 42

# ആദ്ധ്യാത്മികതയുടെ നൈരന്തര്യം

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പരുമല തിരുമേനിയുടെ ഒരു ഭക്തനായിരുന്നു. 1975-ൽ എപ്പിസ്ക്കോപ്പായായി വാഴിക്കപ്പെടുന്ന സന്ദർഭം. 'മാർ ഗ്രിഗോറിയോസ്' എന്ന അഭിധാനം സ്വീകരിക്കുന്നതിൽ അദ്ദേഹം പ്രത്യേകം താല്പര്യം കാണിച്ചത് ഇപ്പോഴും ഓർക്കുന്നു. ഇതിന് രണ്ട് കാരണങ്ങളുണ്ട്. ഒന്ന്, ഗ്രിഗോറിയോസ് എന്ന പദത്തിന്റെ വാച്യാർത്ഥത്തിന്റെ പ്രസക്തി. രണ്ട്, ഗ്രിഗോറിയോസ് എന്ന പേരിൽ അറിയപ്പെട്ടിരുന്ന നിസ്സായിലെ വി. ഗ്രിഗോറിയോസ്, നാസിയാൻസസിലെ വി. ഗ്രിഗോറിയോസ്, മലങ്കര സഭാപിതാക്കന്മാരായിരുന്ന പരുമല മാർ ഗ്രിഗോറിയോസ്, ഗീവർഗീസ് ദ്വിതീയൻ ബാവാ (ഗ്രിഗോറിയോസ് എന്നായിരുന്നു അദ്ദേഹം എപ്പിസ്ക്കോപ്പായായപ്പോൾ സ്വീകരിച്ച നാമം), പാമ്പാടിയിലെ കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് എന്നീ പിതാക്കന്മാരോടുള്ള അതിയായ ആദരവും ഭക്തിയും.

ഗ്രിഗോറിയോസ് എന്ന പദത്തിന്റെ അർത്ഥം 'ഉണർന്നിരിക്കുന്നവൻ' എന്നാണ്. ഈ പദത്തിന്റെ ക്രിയാരൂപം പുതിയനിയമത്തിൽ ധാരാളം ഉപയോഗിച്ചിട്ടുണ്ട്. Gregorein എന്ന ഗ്രീക്ക് ക്രിയാരൂപത്തിന്റെ അർത്ഥം 'ഉണർന്ന് കാത്തിരിക്കുക' എന്നതാണ്. മണവാളനു വേണ്ടി കാത്തിരിക്കുന്ന കന്യകമാരുടെ ഉപമയുടെ ഒടുവിൽ ഉണർന്നിരിപ്പീൻ എന്ന് കർത്താവ് പ്രബോധിപ്പിക്കുന്നു (മത്താ. 25:13). മറ്റൊരുപമയിൽ യജമാനൻ ഏതു സമയത്തും വരാം എന്നതുകൊണ്ട് വാതിൽ കാവൽക്കാരൻ ഏതു സമയത്തും ഉണർന്ന് കാത്തിരിക്കുന്നതുപോലെ നാമും ഉണർന്നിരിക്കണം എന്ന് കർത്താവ് പ്രബോധിപ്പിക്കുന്നു. ആദ്യത്തെ ഉപമ ആദ്ധ്യാത്മിക ജീവിതം ലോകത്തിന്റെ പ്രലോഭനങ്ങളുടെ ആലസ്യത്തിൽ അമർന്നുപോകാതെ സൂക്ഷിക്കണമെന്നാണ് സൂചിപ്പിക്കുന്നത്. രണ്ടാമത്തെ ഉപമ ദൈവവേലയ്ക്കായി വിളിക്കപ്പെടുന്ന കർത്തൃദാസനു നല്കുന്ന പ്രബോധനമാണ്. ഈ രണ്ടു തലങ്ങളും "ഉണർന്നിരിപ്പിൻ" എന്ന കർത്താവിന്റെ കല്പനയിൽ അടങ്ങിയിട്ടുണ്ട്. ഈ വാക്കിന്റെ സാരസ്യം ഗ്രിഗോറിയോസ് തിരുമേനി എപ്പിസ്ക്കോപ്പായായി വാഴിക്കപ്പെടുന്നതിനു മുമ്പ് അച്ചനായിരുന്നപ്പോൾ തന്നെ സെമിനാരി വിദ്യാർത്ഥികളായ ഞങ്ങൾക്ക് വിവരിച്ചു പറഞ്ഞുതന്നത് ഓർക്കുന്നു.

ആദിമ സഭാപിതാക്കന്മാരിൽ ഗ്രിഗോറിയോസ് തിരുമേനിയെ ഏറ്റവുമധികം സ്വാധീനിച്ചിട്ടുള്ളത് നിസ്സായിലെ വി. ഗ്രിഗോറിയോസ് അത്രെ.

തികഞ്ഞ ഭക്തനും ദാർശനികനും വേദശാസ്ത്രജ്ഞനുമായിരുന്നു വി. ഗ്രിഗോറിയോസ്. അദ്ദേഹത്തിന്റെ ചിന്തയുടെ കാലിക പ്രസക്തി ചൂണ്ടി ക്കാണിക്കുന്നതാണ് ഗ്രിഗോറിയോസ് തിരുമേനിയുടെ സുപ്രധാന ഗ്രന്ഥ ങ്ങളെല്ലാം തന്നെ.

ആധുനിക മലങ്കരസഭയുടെ ചരിത്രം പരിശോധിക്കുമ്പോൾ പരുമല തിരുമേനിയുടെ ഭക്തിജീവിതമാതൃക നിർണ്ണായകമായ ഒരു സ്വാധീന മായി തീർന്നിട്ടുണ്ടെന്ന് കാണാം. 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം നവീ കരണോപദേശം മലങ്കരസഭയെ വളരെ ശക്തമായി ഉലയ്ക്കുന്നതിന് സാധ്യതയുണ്ടായിരുന്ന ഒരു കാലഘട്ടമാണ്. എന്നാലിതിനെതിരെ വേദ ശാസ്ത്രപരമായ വാഗ്വാദത്തിൽ ഏർപ്പെട്ട് സഭയുടെ വിശ്വാസം സംര ക്ഷിക്കുന്നതിന് ശ്രമിച്ച ഒരു വ്യക്തിയായിട്ടല്ല പരുമല തിരുമേനിയെ നാം കാണുന്നത്. പ്രത്യുത ഓർത്തഡോക്സ് സഭാവിശ്വാസത്തിന്റെ അർത്ഥവും പ്രസക്തിയും ജീവിതത്തിലൂടെ മറ്റുള്ളവർക്ക് അനുഭവവേ ദ്യമാക്കി കൊടുത്തുകൊണ്ട് സഭയെ സംരക്ഷിച്ച സഭാപിതാവായിട്ടത്രെ. അദ്ദേഹത്തിന്റെ ജീവിതമാതൃക കണ്ടും ഉപദേശങ്ങൾ സ്വീകരിച്ചും വളർന്ന ആളായിരുന്നു വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ്. ഇവരുടെ രണ്ടു പേരുടെയും ശിഷ്യനായിരുന്നു പ. ഗീവർഗീസ് ദ്വിതീയൻ ബാവാ. ഈ പൈതൃകം ജീവിതത്തിൽ വളരെ ശക്തമായി പുനരാവിഷ്ക്കരിക്കുന്ന തിൽ വിജയം വരിച്ച ആളായിരുന്നു ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ശിഷ്യനായിരുന്ന പാമ്പാടിയിലെ മാർ ഗ്രിഗോറിയോസ്. ഈ ശൃംഖല യിലെ ഏറ്റവും ഒടുവിലത്തെ കണ്ണിയായി നാം കാണുന്നത് മൈലപ്ര മാത്യൂസ് റമ്പാനെയാണ്. ഗീവർഗീസ് ദ്വിതീയൻ ബാവായുമായുണ്ടായി രുന്ന അടുത്ത ബന്ധം പൗരസ്ത്യസഭയുടെ ആദ്ധ്യാത്മിക പൈതൃകം തിരിച്ചറിയുന്നതിനും വ്യാഖ്യാനിക്കുന്നതിനും ഗ്രിഗോറിയോസ് തിരുമേ നിയെ സഹായിച്ചുവെന്ന് എടുത്തു പറയേണ്ടിയിരിക്കുന്നു.

ഗ്രിഗോറിയോസ് തിരുമേനി അതീവ ബുദ്ധിമാനായിരുന്നു. ലോകമ റിയുന്ന വേദശാസ്ത്രജ്ഞനും ദാർശനികനുമായിരുന്നു. എന്നാൽ മല ങ്കരയിലെ മുൻപറഞ്ഞ ഭക്തരായ പിതാക്കന്മാരുടെ മുമ്പിൽ താൻ ഒന്നു മില്ല എന്ന ഭാവത്തോടെയാണ് അദ്ദേഹം എപ്പോഴും സംസാരിക്കുക. യുക്തിയും ബുദ്ധിയും കൊണ്ട് ആർജ്ജിച്ചെടുക്കാവുന്ന വിജ്ഞാനം ശ്രേഷ്ഠമാണ്. എന്നാൽ ദൈവഭക്തിയിൽ നിന്ന് തെളിഞ്ഞുവരുന്ന പരി ജ്ഞാനം മറ്റൊന്നിനോടും തുലനം ചെയ്യാനാവാത്തവിധം അത്യധികം ശ്രേഷ്ടമാണെന്ന് ഗ്രിഗോറിയോസ് തിരുമേനി ആവർത്തിച്ചു പറയുമാ യിരുന്നു. കപടമായ ഒരു പ്രസ്താവന ആയിരുന്നില്ല ഇത്. മറിച്ച് സൂക്ഷ്മ മായ ഒരു തിരിച്ചറിവായിരുന്നു എന്നതാണ് സത്യം. പൗരസ്ത്യസഭകൾ വിശ്വാസസംഹിതകൾ ഉണ്ടാക്കി പ്രബോധിപ്പിക്കുന്ന രീതിക്ക് പ്രാധാന്യം

കൊടുത്തു കാണുന്നില്ല. ജീവിതമാതൃകകളിലൂടെ പ്രകാശിപ്പിക്കപ്പെടുന്ന വിശുദ്ധിയുടെയും വിശ്വാസത്തിന്റെയും നൈർമല്യം ഒരു തലമുറയിൽ നിന്ന് അടുത്ത തലമുറയിലേക്ക് കൈമാറുന്നതിനാണ് പൗരസ്ത്യസഭ കൾ ഊന്നൽ നൽകുന്നത്. ധാരാളം വായിച്ചും മനനം ചെയ്തും പഠി പ്പിച്ചും എഴുതിയും കൊണ്ടിരുന്ന ഗ്രിഗോറിയോസ് തിരുമേനിയുടെ അറി വിന്റെ അറിയപ്പെടാത്ത ആദ്ധ്യാത്മിക സ്രോതസ്സായിരുന്നു പ. പിതാക്ക ന്മാരുടെ ജീവിതമാതൃകകൾ. പരുമല തിരുമേനിയുടെ ജീവിതമാതൃക ഈ നിലയിലാണ് അദ്ദേഹം സ്വീകരിച്ചിരുന്നത് എന്ന് പ്രത്യേകം എടുത്തു പറയേണ്ടിയിരിക്കുന്നു.

ഒരവസരത്തിൽ പരുമല തിരുമേനിയുടെ കബറിങ്കൽ പ്രാർത്ഥിക്കു വാൻ പോകുന്നതിനെക്കുറിച്ച് തിരുമേനി പറഞ്ഞതോർക്കുന്നു. ഉദ്ദിഷ്ട കാര്യസാധ്യത്തിന് നേർച്ച നേർന്നു പലരും പരുമല തിരുമേനിയുടെ മദ്ധ്യ സ്ഥതയിൽ അഭയം പ്രാപിക്കും. ഈ സമീപനം ശരിയല്ല എന്നദ്ദേഹം പറയുകയുണ്ടായി. പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥപ്രാർത്ഥന ലൗകിക കാര്യസാധ്യത്തിനായി ഉപയോഗിക്കുന്നത് കച്ചവട മനോഭാവത്തിന് തുല്യ മാണ്. പരുമല തിരുമേനിയുടെ ജീവിതമാതൃക സ്വാംശീകരിക്കുന്നതി നുള്ള അവസരമായി അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ സഭാമക്കൾ ആചരിക്കണം. പരുമല തിരുമേനിയിൽ നിന്ന് നമുക്ക് സ്വീകരിക്കുവാൻ കഴിയുന്ന നാലു പാഠങ്ങൾ ഗ്രിഗോറിയോസ് തിരുമേനി പ്രത്യേകം ചൂണ്ടി ക്കാണിക്കുന്നു.

ഒന്ന്, നോമ്പും ഉപവാസവും പ്രാർത്ഥനയും കൊണ്ട് ജീവിതത്തെ ശിക്ഷണം ചെയ്ത് വിശുദ്ധിയിൽ വളരുന്നതെങ്ങനെയെന്ന് പരുമല തിരു മേനി നമുക്ക് കാണിച്ചുതരുന്നു. രണ്ട്, അനുഷ്ഠാനങ്ങളിലുള്ള നിഷ്ഠയും ശ്രദ്ധയും കൊണ്ട് ക്രിസ്തീയവിശ്വാസം ആഴമായി അനുഭവിച്ചറിഞ്ഞ ആളാണ് പരുമല മാർ ഗ്രിഗോറിയോസ്. വി. കുർബാനയായിരുന്നു അനു ഷ്ഠാന പ്രധാനമായ തിരുമേനിയുടെ ഭക്തിജീവിതത്തിന്റെ കേന്ദ്രബിന്ദു. ഇതേസമയം തന്നെ വേദവായനയും പഠനവും അദ്ദേഹത്തിന്റെ ഭക്തി ജീവിതത്തിൽ സുപ്രധാനമായിരുന്നു താനും. മൂന്ന്, ബഹുഭൂരിഭാഗവും മനുഷ്യരും ഇന്ദ്രിയപരമായ ലോകം മാത്രമേ കാണുന്നുള്ളു. ഇതിനുമ പ്പുറം ഒരു അദ്ധ്യാത്മികതലമുണ്ടെന്ന് അറിയാമെങ്കിലും അനുഭവം കൊണ്ട് ബോദ്ധ്യപ്പെടാത്തവരാണ് അവർ. പരുമല മാർ ഗ്രിഗോറിയോ സിനെപ്പോലുള്ളവർ ഇന്ദ്രിയാതീത ലോകത്തിലേക്ക് കടന്നുചെന്ന സിദ്ധ ന്മാരാണ്. അവരിലൂടെയാണ് സാധാരണക്കാരായ നാം അദ്ധ്യാത്മികമായ ഒരു ലോകവും അനുഭവവും ഉണ്ടെന്ന തിരിച്ചറിവിലേക്ക് വളരുന്നത്. നാല്, പിശാചും പൈശാചികശക്തിയും ഉണ്ടെന്ന് ഇന്ന് പലരും വിശ്വസിക്കു ന്നില്ല. കാരണം, പിശാചിനോടും പൈശാചിക ശക്തികളോടും നമ്മുടെ

ജീവിതം അത്രകണ്ട് പൊരുത്തപ്പെട്ടിരിക്കുന്നു. പൈശാചിക ശക്തിക ളോടുള്ള പോരാട്ടം ആദ്ധ്യാത്മിക വളർച്ചയിൽ ഒഴിച്ചുകൂടാനാവില്ലെന്ന് കണ്ടറിഞ്ഞ ആളായിരുന്നു പരുമല മാർ ഗ്രിഗോറിയോസ്. ഈ പോരാട്ട ത്തിൽ വിജയം വരിച്ച ആളായിരുന്നു അദ്ദേഹം. നിരന്തരമായ അദ്ധ്വാ നവും കഠിനമായ തപസ്സും കൊണ്ടാണ് അദ്ദേഹമിതു നേടിയെടുത്തത്. ഈ കാലഘട്ടത്തിൽ പൈശാചിക ശക്തികളോടുള്ള പോരാട്ടം ഗൗരവ മായി കാണുന്ന ഭക്തന്മാരുടെ പുതിയനിര ഉണ്ടാവേണ്ടിയിരിക്കുന്നു.

കേവലം ബുദ്ധിപരമായ അറിവിലൂടെ ആദ്ധ്യാത്മിക ശിക്ഷണം ആർക്കും നേടിയെടുക്കാനാവില്ല. ജീവിതം നിരന്തരം ശിക്ഷണത്തിന് വിധേയമാക്കി നിഷ്ഠയോടു കൂടിയ അനുഷ്ഠാനങ്ങളിലൂടെ വിശ്വാസത്തിലും വിശുദ്ധിയിലും വളരുവാനുള്ള ആഹ്വാനമാണ് പരു മല തിരുമേനി നൽകുന്നതെന്ന് ഗ്രിഗോറിയോസ് തിരുമേനി ഊന്നിപ്പറ യുന്നു.

# 43

# മാർപാപ്പായും ഓർത്തഡോക്സ് സഭകളുടെ ആശങ്കകളും

റോമൻ കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷനായ ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ രണ്ട് ദിവസത്തെ (1999 നവംബർ 6 മുതൽ 8 വരെ) ഭാരതസന്ദർശനം സംബന്ധിച്ച് അനുകൂലവും പ്രതികൂലവുമായ അഭിപ്രായങ്ങൾ ഇപ്പോഴും നിലനിൽക്കുന്നു. ഈ സന്ദർഭം ജോൺ പോൾ മാർപാപ്പായെ സംബന്ധിച്ച് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പല സന്ദർഭങ്ങളിലായി ചെയ്ത പരാമർശനങ്ങളും വിലയിരുത്തലുകളും ചേർത്ത് ചിന്തിക്കുന്നത് ഉചിതമായിരിക്കും. ഇവിടെ വ്യക്തിപരമായ പരാമർശനമോ വിമർശനമോ അല്ല ഉന്നംവയ്ക്കുന്നത്. പിന്നെയോ, രണ്ടാം വത്തിക്കാൻ സുന്നഹദോസ് (1962-1965) തുടങ്ങിവച്ച ധീരമായ സമീപനം തുടർന്നുകൊണ്ടുപോകുന്നതിലും പരിപോഷിപ്പിക്കുന്നതിലും ജോൺ പോൾ രണ്ടാമൻ മാർപാപ്പാ എത്രകണ്ട് വിജയിച്ചു എന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്താനുള്ള പരിശ്രമമാണ്. ഒറ്റ വാക്യത്തിൽ ഉത്തരം പറയുന്നപക്ഷം മുൻപറഞ്ഞ കാര്യത്തിൽ ജോൺ പോൾ മാർപാപ്പായ്ക്ക് അധികമൊന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല എന്നായിരുന്നു ഗ്രിഗോറിയോസ് തിരുമേനിയുടെ വിലയിരുത്തൽ. ഇതിന് ഉപോദ്ബലകമായി രണ്ട് തലങ്ങളിൽ ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ സമീപനം അവലോകനം ചെയ്യുന്നതിന് ശ്രമിച്ചു നോക്കാം.

ഒന്ന്, പൗരസ്ത്യസഭകളോടുള്ള സമീപനം. രണ്ടാം വത്തിക്കാൻ സുന്നഹദോസിനു മുമ്പുവരെ പൗരസ്ത്യ സഭകളെ കൂടുതൽ കൂടുതൽ പാശ്ചാത്യവൽക്കരിക്കുക എന്ന സമീപനമാണ് റോമൻ കത്തോലിക്കാസഭ അടിസ്ഥാനപരമായി സ്വീകരിച്ചിരുന്നത്. പൗരസ്ത്യസഭകളെ റീത്തുകളായി അംഗീകരിച്ച് തനതായ ആരാധനാ സംവിധാനങ്ങൾ നിലനിർത്തുന്നതിന് അനുവദിച്ചിരുന്നു എങ്കിലും മറ്റു പല മേഖലകളിലും പാശ്ചാത്യ ക്രിസ്തീയ സമ്പ്രദായങ്ങളോട് പൊരുത്തപ്പെട്ടു പോകുവാനുള്ള സമ്മർദ്ദം പ്രസ്തുത റീത്തുകളുടെ മേൽ എപ്പോഴും ഉണ്ടായിക്കൊണ്ടിരുന്നു. ഈ സമീപനത്തിൽ കാതലായ ഒരു പരിവർത്തനം രണ്ടാം വത്തിക്കാൻ സുന്നഹദോസിനു ശേഷം അനുക്രമമായി ഉണ്ടായി വരുന്നുണ്ട്.

എന്നാൽ കത്തോലിക്കാസഭയുടെ മേൽക്കോയ്മയിൽപെടാതെ നില്ക്കുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭകളോടുള്ള സമീപനത്തിൽ

റോമൻ കത്തോലിക്കാസഭ വിശാലമായ ഒരു കാഴ്ചപ്പാട് സ്വീകരിക്കു ന്നുണ്ടോ? ഇതിന് സമ്മിശ്രമായ ഒരുത്തരം നൽകാനേ നിർവ്വാഹമുള്ളു. ഒരു വശത്ത് പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ആരാധനാ വൈശിഷ്ട്യവും വിശ്വാസ നൈർമ്മല്യവും റോമൻ കത്തോലിക്കാ സഭ ആദരവോടെ കാണുന്നു. പടിഞ്ഞാറൻ നാടുകളിൽ ഉള്ള റോമൻ കത്തോ ലിക്കാ പണ്ഡിതന്മാർ ഇത് തുറന്നു സമ്മതിക്കുന്നതിന് മടിക്കുന്നില്ല. എന്നാൽ അതേസമയം റോമൻ കത്തോലിക്കാസഭയുടെ ഔദ്യോഗിക തലങ്ങളിൽ ഇപ്പോഴും പൗരസ്ത്യ ഓർത്തഡോക്സ് സഭകളെ മാർപാപ്പാ യുടെ മേൽക്കോയ്മയ്ക്ക് കീഴിൽ കൊണ്ടുവരുന്നതിനുള്ള ആഗ്രഹം അത്ര പരസ്യമായല്ലെങ്കിലും രഹസ്യമായി സൂക്ഷിക്കുന്നു എന്നതാണ് സത്യം. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ഇപ്പറഞ്ഞ സമീപനം നില നിർത്തുന്ന ആളാണെന്ന് ഗ്രിഗോറിയോസ് തിരുമേനി പല സന്ദർഭങ്ങ ളിലും ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

1986 ഫെബ്രുവരി 8-ന് മാർപാപ്പാ മലങ്കര ഓർത്തഡോക്സ് സഭ സന്ദർശിച്ചു. മാർപാപ്പായും മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായും കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ച് കൂടിക്കാഴ്ച നടത്തി. മാർ പാപ്പായെ സ്വാഗതം ചെയ്തുകൊണ്ട് ചെയ്ത പ്രസംഗത്തിൽ 'പ്രലോ ഭനം മൂലമുള്ള സഭാ പരിവർത്തനം അവസാനിപ്പിക്കുന്നതിന്' മാർപാപ്പാ വേണ്ടത് ചെയ്യുമെന്ന് പ്രത്യാശ പ്രകടിപ്പിക്കുകയുണ്ടായി. എന്നാൽ ഇതു പറയുമ്പോൾ തന്നെ ജോൺ പോൾ മാർപാപ്പായിൽ നിന്നും ഫലപ്രദ മായ നടപടികൾ ഉണ്ടാകുമെന്ന് ഗ്രിഗോറിയോസ് തിരുമേനി പ്രതീക്ഷി ച്ചിരുന്നില്ല. മാർപാപ്പായുടെ മറുപടി പ്രസംഗത്തിൽ വ്യക്തമായ ഒരു നിർദ്ദേശവും ഉണ്ടായുമില്ല. മാർപാപ്പായും ബാവാ തിരുമേനിയും കൂടി ക്കാഴ്ച നടന്നുകഴിഞ്ഞ് പിരിയുമ്പോൾ മാർപാപ്പാ ബാവാ തിരുമേനി യോട് ഇങ്ങനെ പറഞ്ഞു: "ഞാൻ റോമിലെ പാപ്പാ, അവിടുന്ന് കോട്ട യത്തെ പാപ്പാ." ഈ പ്രസ്താവന വളരെ ആശങ്കയോടെയാണ് ഗ്രിഗോ റിയോസ് തിരുമേനി കണക്കിലെടുത്തത്. 1986 ഏപ്രിൽ മാസത്തിൽ പ്രസി ദ്ധീകരിച്ച 'പുരോഹിതൻ' മാസികയിൽ അദ്ദേഹം ഇങ്ങനെ എഴുതി: "അതിന്റെ (മാർപാപ്പായുടെ മുൻപറഞ്ഞ പ്രസ്താവനയുടെ) പിറകിൽ കിടക്കുന്നത് റോമ്മാപാപ്പായുടെ പരമാധികാരം സമ്മതിച്ചുകൊടുക്കാമെ ങ്കിൽ നമ്മുടെ കാതോലിക്കായുടെ പാത്രിയർക്കാ സ്ഥാനം അംഗീകരി ക്കാമെന്നോ മറ്റോ ആയിരിക്കണം. കാരണം അങ്ങനെയൊരു വിചിത്രമായ നിർദ്ദേശം ഇവിടെയുള്ള ചില കത്തോലിക്കാ മെത്രാന്മാർ നമ്മുടെ ബാവാ യുടെ മുമ്പിൽ കുറെ ആഴ്ചകൾക്ക് മുമ്പ് സമർപ്പിച്ചു എന്നുള്ളത് പര മാർത്ഥമാണ്. വത്തിക്കാനിൽ നിന്നുള്ള നീക്കമായിരുന്നു ഇതെന്നും പാപ്പാ ഇവിടെയുള്ളപ്പോൾ പുനരൈക്യം സാധിക്കാമെന്നുമൊക്കെ ആയി

രുന്നിരിക്കണം ചിലരുടെ മോഹമെന്നും അറിവുള്ളവർ പറയുന്നു.” ഗ്രിഗോറിയോസ് തിരുമേനി ഇങ്ങനെ തുറന്നു പറഞ്ഞതും എഴുതിയതും ഓർത്തഡോക്സ് സഭയിൽ തന്നെയുള്ള ചിലർ, വിമർശിച്ചത് ഓർക്കുന്നു. കിഴക്കൻ യൂറോപ്പിലുള്ള ചില ഓർത്തഡോക്സ് സഭകളോടുള്ള സമീപനത്തിലും ഇത്തരം പ്രവണതകൾ കണ്ടിട്ടുണ്ട്. അവയെ റോമൻ സഭയുടെ മേൽക്കോയ്മയ്ക്ക് കീഴിൽ കൊണ്ടുവരണമെന്ന ഉദ്ദേശ്യത്തിൽ മാർപാപ്പായുടെ സമ്മതത്തോടെ ചില നീക്കങ്ങൾ നടന്നതായി ഗ്രിഗോറിയോസ് തിരുമേനി തന്നെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. മറ്റൊരുവിധത്തിൽ പറഞ്ഞാൽ പൗരസ്ത്യ ഓർത്തഡോക്സ് സഭകളോട് ഋജുവും മാന്യവുമായ ഒരു ബന്ധം വളർത്തിയെടുക്കുന്നതിനല്ല ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ശ്രമിച്ചിരുന്നത് എന്ന് കാണാൻ കഴിയും. ഭാരത സന്ദർശനം കഴിഞ്ഞ് ജോർജ്ജിയായിലേക്കാണ് മാർപാപ്പാ പോയത്. ജോർജ്ജിയായിൽ ബഹുഭൂരിപക്ഷം ആളുകളും ഓർത്തഡോക്സ് സഭാംഗങ്ങളാണ്. ജോർജ്ജിയൻ ഓർത്തഡോക്സ് സഭകളുടെ തലവൻ ഇലിയാ രണ്ടാമൻ പാത്രിയർക്കീസ് മാർപാപ്പായെ സ്വീകരിക്കുന്നതിൽ ആദ്യം വിമുഖത കാണിച്ചിരുന്നു. പിന്നീട് മാർപാപ്പായെ സ്വീകരിക്കുന്നതിന് ഒരുമ്പെട്ടുവെങ്കിലും മാർപ്പാപ്പാ അനുഷ്ഠിക്കുന്ന ദിവ്യബലിയിൽ ഓർത്തഡോക്സ് സഭാംഗങ്ങൾ സംബന്ധിക്കരുതെന്ന് പാത്രിയർക്കീസ് ഓർത്തഡോക്സ് സഭാംഗങ്ങളെ വിലക്കുകയുണ്ടായി. ഇതിനു പിമ്പിലുള്ള കാരണം, ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ ഉദ്ദേശ്യശുദ്ധി സംശയാസ്പദമായി കാണുന്നതുകൊണ്ടാണ്.

രണ്ട്, പൗരസ്ത്യ മതങ്ങളോടും സംസ്ക്കാരങ്ങളോടുമുള്ള സമീപനം. പൗരസ്ത്യ മതങ്ങളെ സംബന്ധിച്ചും സംസ്ക്കാരങ്ങളെ സംബന്ധിച്ചും ജോൺ പോൾ രണ്ടാമൻ മാർപാപ്പായ്ക്ക് വേണ്ടത്ര അറിവുണ്ടെന്ന് തോന്നുന്നില്ല. ഇക്കാരണത്താൽ പ്രസ്തുത മത സംസ്ക്കാരങ്ങളോട് വിശാലമായ ഒരു സമീപനം സ്വീകരിക്കുവാൻ അദ്ദേഹത്തിന് കഴിയുന്നില്ല എന്ന് പറയേണ്ടിയിരിക്കുന്നു. 1979-ൽ ഗ്രിഗോറിയോസ് തിരുമേനി മാർപാപ്പായുമായി നടത്തിയ ഒരു കൂടിക്കാഴ്ച അനുസ്മരിക്കുന്നു. പ്രസ്തുത സന്ദർഭത്തിൽ ഗ്രിഗോറിയോസ് തിരുമേനി മാർപാപ്പായോട് ഉന്നയിച്ച ഒരു ചോദ്യവും അതിന് മാർപാപ്പാ നൽകിയ ഉത്തരവും ശ്രദ്ധ അർഹിക്കുന്നു. കഴിഞ്ഞ ഏതാണ്ട് 500 വർഷമായി പാശ്ചാത്യസഭകൾ സുവിശേഷപ്രവർത്തനം നടത്തുന്നുണ്ട്. എന്നാൽ ലോകത്തിലെ പ്രധാന മതങ്ങളൊന്നും തകർന്നു പോയിട്ടില്ല. ഇതെന്തുകൊണ്ട്? ഈ ചോദ്യത്തിന് മാർപാപ്പാ നൽകിയ ഉത്തരം; ക്രിസ്തീയ വേദശാസ്ത്രത്തിലെ ആശയങ്ങൾ വളരെ ഗഹനമാണെന്നും അത് ഏഷ്യാക്കാർക്കും മറ്റുമൊന്നും മനസ്സിലാവുകയില്ല എന്നുമായിരുന്നു. ഇത് ഏഷ്യാക്കാരനായ ഗ്രിഗോറിയോസ് തിരുമേനിയെ വ്രണപ്പെടുത്തുന്നതായിരുന്നു. അദ്ദേഹം

അതിനോടു പൊട്ടിത്തെറിച്ച് പ്രതികരിക്കാതെ ശാന്തമായി മറ്റൊരു ചോദ്യം മാർപാപ്പായോടു ചോദിച്ചു: "അവിടുന്ന് ചൈനയിലെയോ ഇന്ത്യയിലെയോ ഫിലോസഫിയുടെ ഒരു പുസ്തകമെങ്കിലും വായിച്ചിട്ടുണ്ടോ?" "ഇല്ല" എന്നായിരുന്നു മറുപടി. ഗ്രിഗോറിയോസ് തിരുമേനി മാർപ്പാപ്പായോട് ഇങ്ങനെ തുടർന്നു പറഞ്ഞു: "പരിശുദ്ധ പിതാവേ, ചൈനീസ് ഫിലോസഫിയെക്കുറിച്ചും ഇന്ത്യൻ ഫിലോസഫിയെക്കുറിച്ചും വളരെ പരിമിതമായ അറിവിന്റെ പശ്ചാത്തലത്തിൽ പറയുകയാണ്, ഏഷ്യാക്കാർക്ക് യൂറോപ്യരേക്കാൾ നന്നായി ചിന്തിക്കുവാൻ കഴിയും. നിങ്ങളുടെ ചിന്തകന്മാർ ഉയർത്തിയിട്ടുള്ള ചോദ്യങ്ങളിൽ മിക്കതും അതിനൊരു ആയിരം വർഷമെങ്കിലും മുമ്പ് ഏഷ്യയിലെ ചിന്തകന്മാർ ചിന്തിച്ചിട്ടും എഴുതിയിട്ടുമുള്ളതാണ്." (ജോയ്സ് തോട്ടയ്ക്കാട്. *പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര*, സോഫിയാ ബുക്സ്, കോട്ടയം, 1997, പേജ് 394).

ഈ പശ്ചാത്തലത്തിൽ വേണം ന്യൂഡൽഹിയിൽ വച്ച് മാർപാപ്പാ ചെയ്ത "ഏഷ്യയിലെ സഭ" എന്ന പ്രബോധനത്തിലെ ചില പരാമർശനങ്ങൾ വിലയിരുത്തുവാൻ. "ഒന്നാം സഹസ്രാബ്ദത്തിൽ ക്രിസ്തീയ മതം സ്ഥാപിതമായി. രണ്ടാം സഹസ്രാബ്ദത്തിൽ അമേരിക്കൻ ഭുഖണ്ഡങ്ങളിലും ആഫ്രിക്കയിലും ക്രിസ്തീയമതം വേരുറപ്പിച്ചു. മൂന്നാം സഹസ്രാബ്ദത്തിൽ വിശാലവും സുപ്രധാനവുമായ ഈ ഭൂഖണ്ഡത്തിൽ വിശ്വാസത്തിന്റെ ഒരു വലിയ കൊയ്ത്ത് ഉണ്ടാവണം" എന്ന് പ്രസ്തുത പ്രബോധനത്തിൽ പറയുന്നു.

സഭ എക്കാലവും സുവിശേഷവേല ചെയ്യുവാൻ ബാധ്യസ്ഥമാണ്. എന്നാൽ വളരെ സമ്പന്നവും ബഹുലവുമായ മതസംസ്ക്കാര പൈതൃകമുള്ള ഏഷ്യയിൽ പ്രത്യേകിച്ച് ഇന്ത്യയിൽ വച്ച് നൽകുന്ന പ്രബോധനത്തിൽ ഇത്തരമൊരു പ്രസ്താവന ഒഴിവാക്കുകയായിരുന്നു വേണ്ടിയിരുന്നത്. ഇവിടെ ഉചിതമായ ഒരു സമീപനം സ്വീകരിക്കണമെങ്കിൽ ഏഷ്യയിലെ മത സംസ്ക്കാരങ്ങളെ സംബന്ധിച്ച് ആവശ്യമായ ഒരറിവ് ആർജ്ജിച്ചെടുത്തെങ്കിൽ മാത്രമേ സാധ്യമാവുകയുള്ളു.

പൗരസ്ത്യ ഓർത്തഡോക്സ് സഭകളോടും പൗരസ്ത്യ മതസംസ്ക്കാരങ്ങളോടുമുള്ള സമീപനത്തിൽ ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ കാലത്ത് കാര്യമായ പുരോഗതി ഉണ്ടായിട്ടില്ല എന്നു വേണം ഇതിൽ നിന്ന് അനുമാനിക്കുവാൻ. ഈ ആശങ്ക പല സന്ദർഭങ്ങളിലും ഗ്രിഗോറിയോസ് തിരുമേനി പ്രകടിപ്പിച്ചിട്ടുണ്ട്. ഗ്രിഗോറിയോസ് തിരുമേനി നടത്തിയിട്ടുള്ള പഠനങ്ങൾക്കും വിലയിരുത്തലുകൾക്കും ഇന്നും പ്രസക്തി നഷ്ടപ്പെട്ടുപോയിട്ടില്ല എന്നതാണ് പരമാർത്ഥം. അദ്ദേഹം ഓർത്തഡോക്സ് സഭയ്ക്ക് നൽകിയിട്ടുള്ള ധിഷണാപരവും ആദ്ധ്യാത്മികവുമായ സംഭാവനകൾ തിരിച്ചറിഞ്ഞ് ഉൾക്കൊള്ളാൻ നമുക്ക് കഴിയേണ്ടിയിരിക്കുന്നു.

# 44

# സൃഷ്ടിയുടെ സ്വാതന്ത്ര്യം

**മ**നുഷ്യൻ സ്വതന്ത്രനാണ് എന്ന ആശയം എല്ലാവർക്കും സ്വീകാര്യ മാണ്. എന്നാൽ മനുഷ്യേതര സൃഷ്ടിക്കും സ്വാതന്ത്ര്യമുണ്ട് എന്നു പറ യുമ്പോൾ പലരും അതിശയം കൂറിയെന്നു വരും. മൃഗങ്ങൾക്കും സസ്യ ങ്ങൾക്കും അജൈവമെന്ന് നാം കരുതുന്ന വസ്തുക്കൾക്കും സ്വാതന്ത്ര്യ മുണ്ടെന്ന് ഗ്രിഗോറിയോസ് തിരുമേനി വാദിക്കുന്നു. ഉണ്മ എവിടെയുണ്ടോ അവിടെ ജീവനുണ്ട്. ജീവനുള്ളതെല്ലാം സ്വതന്ത്രമാണ്. സ്വാതന്ത്ര്യ മുണ്ടെങ്കിൽ ആളത്വവും (വ്യക്തിത്വവും Personality) ഉണ്ടെന്ന് പറയേ ണ്ടിവരുന്നു. യഥാർത്ഥത്തിൽ ആളത്വം ഉള്ളവയ്ക്കാണ് സ്വാതന്ത്ര്യവും ഉള്ളത്. സ്വാതന്ത്ര്യവും ആളത്വവും ഉള്ളവയ്ക്ക് ഗ്രാഹ്യശക്തി (Under-standing), ഇച്ഛാശക്തി (will), കർമ്മശേഷി (capacity to act) എന്നിവയു മുണ്ട്. സാധാരണയായി ഇവയെല്ലാം മനുഷ്യർക്കു മാത്രം ഉള്ളതായാണ് നാം സങ്കല്പിക്കുക. എന്നാൽ ഇവ പ്രപഞ്ചത്തിനു മുഴുവനും അവകാ ശപ്പെട്ടതാണ്, അനുപാതത്തിൽ വ്യത്യാസമുണ്ടെന്നു മാത്രം. മനുഷ്യ നിൽ ഇവയെല്ലാം വികസിത രൂപത്തിൽ കാണുന്നു. മൃഗങ്ങളിലും സസ്യ ങ്ങളിലും അജൈവ വസ്തുക്കളിലും പല അളവിലാണ് ഇവ കാണാൻ കഴിയുന്നത്.

മൃഗങ്ങൾക്ക് ഗ്രാഹ്യശക്തിയും ഇച്ഛാശക്തിയും കർമ്മശേഷിയും ഉണ്ടെന്ന് മനസ്സിലാക്കാവുന്നതേയുള്ളു. ഉദാഹരണമായി മനുഷ്യർക്ക് ഗ്രഹിക്കാൻ കഴിയാത്ത ചില കാര്യങ്ങൾ നായ് ഗ്രഹിക്കുന്നുണ്ടല്ലോ. എന്നാൽ മനുഷ്യന്റെ ഗ്രാഹ്യശക്തിക്കും മൃഗത്തിന്റെ ഗ്രാഹ്യശക്തിക്കും തമ്മിൽ വ്യത്യാസമുണ്ട്. മനനപ്രക്രിയയിലാണ് ഈ വ്യത്യാസം കാണാൻ കഴിയുക. മനുഷ്യനിൽ യുക്തിവിചാരം (reasoning) ഏറിയതോതിലുണ്ട്. എന്നാൽ മൃഗങ്ങളിലാവട്ടെ സഹജാവബോധത്തി നാണ് (intuition) മുൻതൂക്കം. മൃഗങ്ങൾക്ക് ഇച്ഛാശക്തി നന്നായുണ്ട്. മൃഗ ങ്ങൾ തമ്മിൽ പോരടിക്കുമ്പോൾ ഇത് നാം വ്യക്തമായി കാണുന്നു ണ്ടല്ലോ.

സസ്യജാലങ്ങൾക്ക് ഗ്രാഹ്യശക്തിയും ഇച്ഛാശക്തിയും കർമ്മ ശേഷിയും ഉണ്ടോ? ഈ ചോദ്യത്തിന് തീർത്തും ഒരു ഉത്തരം ഇതുവരെ കണ്ടെത്താനായിട്ടില്ല. ഇന്നും ഇത് ഏറെ ചർച്ചയ്ക്ക് വിധേയമായിക്കൊ ണ്ടിരിക്കുന്നു. സസ്യജാലങ്ങൾക്ക് ഗ്രാഹ്യശക്തിയും ഇച്ഛാശക്തിയും കർമ്മശേഷിയും ഇല്ലെന്ന് പറയാനാവില്ലെന്ന് ഗ്രിഗോറിയോസ് തിരുമേനി

അഭിപ്രായപ്പെടുന്നു. സസ്യങ്ങൾക്ക് സംഗീതത്തോടും സ്നേഹപരിചരണങ്ങളോടും പ്രതികരിക്കുവാൻ കഴിയുമെന്നത് ഇന്ന് പൊതുവെ അംഗീകരിക്കപ്പെട്ടിരിക്കുന്ന കാര്യമാണ്. മനുഷ്യരുടേതുമായി താരതമ്യപ്പെടുത്തുമ്പോൾ സസ്യങ്ങൾക്ക് ഇതിനുള്ള കഴിവ് ഒരുപക്ഷേ വളരെ കുറവായിരിക്കാം. എന്നാൽ സസ്യജാലങ്ങളിൽ അവ പ്രാരംഭ പടിയിലെങ്കിലും ഉണ്ടെന്ന് സമ്മതിക്കേണ്ടിയിരിക്കുന്നു.

മൃഗങ്ങളും സസ്യങ്ങളും ജൈവദ്രവ്യങ്ങളാണെന്നും (organic matter) ധാതവങ്ങൾ (minerals), ജലം എന്നിവ അജൈവ ദ്രവ്യങ്ങളാണെന്നും (inorganic matter) പൊതുവെ തരംതിരിച്ച് പറയുന്നുണ്ട്. അജൈവ ദ്രവ്യങ്ങൾക്ക് സ്വാതന്ത്ര്യമുണ്ടെന്ന് എങ്ങനെ പറയാൻ കഴിയും? ഗ്രാഹ്യശക്തിയും ഇച്ഛാശക്തിയും കർമ്മശേഷിയും അവയ്ക്കില്ലെന്നാണ് പൊതുവെയുള്ള ധാരണ. ഇതും ഇന്ന് ചർച്ച ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന വിഷയമാണ്. നമ്മുടെ സാമാന്യബോധതലത്തിൽ അനുഭവവേദ്യമാകുന്ന വസ്തുപ്രപഞ്ചം, സുനിശ്ചിതവും നിയമവിധേയവുമായ വഴിയിലാണ് നിലനിൽക്കുന്നതെന്നും നീങ്ങുന്നതെന്നും പറയാം. എന്നാൽ ദ്രവ്യത്തിന്റെ പരമാണു തലത്തിലും (micro level) ബൃഹത്തലത്തിലും (macro level) ഈ നിയമവും നിശ്ചിതത്വവും പാലിക്കപ്പെടുന്നില്ല. നഗ്നനേത്രങ്ങൾകൊണ്ട് നിരീക്ഷിക്കുവാൻ കഴിയുന്നതല്ല പരമാണുതലം. സൂക്ഷ്മദർശിനിയിലൂടെ മാത്രമേ അവ കാണുവാൻ കഴിയുന്നുള്ളു. ബൃഹത്തലം എന്ന പദം കൊണ്ട് ഉദ്ദേശിക്കുന്നത് നഗ്നനേത്രങ്ങൾ കൊണ്ട് കാണാൻ കഴിയുന്ന ദ്രവ്യരൂപങ്ങളെപ്പറ്റിയാണ്. പരമാണുതലത്തിൽ വസ്തുക്കളുടെ പെരുമാറ്റങ്ങൾ കാലദേശ നിയമങ്ങൾക്ക് വഴങ്ങുന്നില്ലെന്ന് കാണാം. മുൻകൂട്ടി പ്രവചിക്കാനാവാത്തവിധം അവ പെട്ടെന്ന് എന്തോ ഉൾപ്രേരണയാലെന്നവിധം പെരുമാറുകയും വ്യതിചലിക്കുകയും ചെയ്യുന്നു. പരമാണുതലത്തിൽ വസ്തുവിന് ഉണ്മയും ജീവനും സ്വാതന്ത്ര്യവുമുണ്ടെന്നാണ് ഇത് സൂചിപ്പിക്കുന്നതെന്ന് ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നു. അണുവിനെ (Atom) സംബന്ധിച്ചും അണുവിന്റെ ഘടകങ്ങളായ കണികകളെ (particles) സംബന്ധിച്ചുമുള്ള പഠനങ്ങൾ ഈ വാദം ശരിവയ്ക്കുന്നുണ്ട്. പരമാണുവിന്റെ കാര്യം തന്നെ എടുക്കാം. ധനവൈദ്യുത (Positive) ചാർജുള്ള പ്രോട്ടോണുകളും വൈദ്യുതിചാർജില്ലാത്ത ന്യൂട്രോണുകളും ചേർന്നുണ്ടാവുന്ന അണുകേന്ദ്രത്തിന് (ന്യൂക്ലിയസ്) ചുറ്റും ഋണവൈദ്യുത (negative) ചാർജുള്ള ഇലക്ട്രോൺ കണികകൾ വലംവച്ചുകൊണ്ടിരിക്കുന്നു. ഇതാണ് പരമാണു (Atom). പുറമേ അജൈവമെന്നു തോന്നുന്നതെങ്കിലും ജീവന്റെ തുടിപ്പ് പരമാണുവിലും കാണാൻ കഴിയുന്നുവെന്നത് ഒരു ശാസ്ത്രസത്യമാണ്. ഇത് കുറെക്കൂടി പ്രസ്പഷ്ടമാക്കുന്നതാണ് ഇന്ന് വളരെ പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ള

കണിക ഭൗതികശാസ്ത്രം (particle physics.). ഒരു മൂലകത്തിന്റെ ഏറ്റം ചെറിയ ഭാഗമാണ് അണു അല്ലെങ്കിൽ പരമാണു. പരമാണു വിഭജിക്കപ്പെടാൻ കഴിയില്ലെന്നാണ് വിശ്വസിച്ചുവന്നത്. എന്നാലിന്ന് അത് തിരുത്തപ്പെട്ടിരിക്കുന്നു. ഇത് കണിക ഭൗതികശാസ്ത്രത്തിന്റെ നേട്ടമാണ്. ഒരു വസ്തു (ദ്രവ്യം) നിയതമായ ഘടകങ്ങളുടെ സംഘാതമാണെന്നാണല്ലോ നമ്മുടെ പൊതുവായ ധാരണ. ഈ ധാരണ കണികകളെ സംബന്ധിച്ച ഭൗതികശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ ഇന്ന് അപ്രസക്തമായിത്തീർന്നിട്ടുണ്ട്. ഉദാഹരണമായി ഒരു കണികയെ സ്ഫോടനത്തിലൂടെ ശകലങ്ങളായി (fragments) വിഭജിക്കുവാൻ കഴിയും. എന്നാൽ പ്രസ്തുത വിഭജന പ്രക്രിയയിലൂടെ അവ ശകലങ്ങളായി തീരുകയല്ല. അതേ വർഗ്ഗത്തിലുള്ള കണികകളായിത്തന്നെ ആവിർഭവിക്കുകയാണ്. രണ്ട് പ്രോട്ടോണുകളുള്ള ഒരു കണികയെ ശകലങ്ങളായി വിഭജിക്കുവാൻ കഴിയും. ഉയർന്ന പ്രവേഗങ്ങളിൽ (velocities) സ്ഫോടനത്തിനു വിധേയമാക്കുമ്പോൾ അവ പ്രോട്ടോണുകളുടെ ശകലങ്ങളായല്ല പ്രോട്ടോണുകൾ ചേരുന്ന മുഴു ഹേഡ്രോണു (Hadrons) കളായി രൂപപ്പെട്ടുവരുന്നു. ചുരുക്കത്തിൽ പരമാണുതലത്തിൽ വസ്തുക്കൾ നിയതമായ ചട്ടക്കൂടുകൾ പൊട്ടിച്ച് സ്വതന്ത്രമായി പെരുമാറുന്നു എന്ന് സാരം. ഈ ശാസ്ത്രസത്യം പ്രചരിപ്പിക്കുന്നതിൽ നിർണ്ണായകമായ പങ്ക് വഹിച്ചിട്ടുള്ള ഒരു ശാസ്ത്രജ്ഞനാണ് ഫ്രിത്ജോഫ് കാപ്ര. അദ്ദേഹത്തിന്റെ പ്രസിദ്ധമായ ഗ്രന്ഥമാണ് *The Tao of Physics*. 1976-ൽ ഇതിന്റെ ആദ്യപതിപ്പ് പ്രസിദ്ധീകൃതമായി. ഏതാണ്ട് ഇതേ സമയത്തു തന്നെ ഈ പുസ്തകം നൽകുന്ന ഉൾക്കാഴ്ചയെ ആസ്പദമാക്കി സെമിനാരി വിദ്യാർത്ഥികളോട് ഗ്രിഗോറിയോസ് തിരുമേനി സംസാരിച്ചത് ഇപ്പോഴും ഓർക്കുന്നു. എന്നാൽ അതിനു വളരെ മുമ്പുതന്നെ (1972) അദ്ദേഹത്തിന്റെ '*ഫ്രീഡം ആൻഡ് അതോറിറ്റി*' എന്ന ഗ്രന്ഥത്തിൽ (പേജ് 89) കണിക ഭൗതികശാസ്ത്രത്തിന്റെ ഉൾക്കാഴ്ച സ്വീകരിച്ചുകൊണ്ട് അജൈവ വസ്തുവിനും തനതായ സ്വാതന്ത്ര്യമുണ്ടെന്ന് മാർ ഗ്രിഗോറിയോസ് സ്ഥാപിക്കാൻ ശ്രമിച്ചിരിക്കുന്നു.

പരമാണുതലത്തിൽ അജൈവ വസ്തുവിന്റെ സ്വാതന്ത്ര്യത്തെക്കുറിച്ചാണ് മുകളിൽ വിവരിച്ചത്. ബൃഹത് തലത്തിലും അജൈവ വസ്തുവിന് സ്വാതന്ത്ര്യമുണ്ടെന്ന് മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാണിക്കുന്നു. ഇതിനുദാഹരണമായി പ്രപഞ്ചത്തിന്റെ പരിണാമഗതിയിൽ ഉണ്ടായിട്ടുള്ള കുതിപ്പുകളും (leaps or jumps) വ്യതിയാനങ്ങളും (mutations) എടുത്തു കാണിക്കുവാൻ കഴിയും. കുരങ്ങിനും മനുഷ്യനും തമ്മിൽ വളരെ സാധർമ്മ്യങ്ങളുണ്ട്. കുരങ്ങുകളിൽ നിന്ന് മനുഷ്യൻ പരിണമിച്ചുണ്ടായി എന്ന് പരിണാമസിദ്ധാന്തം വച്ച് പൊതുവെ പറഞ്ഞുവരുന്നുണ്ടല്ലോ. എന്നാൽ

അങ്ങനെയങ്ങ് ലളിതമായി പറയാൻ കഴിയുന്നതല്ല മനുഷ്യസൃഷ്ടി എന്ന് ശാസ്ത്രജ്ഞർ തന്നെ ഇന്ന് സമ്മതിക്കുന്നു. കുരങ്ങുകളെയും മനുഷ്യ നെയും ബന്ധിപ്പിക്കുന്ന പൊതു ഘടകങ്ങൾ വളരെയുണ്ട്. എന്നാൽ അവയെ തമ്മിൽ വേർതിരിക്കുന്ന മറ്റ് അനവധി ഘടകങ്ങളുമുണ്ട്. ലഭ്യ മായ തെളിവുകളുടെ അടിസ്ഥാനത്തിൽ കുരങ്ങിനെയും മനുഷ്യനെയും തമ്മിൽ കൂട്ടിയിണക്കുന്ന നിർണായകമായ കണ്ണികൾ ഇന്നുവരെ കണ്ടെ ത്തുവാൻ കഴിഞ്ഞിട്ടില്ല. അവ കണ്ടെത്താൻ കഴിയുകയില്ലെന്നും പരി ണാമഗതിയിൽ ഒരു വർഗ്ഗത്തിൽ നിന്ന് മറ്റൊരു വർഗ്ഗത്തിലേക്ക് നിലവി ലുള്ള ചട്ടങ്ങളെ പൊട്ടിച്ചുകൊണ്ടുള്ള കുതിച്ചുചാട്ടങ്ങൾ ഉണ്ടായിട്ടു ണ്ടെന്നും ഇപ്പോൾ ശാസ്ത്രജ്ഞർ അഭിപ്രായപ്പെടുന്നു. ഇവിടെയാണ് ദൈവത്തിന്റെ സൃഷ്ടിവൈഭവം വെളിവായി വരുന്നത്. മാത്രമല്ല പരിണാമ ശാസ്ത്രത്തിന്റെ കൺകോണിലൂടെ നോക്കിയാലും നിയമങ്ങളെ ഉല്ലം ഘിക്കുന്ന സ്വതന്ത്രമായ പെരുമാറ്റങ്ങൾ സൃഷ്ടിയിൽ തന്നെ കാണാൻ കഴിയും. ഇവയെല്ലാം തന്നെ സൃഷ്ടിയുടെ സ്വാതന്ത്ര്യത്തെ ഉപോദ്ബ ലകമാക്കുന്ന സംഗതികളാണ്.

ഈ വിഷയത്തിൽ ഫ്രഞ്ചുകാരനായ പിയർ തെയ്യാർദ് ദ് ഷാർദാന്റെ ഉൾക്കാഴ്ചകൾ ഗ്രിഗോറിയോസ് തിരുമേനി വളരെ വിലമതിക്കുന്നു. കത്തോലിക്കാ സഭയിലെ ഈശോ സമൂഹാംഗമായ ഒരു പുരോഹിത നായിരുന്നു തെയ്യാർദ് ദ് ഷാർദാൻ (1881–1955). ദാർശനികനും വേദപണ്ഡി തനും ശാസ്ത്രജ്ഞനും പുരാവസ്തു ഗവേഷകനുമായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ The Phenomenon of Man (മനുഷ്യനെന്ന പ്രതിഭാസം), The Hymn of the Universe (പ്രപഞ്ചത്തിന്റെ സംഗീതം) എന്നീ ഗ്രന്ഥ ങ്ങൾ പ്രസിദ്ധങ്ങളാണ്. ശാസ്ത്രത്തെയും മതത്തെയും കൂട്ടിയിണക്കു ന്നതാണ് അദ്ദേഹത്തിന്റെ പഠനങ്ങൾ. പ്രപഞ്ചം നിരന്തരം പരിണമിച്ച് വികസിച്ചുകൊണ്ടിരിക്കുന്നു. ഒരു വശത്ത് വളരെ ലളിതമായ അവസ്ഥ യിൽ നിന്ന് ഏറെ സങ്കീർണതയിലേക്കാണ് ഈ വികാസം സംഭവിക്കു ന്നത്. എന്നാൽ മറുവശത്ത് ഈ പരിണിതി ബോധനീയതയുടെ (consciousness) ഉയർന്ന തലങ്ങളിലേക്കാണ് നീങ്ങുന്നതും. ശിലാതലത്തിൽ (lithosphere) നിന്ന് ജൈവതലത്തിലേക്കും (biosphere) അവിടെ നിന്നും ആത്മതലത്തിലേക്കും (മനോതലത്തിലേക്കും - noosphere) മുള്ള വളർച്ച യാണ് പ്രപഞ്ചപരിണാമത്തിൽ കാണാൻ കഴിയുക. ഈ വളർച്ചയുടെ ഒരു ഘട്ടത്തിലാണ് മനുഷ്യന്റെ ഉത്ഭവം. യുക്തിവിചാരവും (reasoning) സ്വബോധവും (self-consciousness) ഉയർന്നു നിൽക്കുന്ന പരിണാമ ത്തിന്റെ ഒരു പടിയിലാണ് മനുഷ്യന്റെ പിറവി. ഒരു വശത്ത് പ്രപഞ്ച പ രിണാമത്തിന്റെ ഒരു പടിയായി മനുഷ്യസൃഷ്ടിയെ കാണാൻ കഴിയും. മറുവശത്ത് ദൈവത്തിന്റെ പ്രത്യേകമായ കരസ്പർശവും മനുഷ്യസൃഷ്ടി യിലുണ്ടെന്ന് ചേർത്തിണക്കി ചിന്തിക്കാനും കഴിയും.

ദൈവം മനുഷ്യന് നൽകിയിരിക്കുന്ന ഉണ്മയും ജീവനും ആളത്വവും സ്വാതന്ത്ര്യവും സർവസൃഷ്ടിയിലും കാണാൻ കഴിയുമെന്ന ഉൾക്കാഴ്ച വേദാധിഷ്ഠിതമാണെന്ന് ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നു. ഇതിന് അദ്ദേഹം ആധാരമാക്കുന്ന വേദഭാഗം റോമർ 8:19–23 ആണ്. കർത്താവിന്റെ രണ്ടാമത്തെ വരവിൽ സംഭവിക്കുന്ന രക്ഷാപരിപൂർത്തിയ്ക്കായി ദൈവമക്കൾ കാത്തിരിക്കുന്നു. ദൈവമക്കളോടൊപ്പം തേജസ്സിൽ പങ്കാളികളാവാൻ സൃഷ്ടിയും ആകാംക്ഷയോടെ കാത്തിരിക്കുന്നു. ഇന്ന് സൃഷ്ടി ദാസ്യത്തിലാണ്. ദൈവമക്കൾ സ്വതന്ത്രമാവുന്നതോടെ സൃഷ്ടിയും സ്വാതന്ത്ര്യം പ്രാപിക്കും എന്ന് പൗലോസ് അപ്പോസ്തോലൻ പഠിപ്പിക്കുന്നു. സർവ്വസൃഷ്ടിയും ഒരുപോലെ ഞരങ്ങി ഈറ്റുനോവോടെ ഈ അനർഘനിമിഷത്തിനായി കാത്തിരിക്കുന്നുവെന്ന് അപ്പോസ്തോലൻ ഉദ്ബോധിപ്പിക്കുന്നു. സൃഷ്ടിയുടെ സ്വാതന്ത്ര്യത്തെ സംബന്ധിച്ചും ആളത്വത്തെ സംബന്ധിച്ചും ഈ വേദഭാഗം നൽകുന്ന ഉൾക്കാഴ്ച വേദപണ്ഡിതർ ഗൗരവമായി പരിഗണിച്ചിട്ടില്ല എന്നതാണ് സത്യം.

സൃഷ്ടിയുടെ സ്വാതന്ത്ര്യത്തെ സംബന്ധിച്ചും ആളത്വത്തെ സംബന്ധിച്ചും ഗ്രിഗോറിയോസ് തിരുമേനി നടത്തുന്ന പഠനത്തിൽ നിന്ന് രണ്ടുമൂന്നു കാര്യങ്ങൾ ഉരുത്തിരിഞ്ഞു വരുന്നുണ്ട്. ഒന്ന്: മനുഷ്യനെപ്പോലെ തന്നെ മനുഷ്യേതര പ്രപഞ്ചത്തിനും ദൈവം സഹജമായി സ്വാതന്ത്ര്യവും ആളത്വവും നൽകിയിട്ടുണ്ട്. ഇത് സൃഷ്ടിയുടെ അന്തസും നിലയുമാണ് സൂചിപ്പിക്കുന്നത്. മനുഷ്യൻ ചൂഷണം ചെയ്യേണ്ട വസ്തുവല്ല ഈ പ്രപഞ്ചം. ആദരവോടെ മാത്രമേ പ്രപഞ്ചത്തെ സമീപിക്കാവൂ. രണ്ട്: മുൻപറഞ്ഞ സമീപനം ക്രിസ്തീയ മതത്തിന്റെ സുപ്രധാനമായ ഒരു അംശമാണ്. ഇത് പൗരസ്ത്യമതങ്ങൾ പ്രപഞ്ചത്തിനു കല്പിച്ചിരിക്കുന്ന അന്തസ്സിന് ചേർന്നുവരുന്ന സമീപനമാവുന്നു. മൂന്ന്: ദ്രവ്യവും (matter) ഊർജ്ജവും (energy - spirit) തമ്മിൽ ഉണ്ടെന്നു കരുതിയിരുന്ന ദ്വൈതം ആധുനിക ശാസ്ത്രത്തിലെന്നതുപോലെ മതത്തിലും അപ്രസക്തമായിത്തീർന്നിരിക്കുന്നു.

# 45

# അധികാരവും ധിക്കാരവും

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പ്രബോധനത്തിന്റെ ഒരു പ്രത്യേകത വാക്കുകളുടെ ശരിയായ അർത്ഥം കണ്ടെത്തി അവയ്ക്ക് പിമ്പിലുള്ള ആശയവും ആദർശവും അവതരിപ്പിക്കുന്നതിനുള്ള അസാമാന്യമായ കഴിവത്രേ. വ്യവഹാരഭാഷയിൽ വാക്കുകൾ മൂല്യം ചോർന്ന് ബലഹീനമായി പോകാറുണ്ട്. ഈ അർത്ഥവ്യതിയാനം ആശയങ്ങളെയും ആദർശങ്ങളെയും മാറ്റിമറിക്കുന്നതായും കാണാനാവും. വാക്കുകൾക്ക് ഉണ്ടാവുന്ന മൂല്യച്യുതി ലോകത്തിൽ ഇന്ന് സംഭവിച്ചുകൊണ്ടിരിക്കുന്ന മൂല്യച്യുതിയുടെ തന്നെ സൂചികയായി കാണേണ്ടതാണ്. ഇതിന് ഒരു നല്ല ഉദാഹരണമാണ് 'അധികാരം' എന്ന പദം.

അധികാരവും സ്വാതന്ത്ര്യവും തമ്മിലുള്ള ബന്ധം കണ്ടെത്തുന്നതിന് ഗ്രിഗോറിയോസ് തിരുമേനി ഒരു പ്രത്യേക പരിശ്രമം നടത്തുകയുണ്ടായി. ഇതിൽ സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള അന്വേഷണം അദ്ദേഹത്തിന് എന്നും പ്രിയങ്കരമായിരുന്നു. യഥാർത്ഥത്തിൽ മാർ ഗ്രിഗോറിയോസിന്റെ ചിന്തയുടെ അടിസ്ഥാനശില അദ്ദേഹത്തിന്റെ സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള സങ്കല്പമത്രെ. മാർ ഗ്രിഗോറിയോസിന്റെ കൃതികളിൽ ആദ്യത്തെ സുപ്രധാന ഗ്രന്ഥം 1967-ൽ പ്രസിദ്ധീകരിച്ച *സ്വാതന്ത്ര്യത്തിന്റെ ആഹ്ലാദം* (The Joy of Freedom) ആയിരുന്നു. 1972-ൽ *The Freedom of Man* എന്ന ശീർഷകത്തിൽ അമേരിക്കയിലും 1974-ൽ *Freedom and Authority* എന്ന ശീർഷകത്തിൽ ഇന്ത്യയിലും പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങളിലും മാർ ഗ്രിഗോറിയോസിന്റെ അന്വേഷണത്തിന്റെ ആധാരശില സ്വാതന്ത്ര്യം തന്നെയായിരുന്നു. 1978-ൽ പ്രസിദ്ധീകരിച്ച *The Human Presence* 1980-ൽ പുറത്തിറങ്ങിയ *Cosmic Man: The Divine Presence* എന്നീ ഗ്രന്ഥങ്ങളിലെയും അടിസ്ഥാന ചിന്ത സ്വാതന്ത്ര്യമത്രെ. മാർ ഗ്രിഗോറിയോസിന്റെ സ്വാതന്ത്ര്യ സങ്കല്പമാകട്ടെ നിസ്സായിലെ വി. ഗ്രിഗോറിയോസിൽ (A.D. 330 - 395) നിന്നും സ്വീകരിച്ചിട്ടുള്ളതാകുന്നു.

മാർ ഗ്രിഗോറിയോസിന്റെ എല്ലാ പ്രധാന ഗ്രന്ഥങ്ങളിലെയും മൗലികമായ ചിന്താധാര സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള സങ്കല്പമാണെന്ന് കാണാം. പൗരസ്ത്യ ക്രിസ്തീയ ചിന്തയെ പാശ്ചാത്യ ക്രിസ്തീയ ചിന്തയിൽ നിന്ന് വേറിട്ടു കാണാൻ സഹായിക്കുന്ന താക്കോൽ വാക്കാണ് മാർ ഗ്രിഗോറിയോസിന്റെ ചിന്തയിൽ സ്വാതന്ത്ര്യം. വി. അഗസ്തീനോസിൽ നിന്നാണ് പാശ്ചാത്യചിന്ത വളർന്നു വികസിച്ചതെന്നു മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. അഗസ്തീനോസിൽ നിന്നും വ്യതിരിക്തനായി പൗരസ്ത്യ ക്രിസ്തീയ

ചിന്തയെ പ്രതിനിധീകരിക്കുന്നത് നിസ്സായിലെ വി. ഗ്രിഗോറിയോസ് ആകുന്നു. നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ സ്വാതന്ത്ര്യസങ്കല്പത്തെ അടിസ്ഥാനപ്രമാണമായി സ്വീകരിച്ചുകൊണ്ട് പാശ്ചാത്യചിന്തയെ വിശകലനം ചെയ്ത് വിലയിരുത്തുന്നതിന് മാർ ഗ്രിഗോറിയോസ് പരിശ്രമിക്കുന്നു. പാശ്ചാത്യചിന്ത എന്ന പദം കൊണ്ട് ഇവിടെ വിവക്ഷിക്കുന്നത് വേദശാസ്ത്രം മാത്രമല്ല; തത്വശാസ്ത്രം ഉൾപ്പെടെ എല്ലാ ചിന്താധാരകളുമാകുന്നു. ഈ മുന്നറിവോടെ വേണം അധികാരത്തെ സംബന്ധിച്ച് മാർ ഗ്രിഗോറിയോസിന്റെ പ്രബോധനങ്ങൾ മനസ്സിലാക്കുവാൻ.

അധികാരം എന്ന വാക്കുകൊണ്ട് നാം സാധാരണ മനസ്സിലാക്കുന്നത് മേൽക്കോയ്മ ആണല്ലോ. സൈന്യത്തിലെ അധികാരശ്രേണി ഉദാഹരണമായി എടുക്കാം. പുതിയനിയമത്തിൽ തന്നെ ഇതിന് സൂചനകളുണ്ട്. ശതാധിപൻ കർത്താവിനോട് പറയുന്ന വാക്കുകൾ ശ്രദ്ധിക്കുക: "ഞാനും അധികാരത്തിൻകീഴിലുള്ള മനുഷ്യനാകുന്നു, എന്റെ കീഴിൽ പടയാളികളുണ്ട്" (മത്താ. 8:9). ശതാധിപൻ മേലാളരുടെ വരുതിക്കു കീഴിൽ പ്രവർത്തിക്കുന്നു. അയാളുടെ മേൽക്കോയ്മയിൽ പ്രവർത്തിക്കുന്ന കീഴാളരുമുണ്ട്. ഇത്തരം കീഴും മേലുമായി നിൽക്കുന്ന അധികാരഘടനയെ സംബന്ധിച്ച ചിന്തയാണ് സാധാരണയായി നമ്മുടെ അധികാര സങ്കല്പത്തിലുള്ളത്.

ഇതിൽ നിന്നും വ്യത്യസ്തമായ ഒരു സങ്കല്പം അധികാരത്തിനുണ്ട്. ഇത് സ്പഷ്ടമാക്കുന്നതിന് ഹൈയരാർക്കി (hierarchy) എന്ന പദം മാർ ഗ്രിഗോറിയോസ് വിശകലനം ചെയ്ത് പഠിപ്പിച്ചിരുന്നു. ഹൈയരാർക്കിയുടെ ഇന്നത്തെ അർത്ഥം ഇതായിരുന്നില്ല. ഇത് കണ്ടെത്താൻ ക്രിസ്താബ്ദം ഏതാണ്ട് അഞ്ചാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന അരിയോപഗക്കാരനായ ദിവന്നാസ്യോസ് എന്ന തൂലികാനാമത്തിൽ അറിയപ്പെടുന്ന ഒരു ക്രിസ്തീയ ചിന്തകന്റെ *സ്വർഗ്ഗത്തിലെ വിശുദ്ധിയുടെ ക്രമം (Celestial Hierarchy)* എന്ന ഗ്രന്ഥം മാർ ഗ്രിഗോറിയോസ് എടുത്തുകാട്ടുന്നു. സ്വർഗ്ഗത്തിലെ വിശുദ്ധിയുടെ ക്രമം ദൈവസിംഹാസനത്തിനു ചുറ്റും നിലകൊള്ളുന്ന ദൈവദൂതസംഘങ്ങളുടെ ക്രമമത്രെ. മൂന്നു വൃന്ദങ്ങൾ വീതം മൂന്നു വിഭാഗങ്ങളായി ഒമ്പതു വൃന്ദം ദൈവദൂതർ ദൈവസാന്നിധ്യത്തിന്റെ ചുറ്റും നിൽക്കുന്നു. ഇവയിലെ ഒന്നാമത്തെ വിഭാഗം സെറാഫുകൾ, കെറൂബുകൾ, സിംഹാസനങ്ങൾ എന്നീ സംഘങ്ങളും രണ്ടാമത്തെ വിഭാഗം കർത്തൃത്വങ്ങൾ, ശക്തികൾ, അധികാരങ്ങൾ എന്നിവയുടെ സംഘങ്ങളും മൂന്നാമത്തെ വിഭാഗം വാഴ്ചകൾ, പ്രധാന ദൂതർ, ദൂതർ എന്നീ സംഘങ്ങളുമത്രെ. ദൈവതേജസ്സ് സ്വീകരിച്ച് പ്രകാശിതരാവാനുള്ള കഴിവിനൊത്ത് ദൈവസന്നിധിയിൽ ഈ ഒമ്പത് സംഘം ദൈവദൂതർ നിലകൊള്ളുന്നു. ഇത് അചലമായി നിൽക്കുന്ന ക്രമമല്ല. ചലവും ഗതീയവുമാണവ. വിശു

ദ്ധിയിൽ നിന്ന് ഏറെ വിശുദ്ധിയിലേക്കും തേജസ്സിൽ നിന്ന് ഏറെ തേജസ്സിലേക്കും നിരന്തരം അവ വളർന്നുകൊണ്ടിരിക്കുന്നു.

മറ്റൊരു വിധത്തിൽ പറഞ്ഞാൽ വിശുദ്ധിയുടെ ശ്രേണിയാണ് അധികാരത്തിന്റെയും ശ്രേണി. ഇവിടെ മേൽക്കോയ്മയും കീഴാഴ്മയും ഇല്ല. ദൈവാഭിമുഖ്യമാണ് അധികാരത്തിന്റെ അളവുകോൽ. ആഭിമുഖ്യം ആഴമാവുന്നതനുസരിച്ച് ആധികാരികതയും ആഴമായി വരുന്നു. പിരമിഡു പോലെ അചലമായ അധികാരസങ്കല്പത്തിനു പകരം ഗതീയവും ചാക്രികവുമായ പാരസ്പര്യവും ആഭിമുഖ്യവും ചേർന്ന് വരുന്നു. ഒരു പുതിയ അധികാര സങ്കല്പം ഇവിടെ ഉരുത്തിരിഞ്ഞു വരുന്നത് കാണാം. പൗരസ്ത്യ ക്രിസ്തീയ ചിന്തയിൽ അധികാരത്തെപ്പറ്റിയുള്ള സങ്കല്പത്തിൽ സ്വർഗ്ഗത്തിലെ വിശുദ്ധിയുടെ ക്രമം ഉത്തമമായ ഒരു മാതൃകയത്രെ.

ഇതിനു ചേർന്നു വരുന്നതാണ് ഭാരതീയ ചിന്തയിലും അധികാരം എന്ന പദം. 'ധി' ശബ്ദത്തിന് ബുദ്ധി, ബോധം എന്നാണർത്ഥം. 'അഹം' കാരത്തിലൂന്നിയ സ്വബോധത്തിന്റെ സ്ഥാനത്ത് ദൈവബോധം നിറഞ്ഞുവരുമ്പോഴുണ്ടാകുന്ന 'ധിക്കാര' (ധികാര) മില്ലായ്മയാണ് അധികാരം. ഈശ്വരബോധം ഉണർന്ന് അഹംഭാവം തീർത്തും മാറിക്കിട്ടിയ ത്യാഗിയാണ് യഥാർത്ഥ അധികാരി. ഇക്കാരണത്താൽ അധികാരിക്ക്, അധികാരിയുടെ വാക്കുകൾക്ക് ജീവനും ചൈതന്യവുമുണ്ട്. അയാൾക്ക് മുമ്പിൽ പൈശാചിക ശക്തികൾ ഓടിമറയുന്നു. ഇത്തരം ഒരധികാരമാണ് കർത്താവിനുണ്ടായിരുന്നത്. പഴയനിയമ ശാസ്ത്രികൾക്ക് അഭ്യസനത്തിൽ നിന്നും ആർജിച്ചെടുത്ത അറിവിന്റെ ധിക്കാരമുണ്ടായിരുന്നു. എന്നാൽ കർത്താവിനാകട്ടെ പിതാവുമായുള്ള ആഭിമുഖ്യത്തിൽ നിന്നും ഉത്ഭവിച്ച അറിവിന്റെ അധികാരമാണുണ്ടായിരുന്നത്. അതുകൊണ്ടത്രെ സുവിശേഷത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നത്, "അവരുടെ ശാസ്ത്രിമാരെപ്പോലെയല്ല അധികാരമുള്ളവനായിട്ടത്രെ അവൻ അവരോട് ഉപദേശിച്ചത്" (മത്തായി 7:29). വീണ്ടും സുവിശേഷത്തിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "അവൻ അധികാരത്തോടെ അശുദ്ധാത്മാക്കളോടു കല്പിക്കുന്നു. അവ അവനെ അനുസരിക്കുകയും ചെയ്യുന്നു" (മർക്കോസ് 1:28). എന്നാൽ വൈരുദ്ധ്യമെന്നു പറയട്ടെ, യേശുക്രിസ്തുവിന്റെ കാലത്തെ സാമൂഹികവും മതപരവുമായ ഘടനയ്ക്കു മുമ്പിൽ ശാസ്ത്രികൾ അധികാരികളും യേശു ധിക്കാരിയുമായാണ് കാണപ്പെട്ടത്.

അധികാരത്തെ സംബന്ധിച്ച അന്വേഷണത്തിൽ ഗ്രിഗോറിയോസ് തിരുമേനി അധികാരത്തിന് തതുല്യമായി ഗ്രീക്ക് വേദപുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്ന *exousia* എന്ന പദം പ്രത്യേകം എടുത്തുകാണിക്കുന്നു *(ഫ്രീഡം ആൻഡ് അതോറിറ്റി, പേജുകൾ 34-38). Ousia* എന്നാൽ

ഉണ്മ എന്നാണർത്ഥം. *exousia* എന്നാൽ ഉണ്മയിൽ നിന്ന് ഉത്ഭവിക്കുന്നത് എന്നും അർത്ഥം വരുന്നു. ഉണ്മയിൽ നിറഞ്ഞുനിൽക്കുന്ന നന്മയാണ് അധികാരത്തിന് അടിസ്ഥാനമെന്ന് ഈ പദവിശകലനം നമ്മെ ബോധ്യപ്പെടുത്തുന്നു. അധികാരം മേൽക്കോയ്മയല്ല, നന്മയിൽ നിറഞ്ഞു കവിഞ്ഞ ഉണ്മയുടെ പ്രകാശനമാകുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ തിന്മയിൽ നിന്ന് സ്വതന്ത്രമായി നന്മപൂർണ്ണതയിലേയ്ക്ക് വളരുമ്പോൾ മാത്രമേ ഒരാൾ യഥാർത്ഥ അധികാരിയായി തീരുന്നുള്ളു.

# Appendix

## THE WORKS OF DR. PAULOS MAR GREGORIOS

### A. BOOKS

1. *The Joy of Freedom: Eastern Worship and Modern Man.* London: Lutterworth Press/Richmond, Virginia: John Knox Press, 1967; Madras: CLS, 1986.
2. *The Gospel of the Kingdom.* Madras: CLS, 1968.
3. *Date of Easter and Calendar Revision of the Orthodox Churches*: *A Preliminary Study*. Addis Ababa: The Standing Committee of the Conference of Oriental Orthodox Churches, 1968.
4. *The faith of Our Fathers*. Kottayam: MGOCSM, 1969; Kottayam: Bethel Publications. 1996.
5. *The Freedom of Man*. Philadelphia: Westminster, 1972.
6. *Be Still and know.* Madras: CLS/Delhi: ISPCK/Lucknow: The Lucknow Publishing House, 1974.
7. *Freedom and Authority*. Madras: CLS/Delhi: ISPCK/Lucknow: The Lucknow Publishing House, 1974.
8. *Quest for Certainty: Philosophical Trends in the West: A Sample Survey of Later Twentieth Century Western Thought for the Average Indian Reader.* Kottayam: Orthodox Seminary, 1976.
9. *The Human Presence: An Orthodox View of Nature.* Geneva: WCC, 1978; Madras CLS, 1980; NewYork: Amity, 1987; Newyork: Element Books, 1992.
10. *Truth Without Tradition?.* Tirupati: Sri Venkateswara University, 1978.
11. *Science for Sane Societies: Reflections of Faith, Science and the Future in the Indian Context.* Madras: CLS, 1980; NewYork: Paragon, 1987.
12. *Cosmic Man. The Divine Presence: An Analysis of the Place and Role of the Human Race in the Cosmos, in relation to God and the Historical World, in the thought of St. Gregory of Nyssa (ca 330 to ca 395 A.D.).* NewDelhi/Kottayam: Sophia Publications, 1982.

13. *The Indian Orthodox Church: An Overview.* NewDelhi/ Kottayam: Sophia Publications, 1982.

14. *The Meaning and Nature of Diakonia.* Geneva: WCC, 1988.

15. *Enlightenment East and West: Pointers in the Quest for India's Secular Identity.* Shimla: Indian Institute of Advanced Study/ NewDelhi: B. R. Publishing Corporation, 1989.

16. *A Light Too Bright.* Albany, New York: State University of NewYork Press, 1992.

17. *A Human God.* Kottayam: MGF, 1992.

18. *Healing: A Holistic Approach.* Kottayam: Current Books/ MGF, 1995.

19. *Love's Freedom The Grand Mystery: A Spiritual Auto-Biography; All Uniting Love with Creative Freedom in the Spirit, As the Grand Mystery at the Heart of Reality - One Man's Vision.* Kottayam: MGF, 1997.

20. *The Secular Ideology: An Impotent Remedy for India's Communal Problem.* Kottaym: MGF/NewDelhi: ISPCK, 1998.

21. *Global Peace and Common Security.* Kottayam: MGF/NewDelhi: ISPCK, 1998.

22. *Disarmament and Nuclear Weapons.* Kottayam: MGF/NewDelhi: ISPCK, 1998.

23. *Introducing The Orthodox Churches.* Kottayam: MGF/NewDelhi: ISPCK, 1999.

24. *Religion and Dialogue.* Kottayam: MGF/NewDelhi: ISPCK, 2000.

25. *The Church and Authority.* Kottayam: MGF/NewDelhi: ISPCK, 2001.

26. *Worship in a Secular Age.* Kottayam: MGF/Thiruvalla: CSS, 2003/ Kottayam: MGF / Kottayam: Sophia Books, 2013.

27. *Glory & Burden: Ministry and Sacraments of the Church.* Kottayam: MGF / NewDelhi: ISPCK, 2005.

28. On Ecumenism: Kottayam: MGF/NewDelhi: ISPCK, 2006.

29. *The Mission of the Church.* Kottayam: Gregory of India Study Centre, 2009.

30. *Philosophy East & West.* Kottayam: MGF, 2013.

31. *On Choosing the Good Portion*. Kottayam: MGF/Sophia Books, 2013.

32. *The Kingdom of Diakonia*. Kottayam: MGF/Sophia Books, 2014.

33. *വി. കന്യകമറിയം.* കോട്ടയം: കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, 1959, 1998, 2011.

34. *സ്വാതന്ത്ര്യദീപ്തി: പൗരസ്ത്യ ക്രൈസ്തവദർശനത്തിന്റെ വെളിച്ചത്തിൽ ആരാധനയെക്കുറിച്ചും സ്വാതന്ത്ര്യത്തെക്കുറിച്ചുമുള്ള പഠനം.* തിരുവല്ല: സി.എൽ.എസ്., 1972, 1982, 1997.

35. *ദർശനത്തിന്റെ പൂക്കൾ.* കോട്ടയം: കറന്റ് ബുക്സ്, 1992.

36. *ദർശനം മതം ശാസ്ത്രം.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്, 1995.

37. *പാശ്ചാത്യ പ്രബുദ്ധതയും ആധുനികോത്തരതയും.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്., 1995.

38. *മതനിരപേക്ഷത ഒരു സംവാദം; ഇ. എം. എസിന്റെ പ്രതികരണത്തോടു കൂടി.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്., 1996.

39. *പൗരസ്ത്യ ക്രൈസ്തവദർശനം,* കോട്ടയം: ദിവ്യബോധനം, 1998.

40. *മതം, മാർക്സിസം, മതനിരപേക്ഷത.* കോട്ടയം: സോഫിയാ ബുക്സ്, 1998.

41. *മാർ ഗ്രിഗോറിയോസ് മറുപടി പറയുന്നു.* ആലുവാ: ചർച്ച് വീക്ക്ലി, 1999.

42. *മാർ ഗ്രിഗോറിയോസ് പഠിപ്പിക്കുന്നു.* ആലുവാ: ഓംസൺസ് പബ്ലീഷേഴ്സ്, 1999.

43. *സ്നേഹത്തിന്റെ സ്വാതന്ത്ര്യം.* കോട്ടയം: മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ, 1999.

44. *സ്നേഹം സ്വാതന്ത്ര്യം പുതിയ മാനവികത: സമ്പൂർണ്ണ മലയാള രചനകൾ, വാല്യം 1.* കോട്ടയം: സോഫിയാ ബുക്സ്, 2006, 2014.

45. *സ്നേഹം ക്രിസ്തുമതത്തിന്റെ അടിസ്ഥാനം.* കോട്ടയം: മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ/എം. ഒ. സി. പബ്ലിക്കേഷൻസ്, 2008.

46. *ഈശ്വരൻ മനുഷ്യൻ പ്രപഞ്ചം: നിസ്സായിലെ വി. ഗ്രീഗോറിയോസിന്റെ ദർശനത്തിൽ.* കോട്ടയം: മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ/എം.ഒ.സി. പബ്ലിക്കേഷൻസ്, 2009.

47. *ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് സംവദിക്കുന്നു.* കോട്ടയം: സോഫിയാ ബുക്സ്, 2011.

48. *നന്മയുടെ നീർച്ചാലുകൾ.* കോട്ടയം: സോഫിയാ ബുക്സ്, 2013.

49. മതം, ശാസ്ത്രം, മനുഷ്യരാശിയുടെ ഭാവി. കോട്ടയം: സോഫിയാ ബുക്സ്, 2014.

# B. BOOKS ON MAR GREGORIOS


1. Fr. Dr. K. M. George, ed, *Freedom, Love, Community*, Madras: CLS, 1985.
2. Fr. Dr. K. M. George and Fr. Dr. K. J. Gabriel, eds. *Towards A New Humanity*. New Delhi: ISPCK, 1992.
3. Jose Kurian Puliyeril, ed, *Dr. Paulos Mar Gregorios: The Shinig Star of the East.* Kottayam: Puliyeril Publications, 1997.
4. തരകൻ കെ. എം., *പൗലോസ് മാർ ഗ്രിഗോറിയോസ്: മനുഷ്യനും ചിന്തകനും.* കോട്ടയം: ഓർത്തഡോക്സ് സെമിനാരി, 1982.
5. ജോയ്സ് തോട്ടയ്ക്കാട്, എഡി., *ദാർശനികന്റെ വിചാരലോകം.* കോട്ടയം: കറന്റ് ബുക്സ്, 1994.
6. ഫാ. സി. സി. ചെറിയാൻ, *ഓർമ്മയുടെ തീരങ്ങളിൽ.* കോട്ടയം: സി. സി. ബുക്സ്, 1996.
7. ജോയ്സ് തോട്ടയ്ക്കാട്. *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര.* കോട്ടയം: സോഫിയാ ബുക്സ്, 1997.
8. തോമസ് നീലാർമഠം, എഡി., *വിശ്വമാനവികതയുടെ വിശുദ്ധ പ്രവാചകൻ.* മാവേലിക്കര: ധിഷണാ ബുക്സ്, 1997.
9. *മതനിരപേക്ഷതയും വിശ്വനാഗരികതയും. ഇ. എം. എസ്. – മാർ ഗ്രിഗോറിയോസ് സംവാദം*, തിരുവനന്തപുരം: ചിന്താ പബ്ലീഷേഴ്സ്, 1995.
10. *ധിഷണാസംഘർഷം: ഗ്രിഗോറിയോസും നിരൂപകന്മാരും.* തിരുവനന്തപുരം: ചിന്താ പബ്ലിഷേഴ്സ്, 1996.
11. ഫാ. സഖറിയാ പനയ്ക്കാമറ്റം. *അനശ്വര ദൂതുകൾ.* നിരണം: നിധി പബ്ലിക്കേഷൻസ്, 1997.
12. ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, *ഗുരുമുഖത്തുനിന്നും, ഒന്നാംഭാഗം.* കോട്ടയം: എം. ജി. എഫ്, 1998.
13. ഫാ. ഡോ. റ്റി. പി. ഏലിയാസ്, എഡി., *ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവ്വം.* കോട്ടയം: സോഫിയാ ബുക്സ്, 2000.
14. Fr. Dr. Elias T. P. , ed., *New Vision New Humanity*. Kottayam: Sophia Books, 2000.
15. സിദ്ധാർത്ഥൻ. *കുട്ടികളുടെ തിരുമേനി.* കോട്ടയം: സോഫിയാ ബുക്സ്, 2000.
16. Joseph E. Thomas, *Paulos Mar Gregorios: A Personal Reminiscence*, Kottayam: Roy International Providential Foundation, 2001.
17. ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, *ഗുരുമുഖത്തു നിന്നും, രണ്ടാം ഭാഗം.* കോട്ടയം: സോഫിയാ ബുക്സ്, 2004.
18. ഫാ. എം. എസ്. സഖറിയാ റമ്പാൻ. *സമൂഹവും പരിസ്ഥിതി പ്രശ്നങ്ങളും മാർ ഗ്രീഗോറിയോസിന്റെ വീക്ഷണത്തിൽ.* കോട്ടയം: 2006.

19. പി. ഗോവിന്ദപ്പിള്ള. *മാർ ഗ്രീഗോറിയോസിന്റെ മതവും മാർക്സിസവും*. തിരുവനന്തപുരം: ചിന്താ പബ്ലീഷേഴ്സ്, 2006.

20. ഫാ. വർഗീസ് ചാക്കോ. *ഗുരു സവിധേ*. തിരുവല്ല: 2007.

21. അഡ്വ. ഡോ. പി. സി. മാത്യു അഞ്ചേരിൽ. *പൗലോസ് മാർ ഗ്രീഗോറിയോസിന്റെ നവ മാനവികതയുടെ അന്യഥാ സുവിശേഷം അത്മായ ദൃഷ്ടിയിൽ*. കോട്ടയം: അൽമായവേദി, 2008.

22. John Kunnathu, Gregorian Vision, Kottayam: Sophia Books, 2012.

23. ഫാ. ഡോ. കെ. എം. ജോർജ്, *ഗുരു ഗ്രിഗോറിയോസ്*, കോട്ടയം: സോപാന അക്കാദമി, 2014.

24. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഗുരുമുഖത്തുനിന്നും, കോട്ടയം: സോഫിയാ ബുക്സ്, 2015.

## C. WEBSITE ON MAR GREGORIOS

www.paulosmargregorios.in